# മലങ്കരസഭ

THE MALANKARA SABHA NOVEMBER 2022

MALAYALAM MONTHLY, Vol-66, Issue-11_₹20





ഞങ്ങളെ ഇരുളാക്കീടുന്നോ
രന്ധതമസ്സതു പായിപ്പാൻ
നിന്നർത്ഥനയിൻ ബലമതിനാൽ
അവനുടെ കാന്തിയെ
ഞങ്ങൾ മേൽ വീണ്ടുമുദിപ്പിച്ചീടേണമേ

# "MAN WITH A GOLDEN HEART"



We are committed to living the values he stood for in every step of the way. It is his principles that guide us on the path to surmount challenges and set new benchmarks. We pledge to uphold his legacy of excellence in every sphere, together with a deep commitment towards fulfilling aspirations of the underserved through philanthropy.

Our Beloved Group Chairman
**Late Shri. M. G. George Muthoot**
The Muthoot Group of Companies



**The Muthoot Group**

muthootgroup.com | mggeorgemuthoot.com



കാതോലിക്കാ
സ്ഥാനാരോഹണത്തിന്റെ
ഒന്നാം വാർഷികത്തിൽ
പരിശുദ്ധ പിതാവിന്
പ്രാർത്ഥനാശംസകളോടെ...
മലങ്കരസഭ മാസിക

# മഹാപുരോഹിത സന്ദേശം

പരിശുദ്ധ സഭ പുതിയ ആരാധനാവർഷത്തിലേക്ക് പ്രവേശിച്ച് ശുദ്ധീകരണത്തിന്റെ പാതയിലായിരിക്കുന്നു. വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്ന സഭ തന്റെ മണവാളനായ ക്രിസ്തുവിനായി പ്രതിഷ്ഠിക്കപ്പെടുന്ന ദിനമാണ് 'ഹൂദോസ് ഈത്തോ ഞായർ'. പ. പൗലോസ് ശ്ലീഹാ പറയുന്നു, 'ഒരുവൻ ക്രിസ്തു വിൽ ആയാൽ അവൻ പുതിയ സൃഷ്ടിയായിത്തീരുന്നു; പഴയതു കഴിഞ്ഞുപോയി, ഇതാ അതു പുതുതായി തീർന്നിരിക്കുന്നു' (2 കൊരിന്ത്യർ 5:17). സഭയുടെ പ്രതിഷ്ഠ വിശുദ്ധ കുർബ്ബാനയാകുന്ന ബലിയിൽ കേന്ദ്രീകൃതമാണ്. ഓരോ വിശ്വാസിയും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത് കർത്താവിന്റെ ബലിപീഠത്തോടാണ്. 'കർത്താവേ നിന്റെ ബലിപീഠത്തിന്റെ കോണുകൾ വരെ ചങ്ങലകളാൽ ഞങ്ങളുടെ പെരുന്നാളുകളെ ബന്ധിക്കണമേ. നീ എന്റെ ദൈവമാകുന്നു; നിനക്ക് ഞാൻ സ്തോത്രം ചെയ്യും. നീ എന്റെ ദൈവമാകുന്നു; നിന്നെ ഞാൻ സ്തുതിക്കും (പ്രാർത്ഥന-ത്രോണോസു ചുറ്റി മുത്തുമ്പോൾ, വി.കുർബ്ബാനക്രമം). അതിവിശുദ്ധ സ്ഥലമായ മദ്ബഹായിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന കർത്താവിന്റെ സിംഹാസനമാകുന്ന വിശുദ്ധ ത്രോണോസിൽ അർപ്പിക്കുന്ന രക്താർപ്പിതമല്ലാത്ത ബലിയിലാണ് വിശ്വാസികൾ പങ്കാളികളാകുന്നത്. ഒരു വിശ്വാസി ബലിയർപ്പണത്തിന് ദേവാലയത്തിലേക്ക് പ്രവേശിക്കുന്നത് അനുതാപം നിറഞ്ഞ ഹൃദയത്തോടെയാണ്. 'നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരനു നിന്റെ നേരെ വല്ലതും ഉണ്ടെന്നു അവിടെവെച്ച് ഓർമ്മ വന്നാൽ നിന്റെ വഴിപാട് യാഗപീഠത്തിന്റെ മുമ്പിൽ വച്ചിട്ട്, ഒന്നാമതു ചെന്നു സഹോദരനോടു നിരന്നുകൊൾക; പിന്നെ വന്നു നിന്റെ വഴിപാട് കഴിക്ക (വി. മത്തായി 5:22,23)'. അനുരഞ്ജനത്തിന്റെ അകമ്പടിയോടെയുള്ള ബലിയർപ്പണം ഓരോ വിശ്വാസിയെയും പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുത്തുന്നു. മണവാളനായ ക്രിസ്തുവിനായി പ്രതിഷ്ഠിക്കപ്പെടുന്ന മണവാട്ടിയാകുന്ന സഭയുടെ മക്കളാകുന്ന നമുക്കെല്ലാവർക്കും പുതിയ സൃഷ്ടിയായി ദൈവത്തെ ആരാധിക്കുവാൻ സാധ്യമാകണം.

മലങ്കര സഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് പിതാവിന്റെ 120-ാം ഓർമ്മ നവംബർ 2-ാം തീയതി ആചരിക്കുകയാണ്. ദൈവികവിശുദ്ധിയെ ലോകത്തിന് പരിചിതമാക്കിയ പരിശുദ്ധനാണ് പരുമല കൊച്ചുതിരുമേനി. സഭയുടെ ദൗത്യവും സാക്ഷ്യവും വർദ്ധിപ്പിച്ച് വർത്തമാനകാലത്തും നിറഞ്ഞു ശോഭിക്കുന്ന പ്രകാശസ്തംഭമാണ് പരുമല തിരുമേനി. സാധാരണ മനുഷ്യന് വിശുദ്ധിയുടെ ദീപം തെളിയിച്ചു നൽകുന്നു എന്നതാണ് പരുമല പിതാവിന്റെ പ്രസക്തി. പരുമലയിൽ പരിമളം വിതറി പ്രശോഭിക്കുന്ന പുണ്യവാന്റെ പാദപീഠത്തിങ്കലേക്ക് തീർത്ഥാടകരായെത്തുന്ന പതിനായിരങ്ങൾ പങ്കുവയ്ക്കുന്നത് പ്രതീക്ഷയുടെ പുതുനാളമാണ്. ദൈവഭക്തർക്ക് വഴികാട്ടിയായി നിലകൊള്ളുന്ന ഈ വിശുദ്ധന്റെ ചരിതം ലോകത്തിന് എക്കാലവും പുതിയ പാഠപുസ്തകമാണ്. 'നീതിയുടെ കണ്ണാടി' എന്ന വിശേഷണം ഭക്തർ അദ്ദേഹത്തിന് മനസ്സറിഞ്ഞ് നൽകിയതാണ്. പരുമല കബറിങ്കലേക്ക് വന്നണയുന്ന തീർത്ഥാടകരുടെ അനുഭവ സാക്ഷ്യം കൂടിയാണത്. ദൈവത്തിനായി സമർപ്പിച്ച ഒരു ജീവിതത്തിന്റെ ആഴവും പരപ്പും തിരിച്ചറിഞ്ഞ് ആ പുണ്യവാന്റെ വിശുദ്ധജീവിതം പിന്തുടരുവാൻ നാം പ്രതിജ്ഞയെടുക്കണം. ലോകം മുഴുവനിലേക്കും പരുമല പുണ്യവാളന്റെ പരിമളം പരന്നുകൊണ്ടേയിരിക്കുന്നു. ഒരു വിശുദ്ധജീവിതത്തിന്റെ സ്വാധീനം വിപുലമാണ്. ഒരു നദി കണക്കെ വിശുദ്ധിയുടെ പ്രവാഹം ഭക്തരിലേക്ക് സാവധാനം ഒഴുകിയെത്തും. സ്വാർത്ഥത വെടിഞ്ഞ് ലോകത്തിനായി ദൈവസന്നിധിയിൽ കണ്ണുനീരോടെ പ്രാർത്ഥന നടത്തുന്ന ഈ പിതാവിന്റെ ദീപ്തസ്മരണ നമുക്ക് അനുഗ്രഹത്തിന് നിദാനമാണ്. മലങ്കരയുടെ പരിശുദ്ധന്റെ അനുഗ്രഹീത മധ്യസ്ഥതയിൽ നമുക്ക് അഭയപ്പെടാം.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**






# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 നവംബർ. ലക്കം 11. പുസ്തകം 66. വില ₹ 20


LETTER FROM THE EDITOR

## ഇനി പരുമലക്കാലം...

അസാധാരണനും അനന്യനുമായ ഒരു ശ്രേഷ്ഠ സന്യാസിയായിരുന്നു പ. പരുമല തിരുമേനി. ആത്മീയതയുടെ സൂക്ഷ്മ സുഗന്ധം പുരണ്ട ജീവിതമായിരുന്നു അത്. പലപ്പോഴും മനുഷ്യർ കാറ്റിൽ ഉലഞ്ഞും ആടിയും താഴേക്ക് കൊഴിയുന്ന ഇലകൾ പോലെയാണ്. എന്നാൽ ചിലർ ധ്രുവനക്ഷത്രം കണക്കെ കൃത്യമായ പാതയിലും സ്ഥാനത്തും പ്രകാശിക്കുന്നു. മലങ്കരയുടെ പ്രജ്ഞയിൽ പൂത്ത മുഴുത്തിങ്കളായിരുന്നു പുണ്യ പിതാവ്.

സ്നായു സന്ധി ബന്ധങ്ങൾ ശരീരത്തെ ചട്ടത്തിൽ നിർത്തുന്നതിൻവണ്ണം ശ്രേഷ്ഠ പൗരോഹിത്യത്തിന്റെയും പുരോഹിതന്മാരുടെയും വിശ്വാസി സമൂഹത്തിന്റെയും ലയസമന്വയം സഭാഗാത്രത്തെ ജീവസ്സുറ്റതാക്കുന്നു. ഓരോന്നും അതിന്റെ വഴിക്കല്ല. ഇണക്കമാണ് പ്രധാനം. നേരിയ ശ്രുതിഭംഗങ്ങൾ പോലും മാതൃസൗഭഗത്തെ അലങ്കോലമാക്കുന്നു.

പരുമല തിരുമേനിയെപ്പോലെയുള്ള പിതാക്കന്മാർ രാവിൽ ഉണർന്നിരുന്ന് പ്രാർത്ഥനയാകുന്ന ഉലയൂതിയ ആലയാണീ സഭ. അവരുടെ കണ്ണീരും വിയർപ്പും നമ്മെ നട്ടുനനച്ചു. സഭയ്ക്കുവേണ്ടി നിയോഗിക്കപ്പെട്ട ചില ഭദ്രാസനങ്ങൾ അവർ നയിച്ചുവെന്നേയുള്ളൂ; സഭയായിരുന്നു അവരുടെ ശരി. സഭാമാതാവിന്റെ പ്രോന്നതിയായിരുന്നു അവരുടെ ഉന്നം.

ദൈവത്തിനുവേണ്ടി എത്രമാത്രം പ്രവർത്തിക്കാം എന്നതിനേക്കാൾ ആത്മീയശക്തി പ്രാപിക്കുകയും ദൈവബന്ധത്തിൽ ശരിയായ നില പാലിക്കുകയും ചെയ്യുക എന്നതാണ് പ്രധാനം. നാം മൂലം ആളുകൾ രക്ഷിക്കപ്പെടാം, വിശ്വാസത്തിൽ ഉറപ്പിക്കപ്പെടാം, കഷ്ടതയിലിരിക്കുന്നവരെ സഹായിക്കാം എന്നാൽ ദൈവബന്ധത്തിൽ തെറ്റിയാൽ, ആത്മീയശക്തി ഇല്ലാതായാൽ എല്ലാം വൃഥാവിലാകും. കുഞ്ഞ് അമ്മയിലെന്നവണ്ണം ദൈവസാന്നിധ്യത്തിലാശ്രയം വെയ്ക്കുവാനും ആത്മശക്തിയിൽ വിളങ്ങുവാനും തിരുമേനിക്ക് സാധിച്ചു.

വി. മാമോദീസായിലൂടെ ഒരു വ്യക്തിയുടെ ജീവിതത്തിൽ പരി. റൂഹ വന്നണയുന്നു. ആത്മീയ ചര്യങ്ങളിലൂടെ നിറയുന്നു. പിന്നെയൊരു കവിഞ്ഞൊഴുക്കുണ്ട്. വിശുദ്ധരുടെ കബറിടങ്ങളിൽ നാമതറിയുന്നു. ലോകത്തിന്റെ ഒരു സന്തോഷസ്ഥാനത്തിനും നൽകാനാവാത്ത അപാരമായൊരു തണുപ്പാണത്. ഒഴുക്കുള്ളിടത്തേ തണുപ്പുള്ളൂ. നമ്മുടെ ആന്തരിക ഘടനകളെ ബാധിച്ചിരിക്കുന്ന അഗ്നിബാധകളെ ഈ തണുപ്പ് ശമിപ്പിക്കട്ടെ. അതിനുള്ള ശേഷി പരുമല കബറിടത്തിനുണ്ട്.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി


**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234





ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com




CONTENTS










# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## ദൈവത്തിന്റെ സ്വന്തം നരഭോജികളുടെ നാട്

സാക്ഷരകേരളം എന്ന ദൈവത്തിന്റെ സ്വന്തം നാടായ സുന്ദരകേരളത്തിൽ അതു സംഭവിക്കുന്നു; നരബലിയും നരഭോജനവും. സ്വാമി വിവേകാനന്ദൻ പറയുമായിരിക്കും ഞാനതു കണ്ടിട്ടല്ലേ കേരളത്തെ ഭ്രാന്താലയം എന്ന് വിശേഷിപ്പിച്ചതെന്ന്. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്ന് പറഞ്ഞ കാൾമാർക്സും പറയുമായിരിക്കും, 'എന്റെ പ്രത്യയ ശാസ്ത്രത്തിന്റെ മറവിൽ ഭരണം നടത്തി അന്ധവിശ്വാസങ്ങളെ നീക്കാൻ ആ നാട്ടിൽ ആളെ വച്ചതു ചുമ്മാതല്ല' എന്ന് 'എന്റെ കേരളം' എന്നു പാടിപ്പുകഴ്ത്തിയ പോപ്പ് ഗായികയും ഇത്രയുമൊക്കെ സംഭവിക്കുമെന്നറിഞ്ഞിരുന്നെങ്കിൽ മൂളിപ്പാട്ടേ പാടുമായിരുന്നുള്ളൂ. എന്തിനേറെ, കാലന്റെ കാര്യം ഓർമ്മിപ്പിച്ച് മുദ്രാവാക്യം വിളിക്കുവാൻ വായിൽ 'കുന്തിരിക്കവും' ഒക്കെ തള്ളിക്കിട്ടിയ കുഞ്ഞും ഓർത്തില്ല ഈ നാടിത്ര 'ഫ്രണ്ട്‌ലി' ആണെന്ന്! ചോരക്കാര്യം പറഞ്ഞ് അത് സിരകളിൽ തിളയ്ക്കേണ്ടത് എങ്ങനെയെന്ന് കാട്ടിക്കൊടുക്കുവാൻ കേരളമെന്നുകേളികേൾക്കുന്നിടത്തല്ലാതെ എവിടെയാണ് സാധിക്കുന്നത്?

ചുരുക്കിപ്പറഞ്ഞാൽ, യാന്ത്രികമതവും, മാന്ത്രികമതവും, താന്ത്രികമതവും (കുതാന്ത്രിക) അഴിഞ്ഞാടുകയാണിവിടെ. ആർക്കും ആരെയും പഴിക്കാം; പക്ഷെ പഴി പിഴിഞ്ഞാൽ വരുന്ന രക്തം അല്പാല്പം എല്ലാവരുടെയും മൂക്കിലുണ്ടായിരിക്കും സത്യം. നിരാശപ്പെട്ട് നാടുവിടുവാനല്ല, ദേശത്തു പാർത്തു വിശ്വസ്തത ആചരിക്കുവാനാണ് യഥാർത്ഥ മതം നമ്മോടാവശ്യപ്പെടുന്നത്. കക്ഷിക്കും മേലെ, പാർട്ടിക്കും മേലെ, സഭകൾക്കും മേലെ, മതങ്ങൾക്കും മേലെ എല്ലാ വിലാപങ്ങൾക്കുമപ്പുറം ഈ വിശ്വസ്തതയ്ക്കുവേണ്ടി ഒരു മനുഷ്യചങ്ങല ഉണ്ടായിരുന്നെങ്കിൽ!





**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം സ്ഥാനാരോഹണ വാർഷികം, ഒക്ടോ. 15**

# പ. പിതാവ് മനസ്സ് തുറക്കുന്നു...

കാതോലിക്കാ സ്ഥാനാരാഹണത്തിന്റെ ഒന്നാം വാർഷികത്തിന്റെ ധന്യതയിലാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോ ലിക്കാ ബാവ. കഴിഞ്ഞ വർഷം ഒക്ടോബർ 15ന് പരുമലയിൽ വച്ചാണ് കാതോലിക്കാ ബാവാ സ്ഥാനമേറ്റത്. ഭരണനിർവഹണത്തിന്റെ ഒന്നാം വാർഷികത്തിൽ മലങ്കരയുടെ വലിയ ഇടയൻ നമ്മോട് മനസ്സ് തുറക്കുന്നു..

? മാത്യൂസ് മാർ സേവേറിയോസിൽ നിന്ന് പരിശുദ്ധ കാതോലിക്കാ ബാവായിലേക്കുള്ള മാറ്റത്തെ, വളർച്ചയുടെ കാലഘട്ടമാണ് കഴിയുന്നത്. അതിനെ എങ്ങനെയാണ് നോക്കിക്കാണുന്നത്.

ഒരു ഭദ്രാസന മെത്രാപ്പൊലീത്ത എന്നുള്ള സ്ഥാനത്തു നിന്ന് കാതോലിക്കാ എന്ന സ്ഥാനത്തേക്ക് വരുമ്പോൾ ഉത്തരവാദിത്വങ്ങൾ 30 മടങ്ങ് വർധിക്കുകയാണ്. ഒരു ഭദ്രാസനത്തിന്റെ ചുമതല ഉണ്ടായിരുന്നപ്പോൾ അവിടുത്തെ കാര്യം മാത്രം നോക്കിയാൽ മതിയായിരുന്നു. ഇപ്പോൾ 30 ഭദ്രാസനങ്ങളുടെയും കാര്യങ്ങൾ ശ്രദ്ധിക്കണം. അവിടെയെല്ലാം മെത്രാപ്പൊലീത്താമാർ ഉണ്ടെങ്കിലും പ്രവർത്തനങ്ങൾ കൃത്യമായി നടക്കുന്നുണ്ടോ എന്നു നോക്കാനും എന്തെങ്കിലും പരാതികൾ വന്നാൽ അത് പരിഹരിക്കാനും സഭയിൽ പൊതുവായി 30 ഭദ്രാസനങ്ങളിലും സമാധാനപരമായ അന്തരീക്ഷം നിലനിർത്തിപ്പോകാനു മു ള്ള ഉത്തരവാദിത്വം ഒരു ഭദ്രാസനത്തിൽ നിന്ന് 30 ആയി കൂടി എന്നതാണ് കാര്യം. എന്നാൽ ഞാൻ അതിൽ പ്രയാസപ്പെടുന്നില്ല, ബുദ്ധിമുട്ടുന്നില്ല. ഒരു ഭദ്രാസനം ഉണ്ടായി രുന്ന കാലത്ത് അത് എന്റെ മനസാക്ഷിക്കനുസരിച്ച് പ്രയാസമില്ലാതെ നടത്തിക്കൊണ്ടു പോയി എന്നാണ് വിശ്വാസം. ദൈവത്തിന്റെ കരുതലും കാവലും ഉണ്ടായിരുന്നു. കാതോ ലിക്കാ സ്ഥാനത്തും ദൈവം ആക്കിയെങ്കിൽ അതിന്റെ കരുതലും കാവലിലും ദൈവം നടത്തും എന്ന പൂർണ വിശ്വാസമുണ്ട്. ആ വിശ്വാസത്തിലാണ് ജീവിക്കുന്നത്.

? പദവിയുടെ ഗൗരവവും പ്രാധാന്യവും കണക്കിലെടുക്കുമ്പോൾ അത്ര ചെറുതല്ല ഈ ഒരു വർഷം. ചിന്തിച്ച രീതിയിൽ പ്രവർത്തിക്കാൻ കഴിഞ്ഞിട്ടുണ്ടോ. പ്രവർത്തനങ്ങളിൽ സംതൃപ്തനാണോ

പ്രവർത്തനങ്ങളിൽ നൂറ് ശതമാനം സംതൃപ്തനാണ്. എന്നെ സംബന്ധിച്ച് പ്രത്യേക രീതികളൊന്നും ഉദ്ദേശിച്ചിട്ടില്ല. സഭയുടെ ഭരണപരമായ കാര്യങ്ങളും മറ്റുള്ള കാര്യങ്ങളും ചെയ്യുമ്പോൾ ആളുകളുടെ സഹകരണം വളരെയധികം ഉണ്ട്. ഞാൻ പ്രതീക്ഷിച്ചതിലും അധികമായി ഉണ്ട്. അതുകൊണ്ട് കാര്യങ്ങൾ നിർവഹിച്ചു പോകുന്നതിന് പ്രയാസം തോന്നുന്നില്ല. അതേസമയം കുറച്ചു കൂടി കാര്യങ്ങൾ നിർവഹിക്കണമെന്ന ആഗ്രഹമുണ്ട്. ദൈവം അനു വദിക്കുമെങ്കിൽ ഭാവിയിൽ അക്കാര്യങ്ങളും ചെയ്യാം. അതിൽ പ്രയാസമില്ല. പക്ഷേ ഈ ഒരു വർഷത്തിനുള്ളിൽ ഞാൻ പ്രതീക്ഷിക്കാത്ത രീതിയിലുള്ള പിന്തുണ സഭാംഗങ്ങളിൽ നി ന്നും ഇടവകകളിൽ നിന്നും പൊതുസമൂഹത്തിൽ നിന്നും മറ്റു മതങ്ങളിൽ നിന്നും ഇതര സഭകളിൽ നിന്നും ലഭിക്കുകയുണ്ടായി. ആ രീതിയിലും ഞാൻ സംതൃപ്തനാണ്. എല്ലാ രീതിയിലും മറ്റുള്ളവരുമായി സഹകരിച്ചു പ്രവർത്തിക്കാൻ സാധിക്കുന്നുണ്ട്. ഈ സാഹചര്യം നിലനിർത്താൻ ദൈവം അനുവദിച്ചാൽ ഞാൻ സംതൃപ്തനാണ്. ഭരണപരമായ കാര്യങ്ങളും മറ്റുള്ള കാര്യങ്ങളും ചെയ്യാൻ കഴിഞ്ഞു. തുടർന്നും ഇത് ചെയ്യാൻ ദൈവം അവസരം നൽകിയാൽ അതിലും ദൈവത്തിന്റെ കരുണയും സംരക്ഷണവും ഉണ്ടാകും എന്ന കാര്യത്തിൽ സംശയമില്ല.

? ഇപ്പോൾ പറഞ്ഞതുമായി ചേർത്ത് ഒരു കാര്യം ചോ ദിക്കട്ടെ ? പുതിയ പദവിയിലേക്ക് നിയമിതനായതിനു ശേഷം ഉടൻ തന്നെ മറ്റു സമുദായങ്ങളുമായി കൂടിക്കാഴ്ച നടത്തി. ഉദാഹരണത്തിന് പെരുന്ന എൻഎസ്എസ് ആസ്ഥാനത്ത് എത്തി മന്നം സമാധി സന്ദർശിച്ചു, വർക്കല ശിവഗിരി മഠത്തിൽ സന്ദർശനം നടത്തി, പാണക്കാട് കുടുംബത്തിൽ എത്തി തങ്ങൾമാരെ കണ്ടു.. ആ രീതിയിൽ അറിഞ്ഞോ അറിയാതെയോ പകരുന്ന സന്ദേശം വലുതായിരുന്നു. വേർതിരിവില്ലാതെ, എല്ലാവരും സമന്മാരാണ്, തുല്യരാണ്, സഹോദരങ്ങളാണ് എന്നു കരുതിയുള്ള ഈ ഇടപെടൽ ജീവിതത്തിന്റെ ഭാഗമാണോ ?

എന്റെ അടിസ്ഥാനപരമായ വീക്ഷണത്തിൽ എല്ലാ സഭകളോടും മതങ്ങളോടും ഒരേ കാഴ്ചപ്പാടാണ്. ഞാൻ മതനേതാക്കളുടെ കേന്ദ്രങ്ങളിലും മതനേതാക്കന്മാരെയും മാത്രമല്ല മിക്കവാറും സഹോദര സഭകളിലെ മെത്രാന്മാരെയും അവരുടെ ആസ്ഥാനങ്ങളും സന്ദർശിച്ചിട്ടുണ്ട്. അതൊക്കെ അവരുടെ ക്ഷണപ്രകാരമാണ്. പിന്നെ മറ്റു ചിലരെ കാണാൻ ആഗ്രഹമുള്ളതുകൊണ്ട് ഞാൻ അങ്ങോട്ടും പോയിട്ടുണ്ട്. തലശേരിയിൽ മറ്റൊരു ആവശ്യത്തിനു പോയപ്പോൾ അവിടുത്തെ ബിഷപ്പിനെ കാണണമെന്നു താൽപര്യമുണ്ടായിരുന്നു. അവിടേക്ക് പോയി. ചാവറ അച്ചന്റെ കബറിടത്തിൽ പോകണമെന്നുണ്ടായിരുന്നു. അവിടെ പോയി. മറ്റു സഭകളുമായും മതങ്ങളുമായും സഹകരിച്ചും ഉൾക്കൊണ്ടും മുൻപോട്ടു പോകണമെന്നു തന്നെയാണ് ആഗ്രഹം. എന്റെ മുൻഗാമികളായ കാതോലിക്കാമാർ പലരും അങ്ങനെ ചെയ്തിട്ടുമുണ്ട്. അത്തരത്തിലുള്ള സാമൂഹിക ബന്ധത്തിൽ തുടർന്നു പോകാനാണ് ആഗ്രഹിക്കുന്നത്. ഇത്തരത്തിലുള്ള ചില പരിപാടികൾ തീരുമാനിച്ചിട്ടുമുണ്ട്.

? ഈ ഒരു വർഷക്കാലം നോക്കുമ്പോൾ പെട്ടെന്നു തോന്നിയ ഒരു മാറ്റം മുഖത്ത് ചിരി കുറച്ചു കൂടിയെന്നു തോന്നുന്നു. മുൻപുണ്ടായിരുന്നതിലും മുഖത്തെ ഗൗരവം അൽപം കുറഞ്ഞിട്ടുണ്ട്. നിലപാടുകളിലും ഈ സമീപനം പ്രകടമാണ്. ആളുകൾ ഇത്തരത്തിൽ അഭിപ്രായപ്പെടാറുണ്ടോ. ഇതിനെ പോസിറ്റീവായാണോ കാണുന്നത്.

ഭരണപരമായ കാര്യങ്ങൾ വരുമ്പോൾ ചിലപ്പോൾ കർശന നിലപാട് എടുക്കേണ്ടതായി വരും. അങ്ങനെയുള്ള കാര്യങ്ങളിൽ അത്തരം സമീപനം സ്വീകരിച്ചിട്ടുമുണ്ട്. ആളുകളുമായുള്ള ഇടപെടലുകളിൽ കുറച്ചുകൂടി തുറന്ന സമീപനത്തോടെ ഇടപെടുന്നതാണ് നല്ലത് എന്ന ബോധ്യം പലരുടെയും ഉപദേശങ്ങളിൽ നിന്ന് ലഭിച്ചിരുന്നു. ഇത്തരം നല്ല ഉപദേശങ്ങളെ സ്വീകരിച്ചതുകൊണ്ടാണ് തുറന്ന സമീപനം ഇടപെടലുകളിൽ സ്വീകരിക്കുന്നത്. എന്റെ വ്യക്തിപരമായ ചില കാഴ്ചപ്പാടുകളുമുണ്ട്. ഇതിൽ അനുസരിച്ച് പ്രവർത്തിക്കണമെന്നാണ് ആഗ്രഹിക്കുന്നത്.

? ആളുകൾ പറയുന്ന നല്ല കാര്യങ്ങളെ ഉൾക്കൊണ്ടുകൊണ്ടുള്ള ശൈലിയാണ് ആഗ്രഹിക്കുന്നത്.

അതെ, തീർച്ചയായും. ആ രീതിയിലാണ് പ്രവർത്തിക്കുന്നതും ആഗ്രഹിക്കുന്നതും.

? കഴിഞ്ഞ ദിവസം യുവജനപ്രസ്ഥാനത്തിന്റെ കോൺഫറൻസിൽ പങ്കെടുത്തിരുന്നല്ലോ. ഇന്നത്തെ കാലത്ത് സഭ, ഇടവക, യുവജനങ്ങൾ ഇവ തമ്മിലുള്ള ബന്ധത്തെ എങ്ങനെയാണ് മനസിലാക്കുന്നത്. ഇതിൽ എന്തെങ്കിലും അപജയങ്ങളുണ്ടോ. വീഴ്ചകൾ ഉണ്ടെങ്കിൽ അതിനെ എങ്ങനെ മറികടക്കാനാണ് സഭ ആഗ്രഹിക്കുന്നത്.

യുവജനങ്ങൾ വളരെയധികം സർഗശക്തിയും കഴിവും ഉള്ളവരാണ്. അവരിൽ ഏതാനം ചിലർ തെറ്റിപ്പോകുന്നുണ്ട് എന്നതു വാസ്തവമാണ്. മദ്യത്തിനും മയക്കുമരുന്നിനും അടിമകളായിട്ടും അല്ലെങ്കിൽ ഗുണ്ടാസംഘങ്ങളിൽ അകപ്പെട്ടും പോകുന്നുണ്ട്. എന്റെ സഭയിലെ യുവജനങ്ങളെ സംബന്ധിച്ച് എനിക്ക് വളരെ അഭിമാനമുണ്ട്. അവരെല്ലാം നന്നായി സഭയെ സ്നേഹിക്കുകയും സഭയ്ക്കായി പ്രവർത്തിക്കുകയും ചെയ്യുന്നവരാണ്. സഭയുടെ ക്രിയാത്മകമായ എന്തു കാര്യത്തിനും അതിൽ പൂർണമനസോടെ പ്രവർത്തിക്കുന്ന യുവജന വിഭാഗമാണ് മലങ്കര സഭയ്ക്ക് ഇന്ന് ഉള്ളത്. അതിനാൽ അവരെക്കുറിച്ച് ഞാൻ വളരെ സംതൃപ്തനാണ്. മാത്രമല്ല അവരിലാണ് എനിക്ക് നല്ല പ്രതീക്ഷയുമുള്ളത്. കാരണം സഭയുടെ ഭാവി നല്ല യുവജനങ്ങളിലാണ്. സഭയ്ക്കായി കഷ്ടപ്പെടാൻ അവർക്ക് മനസ്സുണ്ട് എന്നതാണ് അവരുടെ പ്രവർത്തനങ്ങളിൽ നിന്ന് വ്യക്തമാകുന്നത്. അവരെക്കുറിച്ച് ശുഭാപ്തി വിശ്വാസമാണ് എനിക്കുള്ളത്. ആത്മാഭിമാനവും ഉണ്ട്.

? ഉപരിപഠനത്തിനും മറ്റുമായി വിദേശരാജ്യങ്ങളിലേക്ക് പോകുന്ന യുവജനങ്ങൾ മടങ്ങി വരാതെ ആ നാടുകളിൽ തുടരുന്ന പ്രവണത അടുത്തിടെ വർധിച്ചിട്ടുണ്ട്. ഇത് സംബന്ധിച്ച് പലരും ചർച്ച ചെയ്യുകയും ആശങ്ക പങ്കുവെക്കുകയും ചെയ്യുന്നുണ്ട്. തിരുമേനിയുടെ വീക്ഷണം?

സഭയെ സംബന്ധിച്ച് ഇതിൽ ആശങ്കപ്പെടേണ്ട കാര്യമില്ല എന്നാണ് തോന്നുന്നത്. വേർതിരിഞ്ഞു പോകണമെന്ന് ആഗ്രഹി ക്കുന്നവരല്ല യുവജനങ്ങൾ. ഒരുദാഹരണം പറഞ്ഞാൽ ഓർത്തഡോക്സ് സഭയിൽ നിന്നുള്ള ഏകദേശം 250 വിദ്യാർഥികൾ ജോർജിയയിൽ ഉണ്ട്. അവിടെ എല്ലാവരെയും ഒരുമിച്ച് കൂട്ടി വൈദികരെ എത്തിച്ച് കുർബാന നടത്താൻ ക്രമീകരണം ഏർപ്പെടുത്തിയത് ഈ യുവജനങ്ങളാണ്. അപ്പോൾ നമുക്ക് അവരെക്കുറിച്ച് പ്രതീക്ഷയാണ് ഉള്ളത്. അവർ അത്രയും ചെയ്തല്ലോ. ദുബായിൽ നിന്ന് വൈദികർ അവിടെ എത്തി താമസിച്ച് മടങ്ങാനുള്ള എല്ലാ സൗകര്യവും ഈ വിദ്യാർഥികളാണ് ഒരുക്കിയത്. ലഭിക്കുന്ന സമ്പാദ്യത്തിൽ നിന്ന് ഒരുഭാഗം മാറ്റി വച്ച് ആത്മീയമായ വളർച്ചയ്ക്കായി പ്രവർത്തിക്കാൻ ജോർജിയയിലെ കുട്ടികൾ തയാറായി എന്നു പറയുമ്പോൾ അതൊരു ഒറ്റപ്പെട്ട സംഭവമായി കാണരുത്. പലയിടങ്ങളിൽ ഇതുപോലെയുള്ള അനു ഭവങ്ങളുണ്ട്. പല രാജ്യങ്ങളിൽ ഞാനും പോയി കുർബാന അർപ്പിച്ചിട്ടുണ്ട്. റോമിൽ പഠിക്കുന്ന കാലത്ത് അർമേനിയയിൽ നിന്നുള്ളവരുമായി ചേർന്നാണ് വി. കുർബാനയിൽ പങ്കെടുത്തിരുന്നത്. അതേസമയം ഇപ്പോൾ റോമിൽ എല്ലാ ഞായറാഴ്ചയും നമ്മുടെ കുർബാന ഉണ്ട്. അവിടെ ജോലി ചെയ്യുന്ന യുവജനങ്ങളാണ് അത് ക്രമീകരിക്കുന്നത്. പല രാജ്യങ്ങളിൽ ഇത്തരത്തിൽ നമ്മുടെ യുവജനങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ഇതൊക്കെ കാണുമ്പോൾ യുവജനങ്ങളെക്കുറിച്ച് പ്രതീക്ഷയും പ്രത്യാശയു മല്ലാതെ മറ്റൊന്നും ഞാൻ കാണുന്നില്ല. 500 പേരിൽ 5 പേർ ഒരുപക്ഷേ മാറി നിൽക്കുന്നുണ്ടാകാം. അവരും കാലക്രമത്തിൽ തിരിച്ചെത്തും എന്നാണ് ഞാൻ വിശ്വസിക്കുന്നത്. വിദേശത്തു പോകുന്നവരെ അന്വേഷിക്കാനും അവരുടെ കാര്യങ്ങൾക്കായും യുവജനങ്ങൾക്കായി പ്രത്യേക മിനിസ്ട്രി ആരംഭിക്കണമെന്നാണ് ആഗ്രഹം.



? കാതോലിക്കാ ബാവാ അയതിനു മുൻപും ആയതിനു ശേഷവും ഒട്ടേറെ യാത്രകൾ ചെയ്തിട്ടുണ്ടല്ലോ. വലിയ സ്വീകരണമാണ് അവർ നൽകുന്നത്. ക്രിയാത്മകമായ പല കാര്യങ്ങൾക്കായും അവർ സമീപിക്കുന്നു. മറ്റു സംസ്ഥാനങ്ങളിലും വിദേശരാജ്യങ്ങളിലും പോകുമ്പോൾ അവിടെയുള്ള സഭാ വിശ്വാസികളുമായി നിരന്തരം സംവദിക്കാറുണ്ടല്ലോ. അത്തരം യാത്രകളെ എങ്ങനെ കാണുന്നു. അവിടെയുള്ള ആളുകൾക്ക് സഭയെക്കുറിച്ചുള്ള പ്രതീക്ഷകൾ എങ്ങനെയാണ്.

വിവിധ സ്ഥലങ്ങളിലെ പള്ളികളിൽ പോയിട്ടുണ്ട്. അവിടെയുള്ള ആളുകൾക്കെല്ലാം വലിയ ആവേശമാണ്. അവരുടെ കാതോലിക്കാ ബാവ എത്തുന്നു എന്നത് വലിയ അനുഗ്രഹമായാണ് അവർക്കു തോന്നുന്നത്. മാത്രമല്ല എനിക്കൊരു റിസപ്ഷൻ തരണമെന്നും ആവശ്യമുള്ള കാര്യങ്ങൾ ചെയ്യണം എന്നുമുള്ള ആഗ്രഹം വളരെ

*ശേഷം 36-ാം പേജിൽ...*

# പരിശുദ്ധ പരുമല തിരുമേനിയുടെ ഭക്തിമാർഗ്ഗം

സി.എം. വർഗീസ് ചാത്തുരുത്തി,
മുളന്തുരുത്തി

മുളന്തുരുത്തിയിലെ ഒരു പുരാതന കുടുംബമായ 'ചാത്തുരുത്തി'ൽ 1848 ജൂൺ 15-ാം തീയതി മത്തായി-മറിയം ദമ്പതികളുടെ ഏറ്റവും ഇളയ മകനായി ജനിച്ച കൊച്ചയ്പോരെയാണ് ഇന്ന് ഏവർക്കും പുണ്യപിതാവായിതീർന്ന പരിശുദ്ധനായ പരുമല തിരുമേനി. ബാലന് രണ്ടു വയസ്സുതികയുന്നതിനു മുൻപു തന്നെ മാതാവു മരിച്ചുപോയി. പുത്തൻ കുരിശിൽ (അയ്ക്കരനാട്) പാലാൽ കുടുംബത്തിൽ കല്ല്യാണം കഴിച്ചുവിട്ട മൂത്ത സഹോദരി മറിയം, ചാത്തുരുത്തി കുടുംബത്തിൽ വന്നു താമസിച്ച് അമ്മയെപ്പോലെ ബാലനെ പരിപാലിച്ചുവളർത്തി.

അഞ്ചാമത്തെ വയസ്സിൽ കൊച്ചയ്പോര ഓണക്കാവിൽ 'അയ്യാ' ആശാന്റെയും പിന്നീട് മാമൂട്ടിൽ 'മണി' ആശാന്റെയും കുടിപ്പള്ളിക്കൂടത്തിൽ വിദ്യ അഭ്യസിപ്പിച്ചു. ഗുരുക്കന്മാരെ ആദരിച്ചിരുന്ന ഗീവർഗീസിന് (കൊച്ചയ്പോര) ഗുരുത്വം ലഭിച്ചിരുന്നു എന്നും നിസ്സംശയം പറയാം. ബുദ്ധിയും പഠിക്കാനുള്ള താല്പര്യവും സ്വഭാവവും ഗീവർഗീസിനെ ഒരു മാതൃകാ വിദ്യാർത്ഥിയാക്കി. വിദ്യാഭ്യാസത്തിനുശേഷം  ഉന്നത പദവികളിലേക്കു കടന്ന ശേഷവും ഗുരുക്കന്മാരുടെ ക്ഷേമം അന്വേഷിക്കുകയും അവരെ വീട്ടിലേക്കു ക്ഷണിച്ചുവരുത്തി സൽക്കരിക്കുകയും ചെയ്തിരുന്നു.

ഗീവർഗീസിന്റെ വിനയവും ഗുരുഭക്തിയും ബുദ്ധിസാമർത്ഥ്യവും ലാളിത്യവും പിതൃ സഹോദരനും ശ്രേഷ്ഠ പുരോഹിതനുമായ ഗീവർഗീസ് മല്പാനെ ആകർഷിച്ചു. അദ്ദേഹം ബാലനെ സുറിയാനി പഠിപ്പിക്കുവാൻ തുടങ്ങി. ഗീവർഗീസിന്റെ ദൈവഭക്തിയും സുറിയാനിപഠന താല്പര്യവും വർദ്ധിച്ചു വന്നു. ഗീവർഗീസിനെ വൈദികപന്ഥാവിലേക്കു തിരിക്കുവാൻ അദ്ദേഹം തീരുമാനിച്ചു.

"കുഞ്ഞേ, നിന്റെ ദൈവഭക്തിയിൽ എനിക്കു വളരെ സന്തോഷമുണ്ട്. നീ ഒരു ദൈവമനുഷ്യനായി തീരണം. നീ പട്ടമേൽക്കണം" അദ്ദേഹം ഉപദേശിച്ചു. മൽപ്പാന്റെ ഇഷ്ടപ്രകാരം ജീവിക്കുവാൻ ഗീവർഗീസ് തീരുമാനിച്ചു. 1857 കന്നി മാസം 26-ാം തീയതി സ്ലീബാ പെരുന്നാൾ ദിവസം കരിങ്ങാശ്ര പള്ളിയിൽ വച്ച് മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി "കോറൂയോ" പട്ടം നല്കി.

ഗീവർഗീസ് ശെമ്മാശൻ മല്പാനച്ചന്റെ കൂടെ താമസിച്ച് വൈദിക പഠനം തുടർന്നു. എന്നാൽ 7-ാം വർഷം മസൂരി രോഗം പിടിപെട്ട് മല്പാനച്ചൻ ദിവംഗതനായി. രോഗിയെ ശുശ്രൂഷിച്ചിരുന്ന ശെമ്മാശ്ശനും രോഗം പിടിപെട്ടു. ആ മരണകരമായ രോഗത്തിൽനിന്നും ശെമ്മാശൻ അത്ഭുതകരമായി സുഖം പ്രാപിച്ചു.

രോഗസൗഖ്യം ലഭിച്ച ശെമ്മാശൻ പാമ്പാക്കുട സെമിനാരിയിൽ ചേർന്നു. ഒരു വർഷം പഠനം തുടർന്നു.  അക്കാലത്ത് അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്ന് അയയ്ക്കപ്പെട്ട മാർ 'കൂറിലോസ് ബാവാ'യുടെ ശിഷ്യത്വം സ്വീകരിക്കുവാൻ ശെമ്മാശന് ഇടയായി. അദ്ദേഹം ശെമ്മാശ്ശന് പൂർണ്ണ ശെമ്മാശു പട്ടം നൽകി. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്തായിൽനിന്നും  1864 തുലാമാസത്തിൽ 'കശ്ശീശ' പട്ടവും അതേവർഷം തന്നെ കൂറിലോസ് ബാവായിൽനിന്നും "കോർഎപ്പിസ്ക്കോപ്പാ" സ്ഥാനവും ലഭിച്ചു.

കൂറിലോസ് ബാവായുടെകൂടെ മലങ്കരയിലെ മിക്ക പള്ളികളും സന്ദർശിച്ചു. തന്മൂലം ഉപരിപരിശീലനം ലഭിയ്ക്കുന്നതിനു മാത്രമല്ല മിക്ക പള്ളിക്കാരും പട്ടക്കാരുമായി പരിചയപ്പെടുന്നതിനും സഭാഭരണ രീതികൾ കണ്ടു മനസ്സിലാക്കുന്നതിനും ഇടയായി. 1872 മീനമാസം 25-ാം തീയതി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനത്തേയ്ക്ക് ഉയർത്തി. 'ദയറായുസോ പദവിയെന്നത് ഒരു വീണ്ടും ജനനമാണ്, ഒരു സ്വർഗീയ വിവാഹമാണ്. ഒരു മരണം തന്നെയുമാണ്.'

ഗീവർഗീസ് റമ്പാൻ മുളന്തുരുത്തിയിലുള്ള വെട്ടിക്കൽ ദയറായിൽ താമസം തുടങ്ങി. ദയറാ പ്രസ്ഥാന സ്ഥാപകനായ വി. അന്തോനിയോസായിരുന്നു അദ്ദേഹത്തിന്റെ ആദർശ പുരുഷൻ. ദയറാക്കാരൻ അതിഭക്ഷണത്തിലും വ്യർത്ഥ സംസാരത്തിലും ഉൾപ്പെടാതെ ഇഹലോക വേർപാടിനായി നോക്കിപ്പാർത്തുകൊണ്ട് നോമ്പിലും നമസ്ക്കാരത്തിലും വിലാപത്തിലും വി. വേദപുസ്തക ധ്യാനത്തിലും ദൈവസംസർഗ്ഗത്തിലും ഉറ്റിരിക്കണം. (കാനോൻ 7-ാം അദ്ധ്യായം 10-ാം വാക്യം). ഗീവർഗീസ് റമ്പാച്ചന്റെ ജീവിതം അപ്രകാരം തന്നെയായിരുന്നു. പറുദീസാ സാദൃശമായ പ്രശാന്ത പരിസരങ്ങളോടുകൂടിയ വെട്ടിക്കൽ ദയറായിൽ ഒരു സത്യദയറാക്കാരനായി അദ്ദേഹം ജീവിതം തുടർന്നു.

നാടിന്റെ നാനാഭാഗത്തുനിന്നും അനേകം വിശ്വാസികൾ വാഴ്‌വിനായും രോഗസൗഖ്യത്തിനായും നേർച്ച കാഴ്ചകളോടെ അദ്ദേഹത്തെ സമീപിച്ചുകൊണ്ടിരുന്നു. വെട്ടിക്കൽ ദയറായുടെ ഒരു സുവർണ്ണകാലമായിരുന്നു അത്. അദ്ദേഹത്തെ ഒരു യഥാർത്ഥ ഭക്തനും ഏലിയായെപ്പോലെയും യോഹന്നാനെപ്പോലെയുമുള്ള ഒരു യോഗീശ്വരനും ഏലീശായെപ്പോലെ ഒരു ദൈവമനുഷ്യ



നും പുണ്യാത്മാവുമായി രൂപാന്തരപ്പെടുത്തിയതും വെട്ടിക്കൽ ദയറായിലുള്ള താമസവും വ്രതാനുഷ്ഠാനങ്ങളുമായിരുന്നു.

1875-ൽ പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിലെത്തിയപ്പോൾ അദ്ദേഹത്തിന്റെ ദ്വിഭാഷായായി റമ്പാച്ചൻ നയോഗിക്കപ്പെട്ടു. മുളന്തുരുത്തിയിൽ വച്ചു നടന്ന സുന്നഹദോസിൽ പ. പാത്രിയർക്കീസ് ബാവായുടെ സെക്രട്ടറിയും ദ്വിഭാഷിയുമായിരുന്നു ചാത്തുരുത്തിൽ റമ്പാച്ചൻ. പ. ബാവായ്ക്ക് ഇഷ്ടപ്പെട്ട റമ്പാച്ചനെ 1876 ഡിസം. 10-ാം തീയതി വടക്കൻ പറവൂർ പള്ളിയിൽ വച്ച് ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. നിരണം ഭദ്രാസനത്തിന്റെ ചുമതലയും അദ്ദേഹത്തെ ഏല്പിച്ചു.

പ. ബാവാ മടങ്ങിപ്പോയതിനുശേഷം മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ആഗ്രഹപ്രകാരം മറ്റു ആറു നവ മെത്രാപ്പോലീത്തമാരും മാർ ദീവന്നാസ്യോസ് തിരുമേനിയും വെട്ടിക്കൽ ദയറായിൽ 40 ദിവസം നോമ്പിലും ഉപവാസത്തിലും കഴിച്ചുകൂട്ടി.

കർത്താവിന്റെ സ്വർഗ്ഗാരോഹണ ശേഷം വി. ശ്ലീഹന്മാർ 10 ദിവസം യെറുശലേം മാളികയിൽ കാത്തിരുന്ന ശേഷമാണ് അവരവർക്കു നിശ്ചയിക്കപ്പെട്ട സ്ഥാനങ്ങളിലേക്കു പോയത്. അതു പോലെയാണ് ഈ തിരുമേനിമാരും ചെയ്തത്.

നിരണം ഭദ്രാസനത്തിന്റെ അധിപനായി പരുമലയിലേക്കു താമസം മാറ്റിയതോടെ അവിടെ പള്ളിക്കടുത്തുള്ള ഒരു ചെറിയ കെട്ടിടത്തിൽ (അഴിപ്പുര) സെമിനാരി ആരംഭിച്ചു. പ്രധാന മല്പാൻ തിരുമേനി തന്നെയായിരുന്നു. തിരുമേനിക്ക് വിശ്വാസാചാരങ്ങളിൽ നിഷ്ഠയുണ്ടായിരുന്നതിനാലും ഒരു മാതൃകാ ഗുരുവും പുണ്യാത്മാവുമായിരുന്നതിനാലും അദ്ദേഹത്തിന്റെ ശിഷ്യത്വം ഒരു പദവിയായി ശിഷ്യസമൂഹം കരുതിയിരുന്നു.

തിരുമേനിയുടെ ദിനചര്യയും പ്രാർത്ഥനാ ജീവിതവും മാതൃകാപരമായിരുന്നു. തിരുമേനി ദിവസവും രാവിലെ 4 മണിക്ക് എഴുന്നേൽക്കുമായിരുന്നു. പാതിരാത്രിയുൾപ്പെടെയുള്ള ഏഴു യാമപ്രാർത്ഥനകൾക്കും പുലർകാല ഭജനത്തിനും സുത്താറാ വായനക്കും തിരുമേനി സമയം കണ്ടെത്തിയിരുന്നു. നോമ്പുകാലങ്ങളിലും, ബുധൻ, വെള്ളി ദിവസങ്ങളിലും തിരുമേനി 'ഇരുപത്തിരണ്ടര' വരെ ഉപവസിക്കുമായിരുന്നു. പഠിപ്പിക്കലും, ഇടവക ഭരണവും പള്ളി സന്ദർശനങ്ങളുമൊന്നും ആ ദിനചര്യങ്ങൾക്ക് തടസ്സം നില്ക്കുന്നവയായിരുന്നില്ല. ഉച്ചക്കുമുൻപും ഉച്ചയ്ക്കു ശേഷവും ഈരണ്ടു മണിക്കൂർ വീതം ശെമ്മാശന്മാരെ പഠിപ്പിക്കുകയും ബാക്കി സമയം ഭരണ നിർവ്വഹണത്തിനു വിനിയോഗിക്കുകയും ചെയ്തിരുന്നു. തിരുമേനിയുടെ സുറിയാനി കൈപ്പട മനോഹരമായിരുന്നു. സുറിയാനിയിലുള്ള ഒരു പ്രാർത്ഥനാ പുസ്തകം ഇന്നും ചാത്തുരുത്തി കുടുംബത്തിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്.

തിരുമേനിയുടെ ദീനാനുകമ്പ അനുകരണീയമായിരുന്നു. 1885-മാണ്ട് തുമ്പമൺ പ്രദേശത്ത് മസൂരി രോഗം പടർന്നു പിടിച്ചപ്പോൾ തിരുമേനി തുമ്പമൺ പള്ളിയിൽ എഴുന്നള്ളി വീടുകൾ സന്ദർശിച്ച് പ്രാർത്ഥനകളും ഉപദേശങ്ങളും നടത്തി ജനത്തെ സമാശ്വസിപ്പിച്ചിരുന്നു. അനേകർ അദ്ദേഹത്തിന്റെ പ്രാർത്ഥനയിൽ സുഖം പ്രാപിക്കുകയും ചെയ്തു. രോഗബാധ തീരുവോളം അദ്ദേഹം അവിടെ തന്നെ താമസിച്ചു ദരിദ്ര വിഭാഗങ്ങളേയും പിന്നോക്ക വിഭാഗങ്ങളേയും സഹായിക്കുന്നതിനും ഉദ്ധരിക്കുന്നതിനും വിദ്യ നല്കുന്നതിനും അത്യധികം ഉത്സാഹിച്ചിരുന്നു.

'അഴിപ്പുര'യിലെ താമസം സുഖകരമായിരുന്നില്ലെങ്കിലും അവിടെ സന്തോഷത്തോടെ കഴിച്ചുകൂട്ടാൻ തിരുമേനി സന്നദ്ധനായിരുന്നു. അരികുപുറത്ത് മാത്തൻ എന്ന ആൾ നല്കിയ സ്ഥലത്ത് യാതൊരു മൂലധനവും കൂടാതെ പള്ളിയും സെമിനാരിയും പണിയുവാൻ തുടങ്ങി. ചുരുങ്ങിയ കാലയളവിൽ ഇരുപതിനായിരം രൂപാ പിരിഞ്ഞു കിട്ടി. കെട്ടിടങ്ങളുടെ പണി അതിവേഗം നടന്നുകൊണ്ടിരുന്നു. ഇതിനിടയിൽ 'വിശുദ്ധനാടു' സന്ദർശിക്കുവാൻ തിരുമേനിക്ക് അതിയായ ആഗ്രഹമുണ്ടായി.

വി. നാടുകളിലേക്കു പോകുന്നതിനു മുമ്പ് പള്ളിയുടെ പണിപൂർത്തിയായിരുന്നില്ല. എങ്കിലും അതിൽ വി. കുർബ്ബാന അർപ്പിക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നു. വിദേശയാത്രക്കു മുൻപായി 1895 മകരമാസം 15-ാം തീയതി ഞായറാഴ്ച മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (വലിയ തിരുമേനി)യോടു കൂടി പരുമല പള്ളി കൂദാശ ചെയ്തു. അടുത്ത ദിവസം തന്നെ പരുമല നിന്നും പുറപ്പെട്ട് അദ്ദേഹം മലങ്കരയുള്ള പല പള്ളികളും സന്ദർശിച്ചു.

വളരെയേറെ കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും സഹിച്ചാണ് തിരുമേനി ഉർശ്ലേം യാത്രക്ക് ഒരുങ്ങിയത്. 'പാസ്പോർട്ടി'ന്റെ കാര്യത്തിലും മറ്റും പല പ്രശ്നങ്ങളുമുണ്ടായി. യാത്രയിലും വളരെയേറെ ക്ലേശങ്ങൾ സഹിക്കേണ്ടിവന്നു. എല്ലാ പ്രശ്നങ്ങളേയും പ്രതിസന്ധികളേയും അതിജീവിച്ച് അദ്ദേഹം അഞ്ചു വൈദികരേയും ശീമക്കാരൻ സ്ലീബാ ശെമ്മാശനേയും പരുമലയുള്ള തോപ്പിൽ പീലിപ്പോസിനേയും കൂട്ടി അവിടെ എത്തിച്ചേർന്നു. പുണ്യസ്ഥലമായ "മർക്കോസിന്റെ ദയറായും" നമ്മുടെ കർത്താവിന്റെയും കന്യാസ്ത്രീ അമ്മയുടേയും കല്ലറകളും ശിഷ്യന്മാരുടെ സംഗമസ്ഥാനങ്ങളും നേരിൽ കണ്ടപ്പോൾ "മനസ്സ് ദൈവത്തിൽ ലയിച്ചതുപോലെ അനുഭവപ്പെട്ടു. അവിടെ നിന്നും എഴുന്നേൽക്കാതെ സദാ പ്രാർത്ഥിച്ചുകൊണ്ട് കിടന്നാലോ എന്നു തോന്നി. ഞങ്ങളുടെ മനസ്സുരുകി" (ഊർശ്ലേം യാത്രാ വിവരണത്തിൽ നിന്നും). ഊർശ്ലേം സന്ദർശനത്തോടെ തിരുമേനിയുടെ ചിരകാലാഭിലാഷം സഫലമായി.

1895 ഇടവം നാലിന് തിരുമേനിയും സംഘവും തിരിച്ചെത്തി. മടങ്ങിവന്നതിനുശേഷമുള്ള പ്രസംഗത്തിൽ "അയ്യായിരമല്ല അമ്പതിനായിരം രൂപാ ചെലവിട്ടാലും ഇത്ര അഗാധവും സ്ഥിരമായും ഉള്ള ഒരു വിശ്വാസവും അനുതാപവും പാപബോധവും ഉണ്ടാകുമോയെന്ന് സംശയമാണ്. ആത്മാവിന്റേയും സത്യത്തിന്റേയും പൂർണ്ണത പ്രാപിക്കാൻ ഈ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് നമ്മുടെ ജനങ്ങളിൽ കഴിവുള്ളവരെല്ലാം ഈ പുണ്യ സ്ഥലങ്ങളെ സന്ദർശിക്കേണ്ടതുണ്ടെന്ന് നിങ്ങളോട് ഉപദേശിച്ചു കൊള്ളുന്നു" പാപബോധത്തിൽ നിന്നുള്ള പാശ്ചാത്താപത്തിനും മനസ്സിന്റെ ശുദ്ധീകരണത്തിനും പരിശുദ്ധാത്മ നൽവരത്തിനും ഒരു പുണ്യാത്മാവായി തീരുന്നതിനുമൊക്കെ മേൽപ്പറഞ്ഞ ഉർശ്ലേം സന്ദർശനം ഇടയാക്കിയെന്ന് നിസ്സംശയം പറയാം.

**കുടുംബാംഗങ്ങളോടുള്ള ഉപദേശം:**

'തമ്പുരാനെ പെറ്റ അമ്മയെയും മാർ തോമാശ്ലീഹായെയും നിങ്ങളെല്ലാവരും ഭക്തിയായി വിചാരിച്ചുകൊള്ളണം. അമ്മയോടുള്ള പ്രാർത്ഥനയും അനുഗ്രഹവും കൊണ്ട് നി ങ്ങളെല്ലാവരും ഈ കുടുംബം മുഴുവനും നിങ്ങൾക്കുള്ള സകലവും കാക്കപ്പെടും. പള്ളിക്കു കൊടുക്കേണ്ടതു കൊടുത്തിരിക്കണം. പട്ടക്കാരെ ബഹുമാനിച്ചുകൊള്ളണം. അവർക്കു വേദന തോന്നുന്നതൊന്നും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യരുത്.'

ജീവിച്ചിരിക്കുമ്പോൾ തന്നെ അനേകം അത്ഭുത പ്രവർത്തികൾ ചെയ്തിട്ടുള്ള തിരുമേനിക്ക് തന്റെ അന്ത്യദിനത്തെക്കുറിച്ചു കൂടി ബോധ്യമുണ്ടായിരുന്നു. വളരെയേറെ ക്ഷീണവും വേദനയും അനുഭവിച്ചുകൊണ്ടിരുന്ന തിരുമേനി തന്റെ അന്ത്യനാളിനോട് അടുത്ത് പൂർവ്വാധികം ശക്തിയോടും സ്ഫുടതയോടും കൂടി ഇപ്രകാരം ചോദിച്ചു. "ഇന്നെത്രാം തീയതിയാണ്" സുറിയാനി കണക്കിൽ തുലാം 18 ാം തീയാണെന്നു മറുപടി പറഞ്ഞു. "ഇനി രണ്ടു ദിവസം കൂടി ഞാൻ കഷ്ടത അനുഭവിക്കണെണമല്ലോ" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. തിരുമേനിയുടെ ആവശ്യപ്രകാരം 'കന്തീലാ' ശുശ്രൂഷ നടത്തുകയും വി. കുർബ്ബാന അനുഭവിക്കുകയും ചെയ്തു. മരണത്തിന് ഒരുങ്ങിക്കിടന്ന തിരുമേനി ആ രാത്രിയിൽ തന്നെ തന്റെ സ്വർഗീയ പിതാവിന്റെ സന്നിധിയിലേയ്ക്ക് തന്റെ ആത്മാവിനെ ഭരമേല്പിച്ചു.

# വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**2022 നവംബർ 13**
**സഖറിയാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായർ**
**വി. ലൂക്കോസ് 1:5-25**

ചുളിവുവീണ വൃദ്ധഭവനങ്ങളിൽ പ്രത്യാശയുടെ വർണ്ണഭേദങ്ങൾ വിടരുന്ന ചരിത്രം പറയുകയാണ് സെഖര്യാവിന്റേയും ഏലിശുബായുടേയും കുടുംബം. യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ചുള്ള അറിയിപ്പാണ് ഇതിവൃത്തം.

**കാലം തോൽപ്പിച്ചവരെ ദൈവം ജയിപ്പിക്കുന്നു**

കാലം തോൽപ്പിച്ചവരെ ദൈവം ജയിപ്പിക്കുന്ന കഥ പറഞ്ഞുകൊണ്ടാണ് വി. ലൂക്കോസ് ഏവൻഗേലിസ്ഥൻ തന്റെ സുവിശേഷം ആരംഭിക്കുന്നത്. സെഖര്യാവും ഏലിശുബായും എത്രയോ ദശകങ്ങൾ നിരാശയിൽ കഴിച്ചുകൂട്ടിയവർ. കാലം അവർക്ക് ജരാനരകളും മുഖച്ചുളിവുകളും സമ്മാനിച്ചു. എന്നാൽ ദൈവം വാർദ്ധക്യത്തിൽ അവർക്ക് പുത്തൻ യുവത്വത്തെ പ്രദാനം ചെയ്യുന്നു. ഈ ദമ്പതികൾ ഉത്തമഭക്തരും ദൈവബന്ധത്തിൽ തീക്ഷ്ണരുമാകുമ്പോൾ തന്നെ അതിനു വിരുദ്ധമായി അവരുടെ ജീവിതത്തിൽ നിത്യമായ നിരാശ തളം കെട്ടി നിൽക്കുന്നു. ഈ വൈരുദ്ധ്യത്തോട് എന്തുകൊണ്ടിങ്ങനെ എന്നൊരു ചോദ്യമുണ്ട്. നാം കണ്ടുമുട്ടുന്ന ഒരുപാട് പേർ സ്വന്തം ജീവിതത്തെക്കുറിച്ച് ഉടനെ ചോദിച്ചുപോകുന്നുണ്ട്. എന്നാൽ അതിന് കൃത്യമായ ഒരുത്തരമില്ല. എല്ലാത്തിനും ഉത്തരം കിട്ടണമെന്ന് ശഠിക്കരുത്. സാധ്യതകൾ അവസാനിച്ച യാമത്തിലാണ് ഇവരുടെ നിൽപ്പ്. പക്ഷേ കാലതാമസം നിഷേധമല്ല (Delay is not denial) കാത്തുവച്ചിരിക്കുന്നത് ഏറ്റം നല്ലതിനെയാണ്. യോഹന്നാൻ സ്നാപകനെ പോലെയൊരു മകൻ ഏതൊരു മാതാപിതാക്കളുടെയും പുണ്യമാണ്. നിരന്തരമായ പ്രാർത്ഥനകൾക്കും ഉപവാസനത്തിനും ഒന്നും ഉത്തരമില്ലാതെ വരുന്നല്ലോ എന്നുരുകുന്നവർക്ക് ശുഭസൂചകമാണ് വാർദ്ധക്യത്തിലെ കുഞ്ഞ്. ദൈവം ചിലപ്പോൾ ഇങ്ങനെയാണ് ഏറ്റവും നല്ലതൊക്കെ അവസാനമാണ് വിളമ്പിതരിക. കാനാവിലെ ഊട്ടുമേശയിൽ അവസാനം വിളമ്പുന്ന വീഞ്ഞ് നമുക്ക് നാളയെ നോക്കി ചിരിക്കാനുള്ള കാരണമാകണം. അബ്രഹാമിന്റെ ജീവിതവാതിൽ തള്ളി തുറന്ന് സായാഹ്നത്തിലെത്തുന്ന മകൻ ഇസഹാക്ക് ജാതികളുടെ പിതാവ് എന്ന വലിയ മാനത്തിന് അബ്രഹാമിന് യോഗ്യത നൽകുകയാണ് കാത്തിരുന്ന് പ്രാപിക്കുന്നതൊന്നും പാഴാകയില്ല എന്ന് എല്ലാ വ്രണിത ഹൃദയങ്ങളോടും സുവിശേഷം പറയുന്നു. വൈകിയിട്ടില്ല ദൈവം വലുതായതെന്തോ നിനക്കായ് കരുതിവച്ചിട്ടുണ്ട്.

**മഹത്വം മറക്കുന്ന മഹാദേഹം**

പൗരോഹിത്യശുശ്രൂഷയുടെ തികവ് അറിഞ്ഞ മഹാദേഹമാണ് സഖരിയ പുരോഹിതൻ. എന്നാൽ ബലിപീഠത്തോട് ചേർന്നു നിൽക്കുമ്പോൾ പോലും ആ വലിയ മനുഷ്യനിൽ നിന്ന് ദൈവത്തിന്റെ വാഗ്ദത്തങ്ങളെ മറക്കുന്ന മണ്ടത്തരങ്ങൾ പുറപ്പെടുന്നു. പൗരോഹിത്യത്തിന്റെ മുദ്ര പേറുന്ന സെഖര്യാവ് സ്വന്ത മഹത്വം മറന്നുപോകുന്നു. സ്വന്തമഹത്വം തിരിച്ചറിയുകയാണ് പ്രധാനം പ്രായം കവിഞ്ഞതും വന്ധ്യവുമായ ഉദരത്തിൽ ജീവനുണ്ടാകുവാനും കല്ലുകളിൽ നിന്നുപോലും അബ്രഹാമിന്റെ സന്തതികളെ ജനിപ്പിക്കുവാനും കഴിയുന്ന, കഴുതയെക്കൊണ്ട് സംസാരിപ്പിക്കുന്ന മരത്തിൽ നിന്ന് കുഞ്ഞാടിനെ ജനിപ്പിക്കുന്ന ദൈവത്തെ ഒരു നിമിഷം ഓർക്കാതെ അന്ധയുക്തികളുടെ ചരടിൽ അദ്ദേഹം തൂങ്ങികിടന്നു. നിർണ്ണായക സന്ദർഭങ്ങളിൽ നമ്മളും ഇങ്ങനെയായി പോകുന്നുണ്ട്. നമ്മെക്കുറിച്ച് തന്നെ മതിപ്പില്ലാതെയായി പോകും.

ജീവിതം എത്രയൊക്കെ നെഗറ്റീവ് അനുഭവങ്ങളുമായി നമ്മോട് പോരാടിയാലും സ്വന്തം മഹത്വത്തെക്കുറിച്ചുള്ള അവബോധം കൊണ്ട് നമുക്ക് അതിനെ നേരിടാനാവും കാരണം മനുഷ്യന്റെ സത്ത എന്നു പറയുന്നത് സർവ്വേശ്വരന്റെ ചൈതന്യമാണ് ആ മഹാചൈതന്യം ഒരിക്കലും നമ്മെ തിരിച്ചുവിടുന്നില്ല.

**2022 നവംബർ 20**
**വി. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായർ**
**ലൂക്കോ. 18:18-27**

ഗബ്രിയേൽ ദൂതൻ ദൈവത്തിന്റെ വചനവും പേറി നസറേത്തിലെ കുടുമ്പുമുറിയിലേക്ക് വിരുന്നെത്തുന്നത് വീണ്ടും ഒരിക്കൽകൂടി നമ്മുടെ ധ്യാനവിഷയമാകുന്നു. വി. ലൂക്കോസ് ഏവൻഗേലിസ്ഥൻ ആദ്യത്തെ അധ്യായങ്ങളിൽ പ. മറിയത്തിന്റെ ഒരു വാങ്മയചിത്രം ഒരു ക്യാൻവാസിലെന്നപോലെ വരച്ചിടുകയാണ്. ഒരു പക്ഷേ പ. മറിയത്തെ നാം ഏറ്റവും അടുത്ത് തെളിമയോടെ കാണുന്നത് വേദപുസ്തകത്തിന്റെ ഈ താളുകളിലാണ്.

പഴയ നിയമത്തിലെ ദൈവജനം യിസ്രയേൽ കന്യകയാണ് പ്രവാചകന്മാരുടെ ഭാഷയിൽ യിസ്രായേലെന്ന വാഗ്ദത്ത വർഗത്തെ ഒരു കന്യകയുടെ തനതുരീതികളോട് വളരെ സുന്ദരമായും ശക്തമായും താരതമ്യപ്പെടുത്തിയിരിക്കുന്നു. (യിരമ്യാവ് 18:3, 31, 4:21,ആമോസ് 5:1-6) ഈ കന്യകയായ ഇസ്രായേലുമായാണ് ദൈവം പാവനമായ ഉടമ്പടി ബന്ധത്തിലേർപ്പെടുന്നത്. ഈ ഉടമ്പടി ബന്ധത്തെ ഭാര്യഭർത്താക്കന്മാരുടെ ബന്ധത്തോട് ഉപമിക്കുന്നതും പഴയനിയമത്തിന്റെ ശൈലിയാണ്. ഈ ചിന്തയോട് ഹോശയയും യെശയ്യാവും യിരമ്യാവുമൊക്കെ പക്ഷം ചേരുന്നുണ്ട്.

ഇനി പുതിയ നിയമത്തിലേക്ക്, ഇവിടെ ദൈവത്തിന്റെ സ്വന്തജനമായ സഭ, മണവാട്ടിയാണ്. വെളിപാട് 21:2-ൽ പുതിയ യെരുശലേം മണവാട്ടി ഒരുങ്ങിയിരിക്കുന്നു. വിവാഹകൂദാശകളുടേയും ദൈവാലയ കൂദാശകളുടെയും ആരാധനാ സാഹിത്യം ഈയൊരു കാഴ്ചപ്പാടുകളുടെ പെരുമഴ തന്നെയാണ്. പഴയനിയമ കന്യകയെപോലെ പതിവ്രതയായ സഭ വിരലിൽമേൽ മെന്രക്തങ്ങൾ മോതിരമായി സ്വീകരിക്കപ്പെട്ട് വിവാഹനിശ്ചയം ചെയ്ത് സുന്ദരി വധുവായി നിൽക്കുന്നു. പഴയനിയമ ചരിത്രം വേർപിരിയുന്ന വി. ലൂക്കോസിന്റെ ആദ്യതാളുകളിൽ പ. കന്യകമറിയം കന്യകമണവാട്ടിയാണ്. ഒരേ സമയം കന്യകയും മണവാട്ടിയുമായി മാറുന്നു. അത്യുന്നതന്റെ പ്രതീക്ഷകളെ കാറ്റിലുലയാതെ പിടിച്ചുനിർത്തുന്ന ഉപകരണമായി കന്യകയമ്മ ചരിത്രത്തിന്റെ വേർതിരിവിൽ നിൽക്കുന്നു

**പ. മറിയം നനഞ്ഞ ഭൂമി**

വാക്ക് വെട്ടമാണ്, വിത്താണ് എന്നതൊന്നും പുതിയ ചിന്തയല്ല. എന്നാൽ സ്വർഗമെറിഞ്ഞ വചനമെന്ന വിത്തിനെ സ്വീകരിച്ച നനഞ്ഞ ഭൂപ്രദേശമായി മറിയം മാറുന്നു. നനഞ്ഞ മണ്ണിലല്ലാതെ വിത്തിന് സാധ്യതയില്ല. പിൻമഴയും മഞ്ഞുമെല്ലാം വേദപുസ്തകത്തിൽ പരിശുദ്ധാത്മാവിന്റെ പ്രതീകമാണല്ലോ. വചനമെന്ന വിത്തിൽ പുത്രനെന്ന മർമ്മത്തെ ഒളിപ്പിച്ച് സ്വർഗം മറിയമെന്ന പുണ്യത്തിന് വച്ചുനീട്ടിയപ്പോൾ നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ എന്നു പറഞ്ഞ് ആ വിത്തിനെ മറിയം തന്നിൽതന്നെ കുഴിച്ചിടുകയായിരുന്നു. വിത്തിന്റെ പ്രതീക്ഷ എപ്പോഴും കൊയ്ത്തുകാലമാണ്. കാൽവറിയിലെ സ്നേഹകൊയ്ത്തിൽ, ചേർത്ത കറ്റയിൽ മറിയാമും ഞാനും നീയുമൊക്കെ ചേർക്കപ്പെട്ടു. വിതയ്ക്കുന്നവന്റെ പ്രതീകങ്ങളെ കാക്കേണ്ടത് പൂവണിയിക്കേണ്ടത് ഭൂമിയാണ്. ഭൂമിയുടെ നനവും വിളർച്ചയുമെല്ലാം വിത്തിന് ജയപരാജയങ്ങൾ സമ്മാനിക്കും. മറിയം എല്ലാ അർത്ഥത്തിലും വിതച്ചവന്റെ പ്രതീക്ഷകളെ കാത്ത ഭൂമിയായി മാറുകയായിരുന്നു.

**നനഞ്ഞ ഭൂമി-താഴ്മയുടെ പ്രതീകം**

കുന്നിൻപുറങ്ങൾ എപ്പോഴും വരണ്ടുകിടക്കും പക്ഷേ താഴ്വരകൾ ഉറവകളെ സമ്പുഷ്ടമാകും ആ ഉറവകളുടെ നനവ് താഴ്വരകളെ ഹരിതാഭമാക്കും. മറിയയെപോലെ ആരും താഴ്ത്തപ്പെട്ടിട്ടില്ല എന്ന് നാം ആവർത്തിച്ച് പാടുന്നു. ആർദ്രമായ നനുത്ത ഭാവത്തോടെ ഈ ലോകത്തിലെ സകല വരണ്ട മനസുകളെയും സ്പർശിക്കുന്നുണ്ട് അമ്മ.

**നനഞ്ഞ ഭൂമി: സഹനത്തിന്റെ പ്രതീകം**

കുഴയ്ക്കപ്പെടുകയും ചവിട്ടിമെതിക്കപ്പെടുകയും പിന്നീട് രൂപപ്പെടുകയും ഒക്കെ ചെയ്യുന്നത് നനഞ്ഞ മണ്ണാണ്. അനുസ്യൂതം പ. മറിയം സംഘർഷങ്ങളാൽ ചവിട്ടിമെതിക്കപ്പെടുക വഴി ചേറായി സഹനത്തിന്റെ ചെളിക്കുണ്ടായി പിന്നീട് പരന്റെ ശില്പമായി മാറി അമ്മ മറിയം.

മണ്ണ് എപ്പോഴും മാതാവാണ്. ദേശം അധർമ്മം ചെയ്യുമ്പോൾ പ്രവാചകന്മാരുടെ ഭാഷയിൽ അത് വ്യഭിചാരമാണ്. ദൈവം കണ്ണുവച്ച മണ്ണ് പുണ്ണ് പിടിച്ചപ്പോൾ അഥവാ മണ്ണ് പിഴച്ചപ്പോൾ മണ്ണിന്റെ മണമുള്ള പെണ്ണിലൂടെ (ദരിദ്രയായ) ദൈവം വിണ്ണിനെ മണ്ണിലേക്ക് ഇറക്കിക്കൊണ്ടുവന്നു.

**2022 നവംബർ 27**
**എലിസബത്തിന്റെ അടുക്കലേക്കുള്ള മറിയമിന്റെ യാത്ര**
**വി. ലൂക്കോസ് 1:39-56**

അമ്മമറിയം ബദ്ധപ്പെട്ടോടിക്കൊണ്ട് തന്റെ ദൗത്യത്തിന്റെ ചക്രവാളത്തെ വിശാലമാക്കുന്ന തിളക്കമുള്ള വേദഭാഗമാണിത്. മറിയത്തിന്റെ തീരാത്ത ഓട്ടങ്ങളുടെ തുടക്കമാണിത്. ഇനിയങ്ങോട്ട് ആധിപിടിച്ച ഓട്ടങ്ങൾ മാത്രം.

**കൂട്ടിമുട്ടലുകളിൽ പൊട്ടിപ്പുറപ്പെടുന്ന പാട്ടുകൾ**

രണ്ടു സ്ത്രീകൾ കൂട്ടിമുട്ടുമ്പോൾ ചരിത്രത്തിൽ ഒരു നവദർശനമാണ് രൂപപ്പെട്ടത്. വി. വേദത്തിൽ സ്ത്രീകളുടെ കൂട്ടിമുട്ടലുകളിൽ അത്ര നല്ല കഥയൊന്നുമല്ല പറയാനുള്ളത്. പഴയനിയമത്തിൽ ഹാഗാറിനും സാറായ്ക്കുമിടയിൽ സ്നേഹത്തിന്റേയും കോപത്തിന്റെയും പരിണിതഫലങ്ങളുണ്ട്. ദൈവകൃപയുടെ അളവിൽ അവരിരുവരും നേർരേഖകളിൽ വരുമ്പോൾ അവരുടെ കൂട്ടിമുട്ടലുകൾ സൃഷ്ടിച്ചിരിക്കുന്നത് വിലാപവും കണ്ണുനീരുമാണ്. ചേർന്ന് ജീവിച്ച സഹോദരിമാർ ലേയയും റാഹേലും യാക്കോബിന്റെ ഭാര്യാപദവിയിലെത്തുമ്പോൾ മത്സരബുദ്ധിയുടെ പെരുമ്പറ മുഴങ്ങുന്ന വീട്ടകം കാണാം. ഹന്നയ്ക്കും പെനിന്നയ്ക്കുമിടയിൽ ഒരുക്കത്തിന്റെയും പരിഹാസത്തിന്റെയും പേക്കോലങ്ങൾ കാണാം ഒരേ കൂരയ്ക്കുള്ളിൽ മാർത്തയും മറിയയും പരിദേവനങ്ങളും പരാതികളുമായി കൂട്ടായ്മയുടെ സുഖം നഷ്ടപ്പെടുത്തുന്നുണ്ട്. സ്ത്രീ സ്ത്രീയെ പീഡിപ്പിക്കുന്ന കഥകൾ  നമ്മുടെ പരിസരങ്ങളിലും സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇലന്തൂരിലെ ലൈലയിലും റോസിയിലും പത്മത്തിലുമെത്തി നിൽക്കുന്നു.

എന്നാൽ ഇവിടെ ഇരുവർ ഒന്നിച്ചുകൂടുമ്പോൾ ദൈവാത്മാവ് അവരുടെ ജീവിതത്തിൽ നിവർത്തിച്ച വലിയ കാര്യങ്ങളുടെ ആഘോഷമായി അനുഗ്രഹങ്ങളുടെ സംഗീതമായി മാറുന്നു. മനുഷ്യസാധ്യതകൾക്കപ്പുറമായ ഒരു ലോകത്തിലേക്ക് വിളിക്കപ്പെട്ട രണ്ടു സ്ത്രീകൾ വ്യക്തിപരമായ തങ്ങളുടെ ദൈവാനുഭവത്തെ തന്നെക്കാൾ താഴ്ത്തപ്പെട്ടവരുടെ വിമോചനത്തെ സ്വപ്നം കാണുകയാണ്. സാധാരണ നാമൊക്കെ വ്യക്തിപരമായി അനുഗ്രഹിക്കപ്പെടുമ്പോഴും ഉയർത്തപ്പെടുമ്പോഴും ചുറ്റുവട്ടങ്ങളെ മറന്നുപോകയാണ് പതിവ് ദൈവത്തിന്റെ രക്ഷാകരപദ്ധതിയുടെ നൊമ്പരങ്ങളെ ഏറ്റുവാങ്ങിയ സ്ത്രീകളുടെ നീണ്ടനിര വേദത്തിലുണ്ട് അവർ ദൈവേച്ഛയുടെ കരുക്കളാണ്. അവരിലൂടെ സർവ്വശക്തന്റെ നീതിയുടെ നിശബ്ദത വെളിപ്പെടുന്നു. അവർ അവരുടെ ആദ്യത്തെ തിരിച്ചറിഞ്ഞ്. ശാപവേദനകളുടെ കണ്ണീർപാടങ്ങളിലൂടെ തലമുറകളെ രക്ഷാപദ്ധതിയിലേക്ക് കണ്ണിചേർക്കയായിരുന്നു.

**വാർദ്ധക്യത്തിന് പ്രകാശം പരത്തുന്ന പെൺകുട്ടി**

ടി. പത്മനാഭന്റെ ശ്രദ്ധേയമായ ചെറുകഥയാണ് പ്രകാശം പരത്തുന്ന പെൺകുട്ടി ഏകാകിയായ ഒരു മനുഷ്യന്റെ നിരാശകളെ കഴുകിയെടുക്കുന്ന ആഹ്ലാദവതിയായ കൗമാരക്കാരിയുടെ കഥയാണത്. വൃദ്ധനായ ചാർച്ചക്കാരിയെ തേടി കാതങ്ങൾ പിന്നിടുന്ന പ്രകാശം പരുത്തുന്ന കൗമാരം പിന്നിട്ട പെൺകുട്ടിയെ കണ്ടുമുട്ടുന്ന ദിനമാണിന്ന്. വൃദ്ധരുടെ നൊമ്പരങ്ങൾ മലയാളിയുടെ ഗൃഹാന്തരീക്ഷത്തിൽ ഏറിവരുന്ന കാലമാണിന്ന്. ജീവിതത്തിലെ എല്ലാ കൊട്ടിഘോഷങ്ങളും അവസാനിക്കുന്ന സായാഹ്നഘട്ടത്തിൽ, മനസ് ആഗ്രഹിക്കുന്നിടത്ത് ശരീരം എത്താതെയാകുമ്പോൾ കാലം നമ്മിൽ നിന്ന് പലരും കവർന്നെടുക്കുന്ന നാളുകളിൽ പ്രിയമുള്ളവരുടെ സാന്നിധ്യം നിലാവുപോലെ പ്രായമേറിയവരെ തഴുകിനിൽക്കേണ്ടതല്ലോ. പഠനാർത്ഥ പാലായനവും ഉദ്യോഗാർത്ഥ പാലായനവും ഇപ്പോഴും സമീപ ഭാവിയിലും നമ്മുടെ വീടുകളെ ഏകാന്തതയുടെ ഇരുണ്ട ഗുഹകളാക്കി മാറ്റും അവിടെയാണ് മറിയത്തെപോലെ പ്രകാശം പരത്തുന്ന പുതുതലമുറകൾ വൃദ്ധരുടെ സ്വപ്നങ്ങൾക്ക് ശ്രുതിയുണർത്തേണ്ടത്. മലയാളത്തിന്റെ പ്രിയ കവി ഓ.എൻ.വി. കുറുപ്പ് അവസാനകാലത്ത് എഴുതിയിട്ടുള്ളത് വൃദ്ധരുടെ ആത്മനൊമ്പരമാണ്.

ഒടുവിലീയേകാന്തത പുതപ്പിച്ച പൊന്നാടയും
പുതച്ചു ഞാനിക്കരെയാണെവിടെ പോകാൻ
ഒറ്റയ്ക്കൊടുവിലൊരു ദിനം
ജീർണ്ണത മുറ്റുമീ വീടിന്റെയുമ്മറതിണ്ണയിൽ
തോൽക്കുന്ന യുദ്ധങ്ങളിൽ നിന്നും
ആത്മാവിലേൽക്കും ക്ഷതങ്ങൾ തലോടിയിരിപ്പൂ ഞാൻ

നസറത്തിൽ നിന്നും മലനാട്ടിലേക്കുള്ള ദൂരം നമ്മുടെ വീട്ടിനകത്തുതന്നെയാണ്. നമ്മുടെ യൗവ്വനക്കാരുടെ തിരക്കിട്ട ജീവിതത്തിൽ നിന്ന് വീട്ടിലെ പ്രായമായവരുടെ കട്ടിലിലേയ്ക്കും കസേരയിലേക്കുള്ള ദൂരമാണിത്. നമ്മുടെ കുട്ടികൾക്ക് അത് താങ്ങാനാകട്ടെ. പ്രകാശം പരത്തുന്ന പെൺകുട്ടികളാകട്ടെ. അങ്ങനെ തന്നെയുള്ള ആൺകുട്ടികളും.

**2022 ഡിസംബർ 4**
**യോഹന്നാൻ സ്നാപകന്റെ ജനനം**
**വി. ലൂക്കോ. 1 ; 57 80**

ആരും പ്രതീക്ഷിക്കാത്ത പേരുണ്ടാവുക: സെഖര്യാവിന്റെയും ഏലിസബത്തിന്റേയും വീട്ടിൽ സംഭവിച്ചതതാണ്. ഇന്ന് പേരുണ്ടാക്കാനുള്ള ഓട്ടത്തിനിടയിൽ പേരുദോഷമുണ്ടാകുന്ന കാലമാണ്. യോഹന്നാൻ എന്ന പേര് ആരും പ്രതീക്ഷിച്ചതല്ല. മനുഷ്യൻ രൂപപ്പെടുത്തുന്ന നെയിം ബോർഡുകൾ, അതാണ് നമുക്കിഷ്ടം  എന്നാൽ ദൈവം തരുന്ന പേരുകൾ നിലനിൽക്കും. അതാരും കവരുകയില്ല. എന്നാൽ പേരിനനുസരിച്ച് ജീവിക്കാതെ വരുമ്പോൾ ചോദ്യമുണ്ടാകും. പഴയനിയമത്തിൽ യാക്കോബിനോട് രണ്ടു തവണ പേര് ചോദിക്കുന്നുണ്ട്. ഒന്ന് ഉൽപത്തി 27:19 ലാണ്. വേട്ടയിറച്ചിയുമായി വരുന്ന യാക്കോബിനോട് അന്ധത ബാധിച്ച യിസഹാക്ക് 'നീ ആര് മകനെ' എന്ന് ചോദിക്കുന്നുണ്ട്. അവിടെ ഉത്തരം വ്യാജമാണ്. ഇത് ഹേക്ക്

ഐഡികളുടെ കാലമാണ്. യാക്കോബാണത് തുടങ്ങിവച്ചത്. രണ്ടാമത് ഉൽപത്തി 32:27 ലാണ് യാബോക്ക് കടവിൽ ദൈവദൂതനുമായി യാക്കോബ് മല്ലുപിടിക്കുന്നതിനിടയിൽ ദൂതൻ ചോദിക്കുന്നുണ്ട്. 'നിന്റെ പേർ എന്ത്?' അവിടെ യാക്കോബ് കൃത്യമായി ഉത്തരം കൊടുക്കുന്നുണ്ട്. അന്ന് യാക്കോബിന് ദൈവം ഒരു പേരിട്ടു 'യിസ്രായേൽ' അത് ഒരു ജനതയുടെ നാമമായി ശൗൽ പൗലോസായതും, അബ്രാം അബ്രഹാമായതും ശിമോൻ പത്രോസായതും, ദൈവം നൽകിയ പേരുകളിലൂടെയാണ്. ദൈവം ഒരാളുടെ പേരു മാറ്റുന്നത് അയാളുടെ ഉടമസ്ഥത ഏറ്റെടുക്കുമ്പോഴാണ്. യോഹന്നാൻ സ്നാപകന്റേത് ഒരു ചെറിയ ജീവിതമാണ്. പക്ഷേ ചില ചെറിയ ജീവിതങ്ങളുടെ മേൽ ദൈവം ചാർത്തുന്ന പേരുകൾ കാലത്തെ അതിജീവിക്കും. ഇനി മനുഷ്യൻ നൽകുന്ന ചില പേരുകളൊക്കെ നോക്കൂ. പേർ മനോഹരമെങ്കിലും വിചിത്രമായിരുന്നു ജീവിതം. പെനിന്ന 'പവിഴം' എന്നാണർത്ഥം. ഇസബെൽ പരിശുദ്ധമായത് (chaste) എന്നാണർത്ഥം അഥല്യ യഹോവ ഉയർന്നിരിക്കുന്നു. എന്നർത്ഥവും. പക്ഷേ മേൽ പറഞ്ഞ ജീവിതങ്ങൾ ദുരന്തമായിരുന്നില്ലേ? പേരിനനുസരിച്ച് ജീവിക്കുക വെല്ലുവിളി തന്നെയാണ്.

**ചുണ്ടിലെ സംഗീതമല്ല നെഞ്ചിലെ സംഗീതമാണ് ആത്മാനുഭവം**

ഇക്കാലത്തു പാട്ടുകൾക്ക് പഞ്ഞമൊന്നുമില്ല. നൂറുകണക്കിന് പാട്ടുകൾ ചെവിയിലും പോക്കറ്റിലും തിരുകിയാണ് മനുഷ്യന്റെ നടപ്പ്. റിയാലിറ്റി ഷോകളും പാട്ടിന്റെ വിലയിരുത്തലുകളുമൊക്കെ സന്ധ്യകളിൽ വീടുകളിൽ അരങ്ങുവാണു തുടങ്ങിയതിൽ പിന്നെ എല്ലാവരും സംഗീതാസ്വാദകരും പാട്ടിന്റെ കൂട്ടുകാരുമായി എന്നാൽ ഒരാളിൽ എപ്പോൾ പാട്ടുണ്ടാകുന്നു എന്നത് ഒരു നിരീക്ഷണത്തിന്റെ വകയാണ്. ആരൊക്കെയോ രൂപപ്പെടുത്തിയ പാട്ടുകളാണ് നാം പാടുന്നത്. സുവിശേഷത്തിലേക്ക് നോക്കൂ. അടിസ്ഥാനപരമായി സംഗീത ജ്ഞാനമൊന്നുമില്ലാത്ത ചിലരിൽ നിന്ന് ആഴമേറിയ നാദധാര ഉയരുന്നു. സെഖറിയാവ്, വി. മറിയം, എലിസബത്ത് തുടങ്ങിയവരുടെ പാട്ടുകൾ ഒരു സംസ്കൃതിയുടെ ഉണർത്തുപാട്ടായി മാറുന്നു.

ഒരു പുരോഹിതൻ എന്ന നിലയിൽ സെഖര്യാവ് പാട്ടിന്റെ പാരമ്പര്യത്തോട് അന്യനൊന്നുമല്ല യഹൂദ പശ്ചാത്തലത്തിലെ ഗീതങ്ങൾ അദ്ദേഹത്തിന്റെ നിത്യാനുഭവങ്ങളിലുണ്ടായിരിക്കണം. നീണ്ട കാലത്തിലെ മൗനത്തിനു ശേഷം അദ്ദേഹത്തിന്റെ അധരങ്ങളിൽ നിന്ന് തേൻമഴയാണ് പൊഴിയുന്നത്. After Silence then Music Arise എന്ന് കേട്ടിട്ടില്ലേ. 10 മാസത്തെ മൗനം ഒരു ശിക്ഷയല്ല അതൊരു ധ്യാനമാണ്. അല്ല സംഗീതമാണ്. പത്തുമാസം ഉള്ളിൽ മുഴങ്ങിയിരുന്ന സംഗീതത്തിന്റെ അണപൊട്ടലാണ്. മകനെക്കുറിച്ചുള്ള പ്രവചനത്തിന്റെ ഈ സുന്ദരസംഗീതം. പ. മറിയം പാടുന്നത് തന്റെ ജീവിതത്തിന്റെ പുതുസ്വപ്നങ്ങളെ അപകടപ്പെടുത്താവുന്ന സാഹചര്യങ്ങൾക്കു മുൻപിലാണ്. യേശുക്രിസ്തു പെസഹായിൽ പാട്ടു പാടുന്നുണ്ട്. (Mark 14:26) അടിമട്ട് വരെ വലിച്ചുകുടിക്കേണ്ട സഹനത്തിന്റെ പാനപാത്രത്തിന്റെ മുൻപിലാണത്. ദുഃഖത്തിന്റെയും ആശ്വാസത്തിന്റെയും നീർച്ചുഴിയിൽ ദാവീദ് നിർത്താതെ പാടി മേൽപറഞ്ഞ പാട്ടുകളൊക്കെ ചുണ്ടിൽ നിന്ന് രൂപമെടുത്തതല്ല നെഞ്ചിൽ നിന്ന് രൂപമെടുത്തതാണ്. യഹോവയ്ക്ക് ഒരു പുതിയ പാട്ടു പാടുവിൻ എന്ന് സങ്കീർത്തനക്കാരൻ കൂടെക്കൂടെ ഓർമ്മിപ്പിക്കുന്നുണ്ട്. ഒരു പുതിയ പാട്ടുപാടാനുള്ള വകയൊക്കെ അഥവാ കൃപകളൊക്കെ ദൈവം നിന്റെ ജീവിതത്തിൽ തന്നിട്ടും എന്താണ് നീയൊരു പുതിയ പാട്ട് പാടാത്തത്? സംഗീതമില്ലാതെയായാൽ കലാപകാരിയാകാൻ സാധ്യതയുണ്ട് (Amusia) നമ്മുടെ ജീവിതത്തിൽ കൃത്യമായി പുലർത്തേണ്ട കൃതജ്ഞത സ്നാനപ്പെട്ട് കീർത്തനങ്ങളാകണം.

**2022 ഡിസംബർ 11**

**യോസേഫിനോടുള്ള അറിയിപ്പിന്റെ ഞായർ**

വേദഭാഗം: വി. മത്തായി 1:18-25

ഒരു സാധാരണക്കാരന്റെ സ്വപ്നങ്ങളിൽ ദൈവം ഇടപെടുക പിന്നീടയാളെ അസാധാരണമായ ചാരുതയോടെ ചരിത്രത്തിന്റെ മനോഹരതീരത്തേക്ക് എടുത്തുയർത്തുക. ഗലീലയിലെ ജോസഫ് എന്ന തച്ചനിൽ നാം കണ്ടുമുട്ടുന്ന ഈ പുണ്യമുഹൂർത്തങ്ങൾക്ക് എത്രമാത്രം അഴകുണ്ട്. തീരം തരുന്നതെന്തും ഏറ്റുവാങ്ങി ശാന്തമായി ഒഴുകുന്ന ഒരു പുഴപോലെ ജോസഫ് നിൽക്കുന്നുണ്ട് നമ്മുടെ മുൻപിൽ.

**യോസഫ്-കാലം ചിതൽ കുത്താത്ത പൂമരം**

കാലം ചിതൽ കുത്താത്ത പൂമരങ്ങളാണ് വിശുദ്ധർ എന്ന് പറയാറുണ്ട് തണലും സുഗന്ധവും നൽകുന്ന ഇത്തരം തരുഛായകൾ വരണ്ട വർത്തമാനപരിസരങ്ങളിൽ അപൂർവ്വ സൗഭാഗ്യങ്ങളാണ് നീതിമാൻ എന്ന വിശേഷണത്തോടെയാണ് വി. മത്തായി യോസഫിന്റെ ചരിത്രം പറഞ്ഞുതുടങ്ങുന്നത്. പുരോഭാഗത്തു ഗമിക്കുന്നവാണ് ഉത്തമ പുരുഷൻ എങ്കിൽ ഇവിടെ തുടങ്ങുന്ന തിരുകുടുംബത്തിന്റെ സങ്കട വഴികളിൽ പുരോഭാഗത്തു ഗമിച്ചുകൊണ്ട് സകലമാന പുരുഷന്മാർക്കും മാതൃകയായി ഈ മനുഷ്യനുണ്ട്. വളരെ ചുരുങ്ങിയ പരാമർശങ്ങൾ മാത്രമെ സുവിശേഷങ്ങളിൽ ജോസഫിനെക്കുറിച്ചുള്ളൂ. അത് കാലത്തെ അതിജീവിക്കുന്നതാണ്.

ക്ഷോഭവും രോഷവും തിളച്ചുപൊങ്ങേണ്ട ജീവിതാനുഭവങ്ങളിൽ അദ്ദേഹം പുലർത്തുന്ന അസാധാരണമായ നിർമ്മമത ഏത് യോഗശാസ്ത്രം പറയുന്നതിനെക്കാൾ മുകളിലാണ്. പുരുഷലക്ഷണമായി ഭാരതത്തിന്റെ ചിന്ത പറയുന്നത്

പ്രസാദം വദനത്തിങ്കലും
കാരുണ്യം ദർശനത്തിങ്കലും
മാധുര്യം വാക്കിലും ചേർന്നവനത്രെ പുരുഷോത്തമൻ

വാക്കിലും നോട്ടത്തിലും കർമ്മത്തിലും ജോസഫ് ഉത്തമ പുരുഷനായി മാറുകയായിരുന്നു. കാരണമില്ലാതെ സ്നേഹിക്കുകയും ഉപാധികളില്ലാതെ സഹായിക്കുകയും ചെയ്യുന്ന ചിലർ ഈ ലോകത്തിൽ ഇപ്പോഴുമുണ്ട് എന്നതാണ് ഈ ഭൂമിയുടെ മനോഹാരിതകളിൽ ഒന്ന് എന്ന് ബന്യാമീൻ 'നിശബ്ദ സഞ്ചാരങ്ങളിൽ' എഴുതിയിട്ടുണ്ട്. കാരണമില്ലാതെ സ്നേഹിച്ചു കടന്നുപോയതിനാൽ യോസഫ് കാലം ചിതൽ കുത്താത്ത പൂമരമായി നമ്മുടെ ജീവതമുറ്റത്തു നിൽക്കുന്നു.

**ജോസഫ്-മനസാക്ഷിയുടെ സൗന്ദര്യമുള്ള വിശുദ്ധൻ**

ചിന്തയ്ക്കും കർമ്മത്തിനുമിടയിൽ ധ്യാനം കടന്നുവരുമ്പോൾ ആ കർമ്മത്തിന്റെ സൗന്ദര്യത്തിന് B.I.S. hallmark മുദ്രയുണ്ടാകും. യോസഫിന്റെ ജീവിതത്തിൽ അതാണ് സംഭവിച്ചത് പ. മറിയത്തെ ഉപേക്ഷിക്കാനുള്ള ഇരുണ്ട തീരുമാനം കർമ്മമായി പരിണമിക്കുന്നതിനു മുൻപ് ദൈവം കൊടുക്കുന്ന ആലോചനകളിലാണ് യോസഫ് തീരുമാനം മാറ്റുന്നത്. എടുത്തുചാട്ടങ്ങളുടെ കാലത്ത് നമുക്ക് പറ്റാതെ പോകുന്നതും അതുതന്നെ. ഒരാളുടെ വ്യക്തിത്വത്തിന്റെ സൗന്ദര്യം എന്നത് ജീവിതത്തിലെ വിപരീതാനുഭവങ്ങളോടുള്ള പ്രതികരണത്തിന് തൊട്ടുമുൻപ് ആ ചെറിയ നാമത്തിൽ അയാളെടുക്കുന്ന നിലപാടാണ്. യോസഫിന്റെ ജീവിതത്തിൽ എല്ലാ വാക്കുകൾക്കും കർമ്മങ്ങൾക്കും മേലെ ഒരു സാധുപെൺകുട്ടിയുടെ ഭാവിയെകുറിച്ചുള്ള മനോഭാവത്തിൽ അദ്ദേഹത്തിന്റെ മനസാക്ഷിയുടെ സൗന്ദര്യമാണ് ഉയർന്നുനിൽക്കുന്നത്.

Successful people have two things on their face

1 Silence to avoid problems

2. smile to solve problems

നിശബ്ദതയും പുഞ്ചിരിയും കൊണ്ട് നമ്മുടെ മനസാക്ഷിയുടെ ശിഖരങ്ങളിൽ കൂടുകൂട്ടിയിരിക്കുന്നു യോസഫ്.

# ആഴ്ചയിലെ ഓരോ ദിവസത്തിന്റെയും പ്രാധാന്യം



31

ആരാധനാ പഠനം

ഫാ ഡോ വർഗീസ്
പി വർഗീസ് പാമ്പാകുട
(ഓർത്തഡോക്സ് സെമിനാരി)

പൗരസ്ത്യ സഭാ പാരമ്പര്യമനുസരിച്ച് ദിവസം ആരംഭിക്കുന്നത് സന്ധ്യയിലാണ്. അതുകൊണ്ട് നമസ്ക്കാരങ്ങളുടെ ആരംഭം സന്ധ്യയ്ക്കാണ് അതായത് ഞായറാഴ്ചയുടെ സന്ധ്യാനമസ്ക്കാരം ശനിയാഴ്ച ഇരുളുന്ന സന്ധ്യയിൽ നടത്തുന്നു. സഭയിലെ പിതാക്കന്മാരും മല്പാന്മാരും ഈ രീതിയാണ് ഇതുവരെയും അവലംബിക്കുകയും പഠിപ്പിക്കുകയും ചെയ്തിട്ടുള്ളത്. ആഴ്ചവട്ടത്തിലെ ഓരോ ദിവസത്തിനും പ്രത്യേക പ്രാധാന്യമുണ്ട് അതിനുസൃതമായാണ് കാനോനിക നമസ്ക്കാരം ക്രമീകരിച്ചിരിക്കുന്നത്:

**ഞായറാഴ്ച:** ആഴ്ചയിലെ ഒന്നാം ദിവസമായ ഞായറാഴ്ച, നമ്മുടെ കർത്താവിന്റെ ഉയർത്തെഴുന്നേല്പിന്റെ ദിവസമാണ്. പെരുന്നാളുകളുടെ പെരുന്നാൾ ദിവസം എന്നറിയപ്പെടുന്ന ഞായർ സന്തോഷത്തിന്റെ ദിനമാണ്. ഞായറാഴ്ച ആരാധനാ വഴിയായി ദൈവരാജ്യത്തിന്റെ മുൻ ആസ്വാദനമാണ് വിശ്വാസികൾക്ക് ലഭിക്കുന്നത്.

**തിങ്കൾ, ചൊവ്വ ദിവസങ്ങൾ :** അനുതാപത്തിന്റെ ദിവസങ്ങളാണ് ഇവ. അനുതാപത്തിന്റെ അപേക്ഷകളും ഗാനങ്ങളുമാണ് ഈ ദിവസങ്ങളിലെ നമസ്ക്കാരങ്ങളിൽ അടങ്ങിയിരിക്കുന്നത്.

**ബുധനാഴ്ച:** സഭയിലെ പരിശുദ്ധന്മാരുടെ ഗണത്തിൽ പ്രഥമ സ്ഥാനമുള്ള ദൈവമാതാവിനെ പ്രത്യേകമായി സ്മരിക്കുന്ന ദിവസമാണിത്. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര പ്രക്രിയയിലുള്ള മാതാവിന്റെ ശ്രേഷ്ഠസ്ഥാനത്തെ മാനിക്കുകയാണ് സഭ ചെയ്യുന്നത്

**വ്യാഴാഴ്ച:** ശ്ലീഹന്മാരെയും, മൽപ്പാന്മാരേയും എപ്പിസ്ക്കോപ്പന്മാരെയും സ്മരിക്കുന്ന ദിവസമാണിത്. ഈ ദിനത്തിലെ നമസ്ക്കാരത്തിലെ അപേക്ഷകളും ഗാനങ്ങളുമെല്ലാം ഇവരെ സ്മരിച്ചുകൊണ്ടുള്ളതാണ്.

**വെള്ളിയാഴ്ച:** കർത്താവിന്റെ കഷ്ടാനുഭവവും ക്രൂശുമരണത്തെയും പ്രത്യേകമായി സ്മരിക്കുന്ന സ്ലീബായുടെ ദിവസമാണ്. കൂടാതെ കർത്താവിനുവേണ്ടി രക്തസാക്ഷിത്വം വഹിച്ച സഹദേന്മാരേയും, പീഢനങ്ങളേറ്റ മൗദ്യാനന്മാരേയും, മറ്റുപരിശുദ്ധന്മാരെയും പ്രത്യേകമായി സ്മരിക്കുന്നു.

**ശനിയാഴ്ച:** വാങ്ങിപ്പോയ ആചാര്യന്മാരേയും വിശ്വാസികളായ എല്ലാ പരേതരേയും ഓർക്കുന്ന ദിവസമാണ്

എല്ലാ ദിവസത്തെയും സൂത്താറ പ്രാർത്ഥന അനുതാപത്തിന്റേതാണ്. രാത്രിപ്രാർത്ഥനയുടെ ഒന്നാം കൗമ ദൈവമാതാവിന്റേതാണ്. (എന്നാൽ ക്യംതാ മുതൽ കൂദോശ് ഈത്തോ വരെയുള്ള വെള്ളിയാഴ്ചകളിൽ ഒന്നാം കൗമ സ്ലീബായുടേതാണ്). എല്ലാ ദിവസത്തെയും രാത്രി പ്രാർത്ഥനയുടെ രണ്ടാം കൗമ പരിശുദ്ധന്മാരുടേതാണ് (വ്യാഴാഴ്ച പ്രത്യേകാൽ ശ്ലീഹന്മാരുടേതാണ്). രാത്രി പ്രാർത്ഥനയുടെ മൂന്നാം കൗമ തിങ്കളാഴ്ചയും ചൊവ്വാഴ്ചയും വെള്ളിയാഴ്ചയും ശനിയാഴ്ചയും വാങ്ങിപ്പോയവരുടേയും ആകുന്നു.

മൂന്നാം മണിയുടെ പ്രാർത്ഥന തിങ്കളാഴ്ചയും ചൊവ്വാഴ്ചയും വ്യാഴാഴ്ചയും അനുതാപത്തിന്റേതാണ്, ബുധനാഴ്ച ദൈവമാതാവിന്റേതും, വെള്ളിയാഴ്ച സ്ലീബായുടേയും ശനിയാഴ്ച ആചാര്യന്മാരുടേയും ആകുന്നു. ആറാം മണിയിലെ (മദ്ധ്യാഹ്നം) പ്രാർത്ഥന പൊതുവായുള്ളതും, ഒമ്പതാം മണിയിലേത് എപ്പോഴും വാങ്ങിപ്പോയവരുടേതും ആണ്.

## നാക് (NAAC) അക്രഡിറ്റേഷനിൽ A++ നേട്ടവുമായി ബസേലിയസ് കോളജ്



**കോട്ടയം:** യു ജി.സി.യുടെ നാക് അക്രഡിറ്റേഷനിൽ ഏറ്റവും കൂടിയ ഗ്രേഡായ A++ നേട്ടം കോട്ടയം ബസേലിയോസ് കോളജ് കൈവരിച്ചു. 3.51 ഗ്രേഡ് പോയിന്റോ ടെയാണ് ബസേലിയോസ് കോളജ് നാ ലാം ക്രഡിറ്റേഷൻ പൂർത്തിയാക്കിയത്. ഒക്ടോബർ 29,30 തീയതികളിൽ NAAC വിദഗ്ധസമിതി അംഗങ്ങളായ ഡോ. സായി ഗോപാൽ ഡി. വി.ആർ., (വൈസ് ചാൻസലർ, ക്ലസ്റ്റർ യൂണിവേഴ്സിറ്റി, ആന്ധ്രപ്രദേശ്) ഡോ. ഖുർഷിദ് അഹമ്മദ് ഭട്ട് (പ്രൊഫസർ, കാഷ്മീർ യൂണിവേഴ്സിറ്റി), ഡോ. പാണ്ഡുരംഗ് ഗെയ്ക്ക് വാദ് (പ്രിൻസിപ്പൽ, മഹാത്മാഭുലേ മഹാവിദ്യാലയ, മഹാരാഷ്ട്ര) എന്നിവരുടെ വിലയിരുത്തലിൽ A ഗ്രേഡിൽ (3 11) നിന്നും A++ ഗ്രേഡിലേക്ക് കോളജ് ഉയർന്നു വിദ്യാർത്ഥികലുടെ പഠനനിലവാരത്തിലുള്ള വളർച്ച, കലാലയത്തിന്റെ ഭൗതിക സാഹചര്യങ്ങൾ, പാഠ്യ-പാഠ്യേതര പ്രവർത്തനങ്ങളിലെ മികവ്, വിദ്യാർത്ഥിക്ഷേമത്തിനു തകുന്ന മാതൃകാ പ്രവർത്തനങ്ങൾ എന്നീ മേഖലകളിൽ കൈവരിച്ച നേട്ടമാണ് ഉയർന്ന ഗ്രേഡിന് കലാലയത്തെ അർഹമാക്കിയതെന്ന് കോളജ് പ്രിൻസിപ്പൽ ഡോ. ബിജു തോമസ് അറിയിച്ചു.

31




# ആദിമ ക്രൈസ്തവസഭ: വെല്ലുവിളികൾ അകത്തുനിന്നും പുറത്തുനിന്നും

**(അപ്പോ. പ്ര. 5:1–42).**

**i). അനന്യാസും സഫീറയും (അപ്പോ. പ്ര. 5:1–11).**

ക്രിസ്തുവിൽ വിശ്വസിച്ച് സഭയോടു ചേർന്നവർ തങ്ങളുടെ സമ്പത്തുപേക്ഷിച്ച് ശിഷ്യന്മാരെ എല്ലാം ഏല്പിച്ച ജീവിതശൈലി ചിലർക്കെങ്കിലും അല്പം ബുദ്ധിമുട്ടുണ്ടാക്കി. ഇക്കാരണത്താൽ അനന്യാസ് – സഫീറാ ദമ്പതികൾ ഒരു ഉപായം പ്രയോഗിച്ചതിനെപ്പറ്റിയാണ് നാം ഈ വേദഭാഗത്തു വായിക്കുന്നത്. "ദൈവം കൃപയുള്ളവൻ" എന്നയർത്ഥം വരുന്ന പേരുകാരനായ അനന്യാസും, "സുന്ദരം" എന്നർത്ഥമുള്ള "സഫീറ"യും തങ്ങളുടെ ജീവിതം കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തുന്നതിനുപകരം ദൈവനിന്ദയാണ് കാട്ടിയത്. വാസ്തവത്തിൽ അവർ വസ്തുവില്ക്കണമെന്നാരും ബലം പ്രയോഗിച്ച് ആവശ്യപ്പെട്ടിരുന്നില്ല. അതുകൊണ്ടാണ് പത്രോസ് ചോദിക്കുന്നത്: "നീ വില്ക്കുന്നതിനു മുമ്പ് അതു നിന്റേതായിരുന്നില്ലേ?", "നീ വിറ്റശേഷവും നിന്റെ കൈവശം അല്ലാഞ്ഞുവോ?" ചുരുക്കത്തിൽ, ആത്മീയ ജീവിതസരണിയിൽ ചില തീരുമാനങ്ങൾ എടുക്കും മുമ്പേ നാം വീണ്ടുവിചാരത്തോടെയുള്ള സമീപനമാണ് കാട്ടേണ്ടത്. ക്രൈസ്തവ ജീവിതശൈലിയിൽ ചില കാര്യങ്ങൾ സാമാന്യ മനുഷ്യർക്ക് ബുദ്ധിമുട്ടുള്ളവ തന്നെയാണ്. എന്നാൽ അതിനുള്ള തീരുമാനമെടുത്തുവെന്ന് ദൈവതിരുമുൻപാകെ ഏറ്റുപറയുകയും, സഭയുടെ മുൻപാകെ സാക്ഷിക്കുകയും ചെയ്തിട്ട് വഞ്ചന കാട്ടുന്നത് ആത്മഹത്യാപരമാണ് ഇത് ദൈവത്തിന്റെ പരിശുദ്ധാത്മാവിനോടു ചെയ്യുന്ന പാപം തന്നെയാണ് (അപ്പോ പ്ര. 5:3). സത്യത്തെ തിരിച്ചറിഞ്ഞിട്ടും അതിനെ മൂടിവയ്ക്കുന്നത് പരിശുദ്ധാത്മാവിനെതിരെയുള്ള പാപമായി സുവിശേഷത്തിലും നാം വായിക്കുന്നുണ്ട് (മത്താ. 3:28–30). അനന്യാസും സഫീറയും കാട്ടിയ ഈ വഞ്ചനയെയും, കപട ഭക്തിയെയും യോശുവായുടെ പുസ്തകത്തിലെ ആഖാന്റെ പാപവുമായി താരതമ്യപ്പെടുത്താവുന്നതാണ് (യോശു. 6 18–19). ദൈവത്തോട് എന്നതുപോലെ ദൈവജനത്തോടും നാം സത്യസന്ധതയോടെയും, കാപട്യമില്ലാതെയും ഇടപെടേണ്ടിയിരിക്കുന്നു. ദരിദ്രരോടു ദയകാട്ടുവാനായിട്ടാണ് വിശ്വാസികളെല്ലാവരും ആദിമസഭയിൽ തങ്ങളുടെ സമ്പത്ത് സഭയുടെ മുൻപാകെ സമർപ്പിച്ചിരുന്നത് ഇന്നും ഇതു സഭയുടെ ജീവിതശൈലിയുടെ സുപ്രധാന ഭാഗമായിത്തീരണം ബ്രസീലിലെ Dom Helder Camara പറയുന്നത് "When I give food to the poor they call me a saint; when I ask why the poor have no food they cal. me a communist' എന്നാണ്. Susan R. Holman പുരാതനസഭാപിതാക്കന്മാർ സമ്പത്തിനെപ്പറ്റി പ്രസംഗിച്ചിട്ടുള്ളത് 'Wealth and poverty in Early Church and Society' എന്ന ഗ്രന്ഥത്തിൽ വിശകലനം ചെയ്യുന്നത് എല്ലാ വിശ്വാസികളും വായിച്ചിരിക്കണം.

**ii). വിശുദ്ധരായ അപ്പോസ്തോലന്മാർ (അപ്പോ. പ്ര. 5:12–16)**

ജനത്തിന്റെയിടയിൽ അപ്പോസ്തോലന്മാർ ഇതിനോടകം തന്നെ വിശുദ്ധരായി മാറിക്കഴിഞ്ഞിരുന്നു. അനന്യാസിന്റെയും സഫീറയുടെയും മനസ്സു വായിച്ചെടുക്കുവാനുള്ള ജ്ഞാനം പ്രാപിച്ച പത്രോസും കൂട്ടരും പല അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ചു. പലരും ഭയപ്പെട്ട് അവരോടു അകന്നുനിന്നു (5.13). രോഗശാന്തി നൽവരം വർദ്ധിച്ചുവന്നതിനാൽ പത്രോസിന്റെ നിഴൽ വീഴുന്നിടത്തെല്ലാം രോഗികളെ കിടത്തുന്നതു പതിവായി. യേശു തമ്പുരാന്റെ പരസ്യ ശുശ്രൂഷയ്ക്കു സമാനമായി അപ്പോസ്തോലന്മാർ അത്ഭുതങ്ങൾ പ്രവർത്തിച്ചതിനാൽ ധാരാളം വിശ്വാസികൾ സഭയോടു ചേരുകയും ചെയ്തു

**iii). അപ്പോസ്തോലന്മാരുടെ ജയിൽ വാസവും യഹൂദമത പ്രമാണിമാരുടെ മനം മാറ്റവും (5:1732)**

സഭയുടെ വളർച്ച കണ്ട യഹൂദപ്രമാണിമാർ പത്രോസിനെയും കൂട്ടരെയും 'പൊതുതടവിൽ' പ്രവേശിപ്പിച്ചു. എന്നാൽ ദൈവത്തിന്റെ ദൂതൻ അവരെ പുറത്തുകൊണ്ടുവരികയും അവർ വർദ്ധിത വീര്യത്തോടെ സുവിശേഷം പ്രസംഗിക്കുകയും ചെയ്തു. മഹാപുരോഹിതന്മാർ ന്യായാധിപ സംഘത്തെയും, മൂപ്പന്മാരെയും കൂട്ടി ആലോചന നടത്തിയെങ്കിലും ജനത്തെ ഭയപ്പെടുകയാൽ ബലപ്രയോഗമൊന്നും നടത്തിയില്ല. അപ്പോസ്തോലന്മാരെ ഭീഷണിപ്പെടുത്തി നോക്കിയെങ്കിലും അവരൊട്ടു വഴങ്ങിയതുമില്ല. "നിങ്ങളോ യറുശലേമിനെ നിങ്ങളുടെ ഉപദേശം കൊണ്ട് നിറച്ചിരിക്കുന്നു" എന്നായിരുന്നു പ്രമാണിമാരുടെ നിരീക്ഷണം.

**i). ബുദ്ധിമാനായ ഗമാലിയേൽ (5:33–42)**

യഹൂദമത പണ്ഡിതന്മാരിൽ അഗ്രഗണ്യനായിരുന്ന ഹില്ലേൽ (Hillel) എന്നയാളിന്റെ കൊച്ചുമകനായിരുന്നു "സർവ്വജനത്തിനും ബഹുമാനമുള്ള ധർമോപദേഷ്ടാവായ" ഗമാലിയേൽ (5:34). ഇദ്ദേഹം പൗലോസ് അപ്പോസ്തോലന്റെ ഗുരുവായിരുന്നു എന്ന് അപ്പോ. പ്ര. 22:3 ൽ നാം വായിക്കുന്നുണ്ട്. സാധാരണ ഗുരുക്കന്മാരുടെ Rab എന്നും പ്രിയമുള്ള അധ്യാപകരെ Rabai (എന്റെ ഗുരു) എന്നും വിളിച്ചിരുന്ന അക്കാലത്തെ യഹൂദന്മാർ ഗമാലിയേലിനെ വിളിച്ചിരുന്നത് Rabban (നമ്മുടെ ഗുരു) എന്നായിരുന്നു പത്രോസിന്റെയും കൂട്ടരുടെയും പ്രശ്നത്തിൽ അദ്ദേഹം നൽകിയ ഉപദേശം യഹൂദമതപ്രമാണിമാർ നിരുപാധികം സ്വീകരിച്ചു അദ്ദേഹം പറഞ്ഞത് 'മശിഹാ' എന്നപേരിൽ ഇതിനു മുൻപും പലരും അവതരിച്ചിട്ടുണ്ട്; ഗലീലക്കാരനായിരുന്ന യൂദായും, ധാരാളം പേരെ വിസ്മയിപ്പിച്ച ത്യൂദാസും പ്രത്യക്ഷ ഉദാഹരണങ്ങളായിരുന്നു. എന്നാൽ ഇവർക്കൊന്നും സ്ഥായിയായ നിലനിൽപ്പുണ്ടായില്ല. അതുകൊണ്ട് നസ്രായനായ യേശുവും അത്തരത്തിലൊരാളാണെങ്കിൽ അദ്ദേഹത്തിന്റെ അനുചരസംഘം സ്വാഭാവികമായി ഇല്ലാതായിക്കൊള്ളും. അതല്ല, ഇത് ദൈവത്തിൽ നിന്നുള്ളതാണെങ്കിൽ യഹൂദമത പ്രമാണിമാർ എത്ര വിചാരിച്ചാലും അതിനെ ഇല്ലാതാക്കാനൊക്കില്ല (5:38) എത്ര ഉന്നതമായ ഉപദേശമായിരുന്നു ഇത്. ഏതു കലഹവുമുണ്ടാകുമ്പോൾ ഇത്തരം 'ഗമാലിയേൽ' മാർ ഉണ്ടെങ്കിൽ എത്രയോ നാശം ഇല്ലാതെയാക്കാം. ഇതൊക്കെയായിട്ടും യഹൂദന്മാർ അപ്പോസ്തോലന്മാരെ അടിപ്പിച്ചിട്ടാണ് വിട്ടയച്ചത്. അവരോ ഒരു ഭയവും ഇല്ലാതെ "ദിനംപ്രതി" ദൈവാലയത്തിൽ ക്രിസ്തുവിനെപ്പറ്റി പ്രസംഗിക്കുകയും "വീടുതോറും" സുവിശേഷമറിയിക്കുകയും ചെയ്തു. ഇന്ന് നമ്മുടെ സുവിശേഷ പ്രവർത്തനം ഇതിൽ നിന്നും എത്രയോ ദൂരത്തിലാണെന്നതും മറന്നുകൂടാ.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യോവേൽ പ്രവചനം-2

111. കാലഘട്ടം

മൂന്നു വ്യത്യസ്ത കാലഘട്ടം ഈ ഗ്രന്ഥത്തിന്റെ രചനാകാലമായി പഴയനിയമ പണ്ഡിതർ പറയുന്നുണ്ട്.

1. സുറിയ. അശ്ശൂർ, ബാബേൽ എന്നീ രാജ്യങ്ങളെക്കുറിച്ച് ഒരു പരാമർശവും ഈ പ്രവചനത്തിൽ കാണുന്നില്ല എന്നതുകൊണ്ട് ക്രി. മു. 9-ാം ശതകത്തിൽ എഴുതപ്പെട്ടതാണീ പ്രവചനമെന്ന് ക്രെഡ്നർ എന്ന പണ്ഡിതൻ. 3:16, 1:5 എന്നീവാക്യങ്ങൾ യഥാക്രമം ആമോസ് (1:2), യെശയ്യ (13:6) എന്നീ പ്രവാചകന്മാർ കടമെടുത്തുവെന്നും ഈ ചിന്താഗതിക്കാർ അനുമാനിക്കുന്നു. ആദിമ നൂറ്റാണ്ടുകളിലെ സഭാപിതാക്കന്മാർ ഈ ചരിത്രപശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് ഈ പുസ്തകം വ്യാഖ്യാനിച്ചത്.

2. ഉഗാറിത്തിൽ നിന്നും കണ്ടെത്തിയിട്ടുള്ള പുതുവർഷത്തിലെ സിംഹാസനാരോഹണോത്സവത്തിന്റെ അനുഷ്ഠാനങ്ങൾ ഇതിൽ കാണാമെന്ന 20-ാം നൂറ്റാണ്ടിലുണ്ടായ പഠനം യോവേലിനെ യിരെമ്യാ പ്രവാചകന്റെ സമകാലീനനെന്ന് സൂചിപ്പിക്കുന്നു. പ്രവാസത്തിന് തൊട്ടുമുമ്പുള്ള കാലഘട്ടം, ഏകദേശം ക്രി. മു. 600-ൽ എഴുതപ്പെട്ടത് എന്നാണിവരുടെ ചിന്താഗതി.

ഈ രണ്ടു വാദങ്ങൾക്കും മറ്റൊരു വശമുണ്ട് ആമോസും യെശയ്യാവും യോവേലിനെ ആധാരമാക്കി എന്നുപറയുമ്പോലെ തന്നെ, തിരിച്ച് യോവേൽ ഇവരെ ആധാരമാക്കി എന്നും പറയാവുന്നതാണ് ചില പേരുകൾ ഇല്ല, എന്നത് അവരുടെ കാലഘട്ടത്തിനുമുമ്പ് എഴുതി എന്നതിന് തെളിവല്ല. അതുകൊണ്ട് 9-ാം നൂറ്റാണ്ട് എന്ന നിർദ്ദേശം സംശയാതീതമല്ല.

സിംഹാസനാരോഹണവുമായി ബന്ധപ്പെട്ട പുതുവത്സരാഘോഷമെങ്കിൽ, ഈ ആഘോഷത്തിന്റെ കേന്ദ്രമായ രാജാവ് രാജകുമാരന്മാർ എന്നിവർ പരാമർശിക്കപ്പെടേണ്ടതാണ്. അതുകൊണ്ട് ബി. സി. 600 എന്ന ചിന്തയും സ്വീകാര്യമാകുന്നില്ല. 3. പ്രവാസാനന്തര കാലഘട്ടം എന്നതാണ് മൂന്നാമത്തെ നിർദ്ദേശം. ഇതിനു സഹായകമായ തെളിവുകൾ താഴെ കൊടുക്കുന്നു. 1. സമൂഹത്തിന്റെ നേതാക്കളെ മൂപ്പന്മാരെന്ന് പരാമർശിച്ചിരിക്കുന്നു (12, 14, 2:16). മൂപ്പന്മാർ സമൂഹ നേതൃത്വത്തിലേക്ക് വരുന്നത് രാജഭരണത്തിന്റെ അസ്തമനത്തിനുശേഷമാണ്.

2. യിസ്രായേൽ വളരെ ചെറിയ ഒരു സമൂഹമെന്ന ധ്വനി (2:16) പൈതങ്ങളും മുലകുടിക്കുന്നവരുമടക്കം യരുശലേമിൽ സഭായോഗത്തിന് കൂടാവുന്നതേയുള്ളുവത്രേ. യിസ്രായേലിൽ ഒരു രാജാവുണ്ടായിരുന്നെങ്കിൽ അവർ സഭായോഗത്തിൽ വരേണ്ടവരാണ്.

3.1:9, 13 വാക്യങ്ങൾ പുരോഹിതന്മാരെക്കുറിച്ചുമാത്രം പറയുന്നു. യാഗാനുഷ്ഠാനങ്ങൾ ഉണ്ടെന്നും ദേവാലയം നിലനിൽക്കുന്നുവെന്നും സൂചന (2:12, 14 നോ.)

4. യിസ്രായേൽ ജാതികളുടെ ഇടയിൽ ചിതറിക്കിടക്കുന്നുവെന്ന ചിന്ത (3:2). ഈ പചിതറിപ്പോകൽ ബാബേൽ പ്രവാസമല്ലാതെ മറ്റൊന്നുമല്ല.

5. എല്ലാം യഹൂദായെയും യരുശലേമിനെയും ബന്ധിച്ചാണ് പ്രസ്താവിക്കുന്നത്. മറ്റു പൂജാഗിരികളെക്കുറിച്ചോ വിഗ്രഹാരാധനയെക്കുറിച്ചോ യാതൊരു പരാമർശവുമില്ല.

6. യരുശലേമിന്റെ മതിൽ പണി പൂർത്തിയായി. ജനം ഭീതിയേതുമില്ലാതെ താന്താന്റെ വഴിയിൽ നടക്കുന്നു (2:79) എന്ന് പറഞ്ഞിരിക്കുന്നത് എസ്രാ, നെഹെമ്യാ എന്നിവരുടെ കാലത്തിനുശേഷമെന്ന് സൂചി പ്പിക്കുന്നു. (ക്രി. മു. 445).

7 മറ്റു ചില പ്രവാസാനന്തര പ്രവചനങ്ങളോടുള്ള സമാനതയും ചരിത്രകാല സൂചനയായി കാണാം. (2:32/ലാഖി 179, 2:10, 31//മലാഖി 3.22, 4:5)

8. യവനന്മാരെക്കുറിച്ച് അവർ കേവലം അടിമവ്യാപാരികൾ എന്ന രീതിയിലുള്ള പരാമർശം (3:6) യവനാധിനിവേശത്തിനു മുമ്പായിരിക്കണം (ക്രി. മു. 330) ഈ പ്രവചനത്തിന്റെ രചനയെന്ന് പറയുന്നു.

9. പാർസിരാജാവായ അർത്ഥഹ്ശഷ്ടാ രണ്ടാമൻ രാജാവ് സിദോനെ നശിപ്പിക്കുന്നത് ക്രി. മു. 345ലാണ് (3:4). ഈ സംഭവത്തിനുമുമ്പ് ഈ പ്രവചനം എഴുതപ്പെട്ടിരിക്കാം. മേൽ പ്രസ്താവിച്ച തെളിവുകളുടെ അടിസ്ഥാനത്തിൽ ഈ പ്രവചനം ക്രി. മു. 4-ാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ എഴുതപ്പെട്ടുവെന്ന് കരുതാം.

തുടരും...





LOVE YOU DADY

## Rev. Fr. Oommen Punnoose

(19-10-1933 : 28-11-2014)

**Modisseril**

**Sulthan Battery**

Inserted By

The Sorrowing Family

---

**8th Death Anniversary**

**09-11-2022**



## ANNAMMA ITTY

VADAKEKARA, VAZHOOR

**Children and Grand Children**

Georgekutty, Thomaskutty, Jollykutty
Ciji, Mona, Johnson, Tijo, Joe Anna, Sojan,
Thanku, Thankam, Bitta, Bitty, Abin, Priya,
Achu, Hanna, Chinson, Liya

---

**49–ാം ചരമ വാർഷികം**

**06-12-2022**

ജനനം
1904



മരണം
6-12-73

## റവ. ഫാ. വി.റ്റി. എബ്രഹാം

വഞ്ചിക്കാല

ഭരണിക്കാവ് വടക്ക്, കറ്റാനം

– സന്തപ്ത കുടുംബാംഗങ്ങൾ

# സഞ്ചാരത്തിന്റെ ചരിത്രവഴികൾ:

## ഊർശ്ലേം യാത്രാവിവരണത്തിന്റെ സംസ്കാരിക വിശകലനം


ബിനു എബ്രഹാം കാരാണിക്കുളം
(അദ്ധ്യാപകൻ, ഗവേഷകൻ)


പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന കാലഘട്ടങ്ങളിൽ സൂര്യനെപ്പോലെ വിളങ്ങിയ ഒരു മനുഷ്യൻ. നൂറ്റാണ്ടുകൾ പിന്നിടുമ്പോഴും പ്രകാശത്തിന്റെ, നന്മയുടെ പാഠങ്ങളാണ് പകർന്നുതരുന്നത്. തന്റെ ജീവിത വിശുദ്ധിയിലൂടെ നാനാജാതി മതസ്ഥരുടെ ഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടിയ ആ പുണ്യപിതാവിന്റെ ഓർമ്മ, അനുഗ്രഹത്തിനായിത്തീരട്ടെ

പരിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ അദ്ധ്യാത്മിക ജീവിതത്തെ പോലെ തന്നെ സാമൂഹിക-സാഹിത്യ ജീവിതത്തെയും ആഴത്തിൽ പഠിക്കേണ്ടതുണ്ട്. മലയാളഭാഷ സംസ്കൃതത്തിന്റെയും തമിഴിന്റെയും പിടിയിൽ നിന്ന് സ്വതന്ത്രമായി കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ നാട്ടുഭാഷയിൽ (വാമൊഴിയിൽ) രചിക്കപ്പെട്ട ലക്ഷണമൊത്ത അദ്യ യാത്രവിവരണമാണ് ' ഊർശ്ലേം യാത്ര വിവരണം'. യാത്രാവിവരണവും മറ്റ് കല്പനകൾ ഉൾപ്പെടെയുള്ള എല്ലാ എഴുത്തുകളും ഭാഷയ്ക്കും സാഹിത്യത്തിന് വലിയ മുതൽക്കൂട്ടാണ്. എന്നാൽ ലക്ഷണമൊത്ത ആദ്യയാത്രവിവരണ കൃതിയെ മനസിലാക്കുവാനോ പഠിക്കുവാനോ സാഹിത്യ ചരിത്രഗ്രന്ഥങ്ങളിൽ അടയാളപ്പെടുത്തുവാനോ പോലും സാഹിത്യ ചരിത്രകാരന്മാർ ശ്രമിച്ചിരുന്നില്ല ചരിത്രങ്ങൾ, അത് സാഹിത്യത്തിലായാലും അധികാരവർഗ്ഗത്തിന്റെ കടന്നുകയറ്റത്തിലൂടെ മാറ്റപ്പെടുകയോ തിരുത്തി എഴുതപ്പെടുകയോ ചെയ്യാം. അത്തരം ഇടപെടലുകളിൽ മാറ്റപ്പെട്ടതായിരിക്കാം' ഊർശ്ലേം യാത്രവിവരണ' മെന്ന ആദ്യലക്ഷണമൊത്തയാത്രാവിവരണഗ്രന്ഥം. ഇത്തരം തിരസ്കരണങ്ങളാണ് ഈ ഗ്രന്ഥത്തെ ആഴത്തിൽ മനസിലാക്കുവാൻ പ്രേരിപ്പിക്കുന്ന പ്രധാന ഘടകം

### ഊർശ്ലേം യാത്രാവിവരണം : സാഹിത്യപാഠം

പരുമലയിൽ നിന്ന് ആരംഭിച്ച യാത്ര നാലരമാസം പിന്നിട്ട് തിരിച്ചു പരുമലയിൽ എത്തുമ്പോൾ താൻ കണ്ട വിശുദ്ധ നാടിന്റെ ഭംഗിയും അവിടുത്തെ സംസ്കാരവും സാധാരണക്കാരായ ജനങ്ങളിൽ എത്തിക്കണമെന്ന് ആഗ്രഹിച്ചതിന്റെ ഫലമാണ് ഈ യാത്രാ വിവരണം. പാറമ്മാക്കൽ 'തോമാ കത്തനാരുടെ വർത്തമാന പുസ്തക' മാണ് ആദ്യ യാത്രവിവരണമെങ്കിലും അച്ചടിക്കപ്പെട്ട ലക്ഷണമൊത്ത ആദ്യ യാത്രവിവരണ ഗ്രന്ഥമായി ഈ കൃതിയെ മനസിലാക്കാമെന്ന് സുകുമാർ അഴിക്കോട് (പേജ് : 4) ഉൾപ്പെടെയുള്ള സാഹിത്യകാരന്മാർ ചൂണ്ടികാട്ടുന്നു.

നൂറ്റിമുപ്പത് ദിവസങ്ങൾ പിന്നിട്ട യാത്രയാരംഭിക്കുന്നത് 1895 ജനുവരി 28 നാണ്. പരുമലയിൽ നിന്ന് ജലമാർഗം യാത്ര തിരിച്ച ഏഴംഗസംഘം ഫെബ്രുവരി 7 ന് മുളന്തുരുത്തിയിലും 16 ന് കൊച്ചിയിലും എത്തി. കേരളത്തിലെ വിവിധ പള്ളികളിൽ നിന്ന് ലഭിച്ച കാഴ്ചകളുമായി മലങ്കര മെത്രാപോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ അനുഗ്രഹങ്ങളും വാങ്ങി ഒലവക്കോട് റെയിൽവേ സ്റ്റേഷനിൽ നിന്നും മദ്രാസിനും അവിടെനിന്നു ബോംബെയ്ക്കും ട്രെയിനിൽ യാത്ര തിരിച്ചു.



മാർച്ച് 5 ന് ബോംബെയിൽ എത്തിയെങ്കിലും 15 ദിവസം കഴിഞ്ഞ് മാർച്ച് 20 നാണ് ബോംബെയിൽ നിന്ന് യോപ്പയിലേയ്ക്ക് യാത്ര തിരിക്കുന്നത്. പതിനെട്ട് ദിവസത്തെ കപ്പൽ യാത്രയ്ക്കൊടുവിൽ ഏപ്രിൽ 7 ന് ഊശാന ഞായറാഴ്ച രാവിലെ കപ്പൽ യോപ്പയിലും അന്ന് വൈകുന്നേരം തന്നെ ഊർശ്ലേമിലും എത്തി.പതിനെട്ടു ദിവസങ്ങൾ കൊണ്ടാണ് ക്രിസ്തുവിന്റെ കാൽപ്പാടുകൾ പതിഞ്ഞ പുണ്യഭൂമി അദ്ദേഹം സന്ദർശിച്ചത് അവിടെ ഈഗുപ്തായ (കോപ്റ്റിക്) ദയറായിൽ കുറച്ചു ദിവസം താമസിച്ചതായും സൂചിപ്പിക്കുന്നു.

ക്രിസ്തുവിന്റെ ജീവിതത്തിലെ എല്ലാ പ്രധാന സ്ഥലങ്ങളും സന്ദർശിക്കുകയും അവിടെ കണ്ട കാഴ്ചകൾ വായനക്കാരന് ദൃശ്യാവിഷ്കാരം എന്ന പോലെ രേഖപെടുത്തുകയും ചെയ്യുന്നു.

ഏപ്രിൽ 25 ന് അവർ യോപ്പയിൽ നിന്നും കപ്പൽ കയറി. എന്നാൽ' മുൻപിൽ പോയ കപ്പൽ സൂയസ്സ് കനാലിൽ ഉറച്ചതിനാൽ' അവർക്ക് കുറച്ചുനാൾ കനാലിന്റെ അരികിൽ കിടക്കേണ്ടിവന്നു. അങ്ങനെ മെയ് 13 നാണു ബോംബെയിൽ വന്നിറങ്ങുന്നത്. ബോംബെയിൽ നിന്നും ട്രെയിൻ മാർഗം മെയ് 17 ന് ഷൊർണ്ണൂരിലെത്തി കുന്നംകുളം പഴഞ്ഞി പള്ളിയിൽ പോയി മലങ്കരമെത്രാപോലീത്തയെ കണ്ടു. തുടർന്ന് മുളന്തുരുത്തി, കണ്ടനാട് പള്ളികൾ സന്ദർശിച്ച് ജൂൺ 4 ന് കോട്ടയത്തിനു ജലമാർഗം എത്തി. കോട്ടയത്തുനിന്നും' കനകപ്പല്ലക്കിൽ ആഘോഷമായി പഴയസെമിനാരിയിൽയിൽ എത്തി ജൂൺ 6 ന് നിരണത്തെത്തി സ്വീകരണം ഏറ്റുവാങ്ങി. പരുമലയിൽ തിരിച്ചെത്തി.

1895 ജനുവരി 28 ന് പരുമലയിൽ നിന്നു ഊർശ്ലേമിൽ പോയി തിരികെ പരുമലയിലെത്താൻ 130 ദിവസം എടുത്തു എന്നത് ഇന്നത്തെ കാലത്ത് അത്ഭുതമാണ്. അതിലും വലിയ അത്ഭുതങ്ങളാണ് യാത്രയിൽ അവർ കണ്ടതും കേട്ടതും അനുഭവിച്ചതും.

**ഊർശ്ലേം യാത്രാവിവരണം :**
**ഭാഷയും സംസ്കാരവും**

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന കാലത്താണ് മാർ ഗ്രീഗോറിയോസ് ജീവിച്ചിരുന്നത്. ആ കാലഘട്ടത്തിലെ ഭാഷയും സംസ്കാരവും അദ്ദേഹത്തെ സ്വാധിനിച്ചുവെന്ന് ഊർശ്ലേം യാത്രാവിവരണം ഉൾപ്പടെയുള്ള എഴുത്തുകൾ വായിക്കുമ്പോൾ മനസിലാക്കാം.

ഇംഗ്ലീഷുകാരുടെ ആഗമനവും ഇംഗ്ലീഷ് ഭാഷയുടെ പ്രചാരവും മിഷണറിമാരുടെ സംഭാവനകളും ഭാഷയ്ക്ക് പുതിയ മുഖം നൽകിയെന്ന് എരുമേലി പരമേശ്വരൻ പിള്ള അഭിപ്രായപ്പെടുന്നു (പേജ്:179) സംസ്കൃതത്തിന്റെയും തമിഴിന്റെയും അതിപ്രസരത്തിൽ നിന്ന് സ്വതന്ത്ര്യമായി ആധുനിക മലയാളം രൂപപെട്ടതും അച്ചടിശാല തുടങ്ങിയതും, സാഹിത്യരഹിത ശൈലി, മിഷനറി ഗദ്യ ശൈലി, മിശ്രഭാഷാ ശൈലി തുടങ്ങിയ ഗദ്യശൈലിയിൽ നിന്ന് വ്യത്യസ്തമായ ഗദ്യശൈലിയ്ക്ക് വലിയ കോയിതമ്പുരാൻ രൂപം നൽകിയതും ഈ കാലഘട്ടത്തിലാണ്. അദ്ദേഹത്തിന്റെ ആംഗല ഭാഷാപരിജ്ഞാനം മലയാള ഗദ്യസാഹിത്യത്തിന്റെ വികാസത്തിനും പരിപോഷണത്തിനും സഹായകമായെന്ന് സാഹിത്യ ചരിത്രങ്ങൾ പറയുന്നു. അതുകൊണ്ട് തന്നെ മലയാള സാഹിത്യത്തിൽ ഭാഷാശാസ്ത്രവും പത്രപ്രവർത്തനവും വികസിപ്പിക്കുന്നതിനും മലയാളഗദ്യത്തിന്റെ പരിവർത്തനത്തിനും പത്തൊമ്പതാം നൂറ്റാണ്ട് സാക്ഷ്യം വഹിച്ചുയെന്ന് മനസിലാക്കാം.

പാരായണസുഭഗത നന്നായി കാണാവുന്ന ഒരു ശൈലിയാണ് ഊർശ്ലേം യാത്രവിവരണത്തിന്നു ഉള്ളതെന്ന് ഡോ. സുകുമാർ അഴിക്കോട് അഭിപ്രായപ്പെടുന്നു (പേജ്.6) മദ്ധ്യോത്തര കേരളത്തിൽ ആ കാലത്ത് പ്രചാരം നേടിയ ലളിതഭാഷാ രീതിയാണ് ഈ കൃതിയിൽ ഉള്ളത്. അത് വ്യവഹാര ഭാഷയുടെയും പത്രഭാഷയുടെയും സമ്മിശ്രരൂപമാണ്. തമിഴ്, സംസ്കൃത ഭാഷകളുടെ ആഴമായ സ്വാധീനം ഈ കൃതിയിലോ തിരുമേനിയുടെ മറ്റ് രചനകളിലോ ഇല്ല. ഇംഗ്ലീഷ് സുറിയാനി പദങ്ങൾ അവിടവിടെ കാണുന്നുണ്ട്. ക്രിസ്ത്യാനികളുടെ ആരാധനയിൽ സുറിയാനി ഭാഷ ഉപയോഗിക്കുന്നതിനാൽ അത് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നത് ഇന്നും തുടർന്നു പോരുന്നുണ്ട് മിഷണറിമാരുടെ സ്വാധീനം കൂടെയായപ്പോൾ ക്രൈസ്തവരുടെ ആദ്യകാല കൃതികളില്ലെല്ലാം സുറിയാനി ഇംഗ്ലീഷ് പദങ്ങളുടെ സ്വാധീനം കാണാം.

പരുമല തിരുമേനിയുടെ കാലഘട്ടത്തിൽ ഭാഷഗദ്യം പൂർണ്ണവികാസത്തിലേയ്ക്ക് വരുന്നതേയുള്ളു. അതുകൊണ്ട് തന്നെ ആ കാലത്തെ' ഏനമുണ്ട്, മുൻപേർ പറഞ്ഞ, ശട്ടം, കടശി, തക്കാവാർ, ഒട്ടുക്ക് തുടങ്ങിയ പദാവാലികളും വെളിച്ച മാളിക, ഇടുക്കു കടൽ, കണ്ണുനീരിന്റെ വാതിൽ, പാദചാരികൾ, തങ്കവേലക്കാർ തുടങ്ങിയ പദപ്രയോഗങ്ങളും അന്യോന്യം വിലാപത്തോടും, കഴുത്തോളം ഉയരത്തിൽ, ശകാരവും കലാശലും തുടങ്ങിയ ശൈലികളും കാണുവാൻ കഴിയും. ഇവ വായനയ്ക്ക് സുഖകരമല്ലന്ന് ആധുനിക ചരിത്രകാരന്മാർ വാദിക്കുന്നു. എന്നാൽ 'നൂറു വർഷങ്ങൾക്ക് മുമ്പ് മദ്ധ്യകേരളത്തിൽ പ്രചാരത്തിലിരുന്ന ഗ്രാമീണ ശൈലിയാണ് പരുമല തിരുമേനി ഈ രചനയിൽ ഉപയോഗിച്ചിരിക്കുന്നത്. അന്നത്തെ വായനക്കാർക്ക് ഏറ്റവും സ്വീകാര്യവും ഹൃദ്യവുമായ ഒരു ശൈലിയായിരുന്നു അത് ഇത്രയും പഴക്കമുള്ള ഏത് മലയാള ഗദ്യം പരിശോധിച്ചാലും ഇന്ന് നമുക്ക് ആസ്വാരസ്യം തോന്നുന്ന പ്രയോഗങ്ങൾ കാണാതിരിക്കില്ല' എന്ന് കെ. എം. ജോർജ് വിലയിരുത്തുന്നു (പേജ് 28) അത്തരം അസ്വാരസ്യങ്ങൾ കാലഘട്ടത്തിന്റെ പ്രത്യേകത മാത്രമായി കാണാം.

ഏതൊരു സഞ്ചാരസാഹിത്യവും സഞ്ചരിച്ച ദേശത്തിന്റെ സംസ്കാരം, ഭാഷാ, ജീവിതരീതി, ആചാരങ്ങൾ, ദേശീയത തുടങ്ങിയവ അടയാളപ്പെടുത്തുകയാണ് ചെയ്യുന്നത്. ഈ കൃതിയിലൂടെ ക്രിസ്ത്യാനികളുടെ പുണ്യഭൂമിയായ ഊർശ്ലേമിന്റെ സംസ്കാരം, ജീവിതരീതി, ആചാരങ്ങൾ എന്നിവയെ മനസിലാക്കുവാൻ കഴിയും.

യാത്രയിൽ കണ്ട പ്രധാന പട്ടണങ്ങളെയും അവിടുത്തെ സംസ്കാരങ്ങളെയും ദൃശ്യാത്മകമായി ആവിഷ്കരിക്കുന്നതിൽ ഈ കൃതി വിജയിച്ചു. ബോംബെയെ കുറിച്ച് പറയുന്നത് കാഴ്ചയ്ക്ക് ഇത്രയധികം മനോഹരവും വലിപ്പവുമുള്ള ഒരു പട്ടണം' എന്നാണ് അവിടുത്തെ ബഹുനില കെട്ടിടങ്ങളെയും ആളുകളുടെ സ്വഭാവ വൈരുധ്യങ്ങളെയും ബഹുഭാഷകളെയും സൂചിപ്പിക്കുന്നുണ്ട്. പോർട്ടുഗീസിലെ ജനങ്ങൾ വളരെ ഭക്തിയുള്ളവരാണന്നാണ് വിശേഷിപ്പിക്കുന്നത് ഊർശ്ലേം യാത്രയിൽ യോപ്പാ മുതൽ ചെറുനാരകം, മുന്തിരി, തീൻനാരകം എന്നിവയുടെ തോട്ടങ്ങൾ കണ്ടതായും വിശുദ്ധ പട്ടണത്തോട് അടുക്കുമ്പോൾ കുമ്മായകല്ലുകൾ നിറഞ്ഞ പർവതങ്ങളും പാഴ്ഭൂമികളുമായിരുന്നു എന്നും പറയുന്നു.

ബേത്ലേഹം നഗരത്തെ വിവരിക്കുന്നത് 'ബേത് ലഹേം ഇപ്പോൾ ക്രിസ്ത്യാനികളുടെ ഒരു പട്ടണമാകുന്നു. മുസൽമാന്മാർ അവിടെയില്ലെന്നു തന്നെ പറയാം. ക്രിസ്ത്യാനികളിൽ അധികവും യവനായക്കാരായിരുന്നു.അർമ്മീനിയാക്കാരും ലത്തീൻകാരും അത്രത്തോളം ഇല്ലെങ്കിലും ധാരാളം ഉണ്ട്. സുറിയാനിക്കാരും മുപ്പതോ നാല്പതോ ഉണ്ട്. അവർ കച്ചവടങ്ങൾക്കായി വന്നു താമസിക്കുന്നവർ എന്നല്ലാതെ പൂർവ്വം കുടികൾ ആണെന്ന് തോന്നുന്നില്ല' (പേജ് :78) എന്നാണ്. വിശുദ്ധ കബറിടത്തിലെ പ്രകാശദീപത്തിന്റെ വർണ്ണനകളും നഗരത്തിലെ തുറമുഖങ്ങളെക്കുറിച്ചുള്ള വർണ്ണനകളുമെല്ലാം വായനക്കാരന് കണ്ട് ആസ്വദിക്കുന്നത് പോലെ അനുഭവപ്പെടും. ഇങ്ങനെ വിവിധ സ്ഥലങ്ങളിലെ സംസ്കാരവും ജീവിതരീതികളും പ്രകൃതിഭംഗിയുമെല്ലാം മനോഹരമായി ഈ കൃതിയിൽ ചിത്രികരിക്കുന്നു

മലയാള സഞ്ചാരസാഹിത്യത്തിലെ ആദ്യ ലക്ഷണമൊത്ത കൃതിയായ 'ഊർശ്ലേം യാത്രവിവരണ'ത്തെ കൂടുതൽ പഠനവിധേയമാക്കേണ്ടതാണ്. പത്തൊൻപതാം നൂറ്റാണ്ടിലെ സാഹിത്യ സാംസ്കാരികഭംഗിയെ ലളിതമായ ഭാഷയിൽ ആവിഷ്കരിക്കാൻ പരിശുദ്ധ പരുമല തിരുമേനിക്ക് സാധിച്ചു. മലയാള സഞ്ചാരസാഹിത്യത്തിനു ഈ ഗ്രന്ഥം അമൂല്യമായ സംഭവനയാണന്നു തകഴി ശിവശങ്കരപിള്ളയും (പേജ് : 2) "ഇത്ര മഹനീയമായ സാഹിത്യ സംഭാവനകൾ ചെയ്ത വ്യക്തിയെക്കുറിച്ചു എഴുതാൻ കഴിയാത്ത സമയത്ത് ഇതാ ഇപ്പോൾ ഉള്ളൂരിന്റെ ആത്മാവ് തീർച്ചയായും ബാഷ്പബിന്ദുക്കൾ ഒളിപ്പിക്കുമെന്ന് സുകുമാർ അഴിക്കോടും" (പേജ് : 4) കണ്ണിൽ കണ്ട കാഴ്ചകളെ കരളിൽ തറയ്ക്കുംപടി ആവിഷ്കരിക്കുവാൻ പരുമല തിരുമേനിക്ക് കഴിഞ്ഞത് മലയാളസഞ്ചാരസാഹിത്യത്തിലെ ഒരു മഹാത്ഭുതമാണെന്ന് സാമൂവേൽ ചന്ദനപള്ളിയും ( പേജ് :4) രേഖപ്പെടുത്തുന്നു. പത്തൊമ്പതാം നൂറ്റാണ്ടിലെ ഭാഷയും, സംസ്കാരവും, സാഹിത്യവും മനസിലാക്കാൻ കഴിയുന്ന ഈ സഞ്ചാര സാഹിത്യം മലയാളം സാഹിത്യത്തിനു എന്നുമൊരു മുതൽക്കൂട്ടാണ്

**ഗ്രന്ഥസൂചി:** 1. മാർ ഗ്രീഗോറിയോസ് ഗീവർഗീസ്. ഊർശ്ലേം യാത്രാവിവരണം. കോട്ടയം : സോഫിയ ബുക്സ്, 2002. 2.പരമേശ്വരൻപിള്ള എരുമേലി. 'മലയാള സാഹിത്യം കാലഘട്ടങ്ങളിലൂടെ'. കോട്ടയം :കറന്റ് ബുക്സ്, 2012. 3. പോൾ മണലിൽ (എഡിറ്റർ ).' പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം' കോട്ടയം, കറന്റ് ബുക്സ്, 1996. 4. തകഴി ശിവശങ്കരപിള്ള. 'മലയാള മനോരമ പരുമല പെരുന്നാൾ പതിപ്പ്' 1996, നവംബർ 2. 5. ഡോ. സുകുമാർ അഴിക്കോട്.' പരുമല തിരുമേനിയല്ല പരിമള തിരുമേനി '. 6. ഡോ. കെ. എം ജോർജ്. (എഡിറ്റർ).' സാഹിത്യ ചരിത്രം പ്രസ്ഥാനങ്ങളിലൂടെ'. നാഷണൽ ബുക് സ്. കോട്ടയം , 2011.7. ഡോ. കെ. എം ജോർജ്. ഭാഷാ പോഷിണി.നവംബർ 1999, 8. ഡോ. സാമുവൽ ചന്ദനപ്പള്ളി. സാഹിത്യകാരനും ദാർശനികനും ആയ തിരുമേനി. മംഗളം, പരുമല പെരുന്നാൾ സപ്ലിമെന്റ്. 1994, നവംബർ 2. 9. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ. പരുമല തിരുമേനി മലയാള സാഹിത്യത്തിൽ. എം. ഒ. സി.കോട്ടയം,2000.10. ജോയ്സ് തോട്ടയ്ക്കാട്. പരുമല തിരുമേനി - ബിബ്ലിയോഗ്രഫി

# മരണം

ഐസി യുവിന്റേയോ ആദ്യ ദിവസങ്ങളിലെ
ജയിലിന്റേയോ ചുമരിൽ ആണ് ഏറ്റവും പതുക്കെ നടക്കുന്ന ഘടികാരം.

മുടിയനായ പുത്രന് ആദ്യ ദിവസമേ
മടങ്ങി വന്ന വീട്ടിൽ സ്വസ്ഥമായി കഴിയാനാവു

മൂന്നാം ദിവസം കല്ലറ തുറന്നപ്പോൾ
യേശുവിന്റെ ജീർണ്ണിച്ചു തുടങ്ങിയ ശരീരമാണ്
കണ്ടതെങ്കിൽ എത്ര ശൂന്യമാവുമായിരുന്നു
ഭൂമിയിലെ മർത്ത്യ ജീവിതം!

നമ്മുടെ യാത്രകളൊക്കെയും
പാതിവഴിയോളം
നമ്മുടെ കൈവീശലൊക്കെയും
കണ്മറയത്തെത്തുവോളം
നമ്മുടെ രുചികളൊക്കെയും
വേർത്തടങ്ങുവോളം.

എന്തിനെങ്കിലും എല്ലാവരും ഒരുപോലെ
മുതിർന്നിട്ടുണ്ടെങ്കിൽ അത് മരണത്തിനാണ്

എനിക്ക് പകരം ആരായാലും മതി
യെന്നോ? ഞാൻ വെച്ചത് എവിടെയാണെന്ന് മറ്റാർക്കാണറിയുക.

കാത്തിരിക്കുന്ന അമ്മയുടെ പരിഭ്രമം അച്ഛന് മനസ്സിലാവില്ല.
ഭൂതഭാവികളിൽ ഒരു പോലെ അവൾ അരക്ഷിതയായിരുന്നല്ലോ.

നാമുറക്കം പിടിക്കുന്നത് നോക്കിയിരി
ക്കുകയായിരുന്ന ആരോ പുലരുമ്മുമ്പെ പണി
മുഴുമിച്ച ഭൂമിയിൽ നമ്മൾ. മരങ്ങളിലും ആകാ
ശത്തിലും ഒരഴുക്കുമില്ല

ധർമ്മശരീരമാണ് കഴിയാനേറ്റവും ആനന്ദ
മുള്ള ശരീരമെന്ന് പറഞ്ഞത് ബുദ്ധനാണ്.

കൽപ്പറ്റ നാരായണൻ

കൽപ്പറ്റ നാരായണന്റെ പ്രസിദ്ധീകരിക്കാനിരിക്കുന്ന
കൽപ്പറ്റയിലെ മിന്നലുകൾ എന്ന പുസ്തകത്തിൽ നിന്ന്...



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**

1-Oct-22 to 31-Oct-22

| | |
|---|---|
| Educational Aid | 8,72,300.00 |
| Housing Aid | 16,05,475.00 |
| Marriage Aid | 1,50,000.00 |
| Medical Aid | 18,08,750.00 |
| SPECIAL AID | 75,000.00 |
| Grand Total | 50,11,525.00 |

Contribution (October 2022)

808 Mr. Mathew, Niranam
809 Mr. Benny Mathews, Australia
810 Mr. Daniel Kancode Bar sieebi
811 Vicar St.George Orthodox Church, Australia
812 Mr William I.T, Cheruthuruthy
813 Fr Mathew Nedumparambil
814 Mr. Justin T.W
815 Mr.Shijo P. Issac
816 Mr. Alex Varkey, Kunnamthanam
817 Mariamma Thomas, Pazhavangadi
818 Mr.Saji T. Samuel, Kizhavallore
819 Anu T Koshy Kaipattoor
820 Mr Zachariah Thomas, Vayalathala
821 Mr.Santhosh Mathew, Adoor
822 Mr Shibu C. George, Thattarambalam
823 Mr.Anish Varghese
824 Mr. AJI. P.Joy, Pandalam
825 Mr. Prasad Cherian, Manapally
826 Mr.Diju. John, Mavelikkara
827 Mr.Jobin. Yohannankutty, Anchal
828 IsatownS tra Area Prayer Group, Bahrain
829 SalmabadBudaiya Are Prayer Group, Bahrain
830 Riffa Prayer Group, Bahrain
831 Salmania Prayer Group
832 Managing Committee 2022, Bahrain
833 MMVS St. Marys O.C. Bahrain
834 Mr Varghese Mathew, Kallimel
835 Mr Aju T Koshy, Kaipattoor
836 Mr K.O. Eappen, Bahrain
837 Mr. Sam. Joseph, Kuttamperoor
838 Mr.AjeshPalath Varghese
839 Fr. Varghese Yohannan
840 Mr. Christy P. Varghese, Pandalam
841 Mr.Sujith Joy, Adoor
842 Mr. Benny Varkey, Bahrain
843 St. Marys Indian Orthodox Church, Bahrain
844 Mr. Samuel Paulose, Bahrain [936]
845 Mr.Jeffy James
846 Mr. P.I Mathai
847 C.M George
848 Mr. Bobby Kurian
849 Mr. Thomas P M
850 Mr Binu V. Thomas
851 Mr. William IT
852 Mr FebinKuriakose
853 Binzy Abraham
854. Anu. C Paulose
855. Mr Rajan C. Paul, Kolenchery
856. Shanty John
857. BijoElcey Thomas
858. Fr. O V Elias
859 Mr Stephen Babu
860 Mr Thomas OK
861. Rev. Fr. Scaria P. Chacko
862. Mr Mathew T.J Puthencavu
863. Mr Thomas P.M
864. Mr Reg Philipose
865. Mr Vinson Varghese, Chennerkara
866. Mr Stephen Babu
867. Mr William I T
868 Mr Austin TW
869. Mr Joseph P.T
870. Mr Thomas John
871. Alice David, 730 E Auburn RD Rochester Hills
872. Mr Geo Paul
873. Mr Abraham Philip
874. Mr Vinu Kuriakose
875. Mr Mathew T J
876 Mr Thomas Panicker
877. Vicar St Mary,s Indian Orthodox Cathedral, Melbourne
878. Ms.Susy. Thomas, Kottayam
879. Mr Viji Abraham, Melbourne
880. Mr Biju Simon, Melbourne
881. Mr Thampi. C. , Australia
882. Rev. Fr. FerdimadPathrose, Melbourne
883. Vicar St Gregorios Indian Orthodox Church, Australia
884. Mr OM. James, Thrikalathoor
885. Elizabeth Mathew
886. Mr P.M Thomas
887. Mr Alex Daniel, Australia
878. Mr Jayan Varughese
879 Mr Jacob Mathew
880. Rev.dr pg Varghese NY
881 Mr Anil George Usa
882. Isac P George
883. K Koshy Usa
884. Mr Boswell Daniel NY
885. Mr Babu Parackel Varghese
886. Mr Raju Daniel NJ
887. N K Ittanpillai usa
888. Mr Chacko N Paily Usa
889 Mr Thomas Koshy Usa
890. Fr.Thampan Varghese Usa
891. Mr George Thomas Usa
892. Mr Abraham Moolayil Usa
893. Rev.Fr.Dr.David Koshy Ramban
894. Mr Binu Podikunju
895. Mr Alexander Kalayapuram
896. Raju Thomas Kalayapuram
897. Joykutty Kalayapuram
898 Mr Philip Kalayapuram
899. Mr sunil Kalayapuram
900. Molly Kalayapuram
901. Mr Mamachen Kalayapuram
902. Mr Georgekutty Kalayapuram
903. Mr PV Rajan Kalayapuram
904. Mr Manoj Kalayapuram
905. Mr Raju Kalayapuram
906. Mr Biju John Kalayapuram
907 Alex Allen Kalayapuram
908 Mr Anil Thottathil Kalayapuram
909. Mr Sabu Thomas Kalayapuram
910. Mr.Annamma Kalayapuram
911 Aniyan Kunju Kalayapuram
912. Kunjamma Kalayapuram
913 Jacob Kalayapuram
914 Rahelamma Kalayapuram
915 Mrs.Benny Thomas
916 MR Benny Thomas
917. Mrs.Johnson Kalayapuram
918 Mrs.Jainmon Kalayapuram
919 Titty George Kalayapuram
920 Mrs.Monachan Kalayapuram
921 Mrs.Anil Podikunju Kalayapuram
922. Mrs.Joseph Varghese Kalayapuram
923 MRS Thankamma Kalayapuram
924 Mrs.Kunjumol Kalayapuram
925 Mr Biju K Babykutty Kalayapuram
926 Mrs.Alexander Kalayapuram
927 Mr Podimon Kalayapuram
928 Mr Varghese Kalayapuram
929 Mr Saramma Kalayapuram
930 Mr Sunil Kalayapuram
931 Mrs. P.C Yoyak Pattimattom
932 Mr Samkutty George Konny
933 St.Marys Orthodox Syrian Church Kochi
934 Parumala Seminary Staff Thiruvalla
935 K.M Varghese Kizhakedathu
936 Mrs Allie Mathew Usa
937 Lemy P Mathew
938 Santhosh V John Bahrain
939 Mr Jacob P Mathew Bahrain
940 Mrs.Anil Mathew
941 Mr C p Varghese Bahrain
942. Mr Vinu Paulose Bahrain
943 St.Pauls Suvisheha Sangam Bahrain
944 Mr Koshy T Samuel Bahrain
945 Mr Shaji Thomas karuvelil
946 Mr Mathew M M
947 Mr Soman Baby Bahrain
948 Mr Alex Baby Bahrain
949 Mr C.M Abraham Kolenchery
950 Mr Vk Mathew Kaipattoor
951 St.George Orthodox Valiyapally Cheppad
952 St George Orthodox Catholicate Simhasaen Pallippad
953 Navajothi Moms,St George O C.S C pallippad
954 T.M Thomas Alappuzha
955 Mrs.Sheena Elizabeth Varghese Pallippad
956 Mr Sajan Baby
957 Ospery Housing LLC NJ
958 Mr E a Somkutty P George Usa
959 Mr Skaria Kurian Usa
960 Mr Raju V GeeVarghese Usa
971 George Markose Usa
972. Annamma George Usa
973 Romeo Vallias Usa
974 Mr Samuel Kuriakose Usa
975 Mrs.Melissa Elizabeth Thomas Usa
976 Mr Thomas George Usa
977 Mr Johnson C John Usa
978 Mr Abu Varghese Peter Usa
979 Mr Shabu Mathew Usa
980 voice of shawn corporation usa
981 Mr Sharon Cherian NY

**Address:**
Baselios Marthoma Mathews I I,
Catholicate Aramana, Devalokam,
Kottayam 686004 Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews II |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBIN NBB104 |

**Malankara Orthodox Syrian Church**

Catholicate Aramana, Devalokam P.O (Via.) Muttambalam,
Kottayam-686004, Kerala India
Tel no. 0481 2578500, 2578499 *Email.* catholicos@mosc.in
*Web Manager* webmanager@mosc.in
*Public Relations officer* pro@mosc.in

982 Mr Punoose Punnen NY
983 Mathew S Mathew NY
984 Mr Sunny Jacob NY
985 Rev.Fr.Neelakal Cherian Cor Episcopa NY
986 Mr.John V Samuel NY
987 Mr Timble M Mathew NY
988 Mr.Varky M Jacob Usa
989 Mr.Paulose P Geoge NY
990 Mr.Abraham Varghese FL
991 Mr.Roy Abraham TX
992 Mr.Thomas K Thomas
993 Mr.Jaison V Cherian Usa [1035]

'സഹോദരൻ' പദ്ധതിയിലൂടെ പൂർത്തീകരിച്ച രണ്ടു ഭവനങ്ങൾ. സൗത്ത് വെസ്റ്റ് അമേരിക്ക ഭദ്രാസനത്തിലെ Detroit St ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയും, അഹമ്മദാബാദ് ഭദ്രാസനത്തിൽപ്പെട്ട മസ്കറ്റ് ഗാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ യുവജന പ്രസ്ഥാനവുമാണ് ഈ രണ്ടു ഭവനങ്ങൾക്കുള്ള തുക നൽകിയിട്ടുള്ളത്.





## പാവനസ്മരണയ്ക്ക്

34-ാം ചരമ വാർഷികം
05-12-2022



വെരി.റവ. കുറിയാക്കോസ് പാറയ്ക്കൽ കോറെപ്പിസ്ക്കോപ്പാ

7-ാം ചരമ വാർഷികം
29-10-2022



ഫാ. ഡോ. മാത്യു പാറയ്ക്കൽ

12-ാം ചരമ വാർഷികം
11-12-2022



അന്നമ്മ കുറിയാക്കോസ് പാറയ്ക്കൽ, മീനടം

15-ാം ചരമ വാർഷികം
31-10-2022



ദിവ്യ.ശ്രീ. സി.കെ. ജേക്കബ് കശ്ശീശ്ശാ
കരിങ്ങണാമറ്റം, വടക്കാഞ്ചേരി

പ്രാർത്ഥനയോടെ
സന്തപ്ത
കുടുംബാംഗങ്ങൾ

7-ാം ചരമ വാർഷികം
15-12-2022



എം. എം. അലക്സാണ്ടർ
മുണ്ടുകുഴിയിൽ ഗ്രേസ് വാലി, മാടപ്പള്ളി

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് :

## [illegible]

ഫാ. ഡോ. കെ. എം. ജോർജ്

സമുന്നത ദാർശനികനും ക്രിസ്തീയ വേദശാസ്ത്രജ്ഞനും ബഹുമുഖ വൈജ്ഞാനികനുമെന്ന നിലയിൽ പ്രശസ്തനായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജന്മശതാബ്ദിയാണ് ഈ വർഷം. 1922 ഓഗസ്റ്റ് 9-നു തൃപ്പൂണിത്തുറയിൽ തടിക്കൽ കുടുംബത്തിൽ ജനിച്ച പോൾ വർഗീസ് അത്യസാധാരണമായ ബുദ്ധിവൈഭവത്തോടൊപ്പം, അറിവിന്റെ ഉപരിമേഖലകൾ തേടി നടത്തിയ ക്ലേശപൂർണ്ണമായ തീർത്ഥാടനത്തിലൂടെ നമ്മുടെ സാംസ്കാരിക മണ്ഡലത്തെ പ്രകാശിപ്പിക്കാൻ യത്നിച്ചു. ലോകസഭാ കൗൺസിൽ പ്രസിഡണ്ട്, ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസിന്റെ ജനറൽ പ്രസിഡണ്ട്, ഇന്റർനാഷണൽ നിയോപ്ലേറ്റോണിക് സൊസൈറ്റിയുടെ ഇന്ത്യൻ ചാപ്റ്ററിന്റെ അദ്ധ്യക്ഷൻ, വിവിധ സർവകലാശാലകളിൽ പ്രഭാഷകൻ എന്നീ നിലകളിലെല്ലാം മാർ ഗ്രീഗോറിയോസ് ശ്രദ്ധേയനായി. വിജ്ഞാന വിസ്ഫോടനം ആരംഭിച്ച ഇരുപതാം നൂറ്റാണ്ടിൽ വ്യത്യസ്തങ്ങളായ വൈജ്ഞാനിക മേഖലകളെ സംശ്ലേഷിപ്പിച്ച് സമഗ്ര ജ്ഞാനത്തിലേക്കു നയിക്കാനുള്ള അനന്യമായ ദാർശനിക ധിഷണയും ആവിഷ്ക്കാരശേഷിയും പ്രകടിപ്പിച്ച മാർ ഗ്രീഗോറിയോസിനെ സമകാലികർ ഒട്ടൊക്കെ വിസ്മയാദരങ്ങളോടെയാണ് കണ്ടത്.

കൊച്ചി സംസ്ഥാനത്ത് റാങ്കോടു കൂടി ഹൈസ്കൂൾ പഠനം പൂർത്തിയാക്കിയ പോൾ വർഗീസിന് കോളജിൽ ചേരാനുള്ള സാഹചര്യം ലഭിച്ചില്ല. പോസ്റ്റൽ വകുപ്പ് അടക്കം പല സ്ഥലങ്ങളിലും ജോലികൾ ചെയ്ത വിജ്ഞാനദാഹിയായ ആ ചെറുപ്പക്കാരൻ എത്യോപ്യയിൽ അദ്ധ്യാപകനായി വിളിക്കപ്പെട്ടത് ജീവിതത്തിൽ വഴിത്തിരിവായി. അവിടെ അംഹാരിക് ഭാഷയും തദ്ദേശീയ സംസ്കാരവും വളരെ നന്നായി പഠിച്ച പോൾ വർഗീസിനെ എത്യോപ്യൻ ചക്രവർത്തിയായിരുന്ന ഹെയ്ലി സെലാസി ഒരു സ്കൂൾ നാടക അവതരണത്തിലൂടെ കണ്ടെത്തുകയായിരുന്നു. പിൽക്കാലത്ത് വിദ്യാഭ്യാസ, നയതന്ത്ര മേഖലകളിൽ ചക്രവർത്തിയുടെ പ്രധാന ഉപദേഷ്ടാവായി നിയമിക്കപ്പെട്ടു.

എത്യോപ്യയിലെ അദ്ധ്യാപനം അവസാനിപ്പിച്ച് കോളജ് വിദ്യാഭ്യാസത്തിനായി അമേരിക്കയിലേക്കാണ് പോയത്. ക്രിസ്തുവിനോടുള്ള പ്രതിബദ്ധതയിൽ, നീതിയും സമാധാനവും വാഴുന്ന 'ദൈവരാജ്യ' സങ്കല്പത്തിൽ ആകൃഷ്ടനായി, ആ യുവാവ്. തിയോളജിയും ഫിലോസഫിയും പഠിച്ച്, സ്വന്തം ജനങ്ങളെ സേവിക്കണം എന്ന തീവ്രമായ ആഗ്രഹത്തോടെ ഇന്ത്യയിലേക്കു മടങ്ങി. മദ്രാസ് ക്രിസ്ത്യൻ കോളജ് അദ്ധ്യാപകനായിരുന്ന കണ്ടത്തിൽ ശ്രീ കെ. സി. ചാക്കോയും സുഹൃത്തുക്കളും ചേർന്ന് സ്ഥാപിച്ച ആലുവാ യു. സി. കോളജ്, ഫെലോഷിപ്പ് ഹൗസ് എന്നിവയോടു ബന്ധപ്പെട്ട് വിദ്യാർത്ഥികൾക്കിടയിൽ പ്രവർത്തനം ആരംഭിച്ചു. തന്റെ മാതൃസഭയായ മലങ്കരസഭയിലെ ഭിന്നത ഉന്നതമായ ആത്മീയ ദർശനവും പ്രതിഭാശേഷിയുമുള്ള ആ യുവാവിന്റെ ഹൃദയത്തെ നീറ്റിക്കൊണ്ടിരുന്നു. അതുകൊണ്ട് അന്നത്തെ ജനകീയ സഭാ സമാധാന ശ്രമങ്ങളിലെല്ലാം അദ്ദേഹവും പങ്കെടുത്തു.

1956-ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസി ഇന്ത്യയിൽ വന്നപ്പോൾ കേരളത്തിലെത്തി അന്ന് മലങ്കരസഭയുടെ അദ്ധ്യക്ഷനായിരുന്ന ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായെ സന്ദർശിച്ചു. ദ്വിഭാഷിയായി പ്രവർത്തിച്ചപ്പോൾ വർഗീസിനെ ഇതിനിടയിൽ നാടകീയമായി അദ്ദേഹം തിരിച്ചറിഞ്ഞു. വർഷങ്ങൾക്കു മുമ്പ് തന്റെ ശ്രദ്ധ പിടിച്ചുപറ്റിയ പ്രതിഭാശാലിയായ ആ യുവാവിനെ എത്യോപ്യയ്ക്കു വിട്ടുതരണമെന്ന് സഭാധികാരികളോട് ചക്രവർത്തി ആവശ്യപ്പെട്ടു. അവിടെ രാജകൊട്ടാരത്തിൽ സമുന്നത പദവികളാണ് അദ്ദേഹത്തിനു ലഭിച്ചത്. ചക്രവർത്തി തന്റെ പൗത്രിയായ രാജകുമാരിക്കു വിവാഹം വരെ ആലോചിച്ച കഥയുണ്ട്.

1958-ലെ സുപ്രീംകോടതിവിധിയോടെ മലങ്കരസഭയിൽ സമാധാനവും ഐക്യവും കൈവന്നു. ആയിടയ്ക്കു ഭാരതീയ സർക്കാരുമായുള്ള ഒരു ചർച്ചയ്ക്ക് ചക്രവർത്തിയുടെ പ്രതിനിധിയായി ഡൽഹിയിൽ വന്ന സമാധാനകാംക്ഷിയായ പോൾ വർഗീസ് താൻ താമസിക്കുന്ന ഹോട്ടൽമുറിയിൽ മുട്ടുകുത്തി പ്രാർത്ഥിച്ച് തന്റെ മാതൃസഭയിൽ ഒരു വൈദികനായിത്തീർന്ന് മനുഷ്യസേവനം നടത്തണമെന്നു തീരുമാനിച്ചു. മൂന്നു വർഷത്തോളം എത്യോപ്യൻ ഭരണകൂടത്തിൽ വിശ്വസ്തമായി പ്രവർത്തിച്ചെങ്കിലും രാജകീയ പ്രൗഢിയിൽ അദ്ദേഹം സംതൃപ്തനായില്ല. ചക്രവർത്തിയുടെ പല നയങ്ങളോടും വിയോജിപ്പ് ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ സമ്മതമില്ലാതെ തന്നെ ഉപരിപഠനത്തിനായി രാജ്യം വിട്ടു. പ്രിൻസ്ടൺ, യേൽ, ഓക്സ്ഫഡ് എന്നിവിടങ്ങളിലെ പഠനത്തിനുശേഷം വീണ്ടും ഇന്ത്യയിലേക്കു തിരിച്ചു വന്നു.

1961-ൽ ഡൽഹിയിൽ വിജ്ഞാൻ ഭവനിൽ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു അഭിസംബോധന ചെയ്ത ലോകസഭാ കൗൺസിലിന്റെ ആഗോള അസംബ്ലി നടന്നപ്പോൾ, അന്ന് യുവവൈദികനായിരുന്ന ഫാ. പോൾ വർഗീസ് അവിടെ നടത്തിയ പ്രശസ്തമായ മൂന്ന് ബൈബിൾ പഠനങ്ങൾ മൂലം ലോകശ്രദ്ധയാർജിച്ചു. ജനീവയിൽ ലോകസഭാ കൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി അദ്ദേഹം ക്ഷണിക്കപ്പെട്ടു. അഞ്ചു വർഷത്തെ സേവനത്തിനിടയിൽ രണ്ടാം വത്തിക്കാൻ സൂന്നഹദോസിൽ അതിഥിയായി സംബന്ധിക്കുകയും പാശ്ചാത്യ വൈജ്ഞാനിക ലോകത്തെ പ്രഗത്ഭ വ്യക്തികളുമായും വിവിധ മത-രാഷ്ട്ര നേതാക്കളുമായും സംവദിച്ചു തുടങ്ങുകയും ചെയ്തു. 1967-ൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ക്ഷണമനുസരിച്ച് കോട്ടയത്ത് ഓർത്തഡോക്സ് സെമിനാരിയിൽ പ്രിൻസിപ്പലായി ചുമതലയേറ്റു. അതോടുകൂടിയാണ് ഇന്ത്യയിലെ ബൗദ്ധികവൃത്തങ്ങളിലും സർവകലാശാലാ കേന്ദ്രങ്ങളിലും അറിയപ്പെട്ടു തുടങ്ങിയത്. കേരള യൂണിവേഴ്സിറ്റിയുടെ സെനറ്റ് അംഗമായി പ്രവർത്തിക്കയും പാശ്ചാത്യ ഫിലോസഫി ക്ലാസുകൾ നയിക്കയും ചെയ്തു.

1975-ൽ മലങ്കരസഭ അദ്ദേഹത്തെ മെത്രാൻസ്ഥാനം നൽകി ഡൽഹിയിലേയ്ക്കയച്ചു. അവിടെ ദലൈലാമ, ഡോ. കരൺസിംഗ്, ബാബാ വീർസാ സിംഗ്, ശ്രീ ചിദാനന്ദ സ്വാമി തുടങ്ങിയവരുമായുള്ള സൗഹൃദം മൂലം മതാന്തര സംവാദത്തിൽ മൗലികമായ ചില ഉൾക്കാഴ്ചകൾ നൽകാനും രചനകൾ നടത്താനും മാർ ഗ്രീഗോറിയോസിനു കഴിഞ്ഞു. കമല വാത്സായനൻ, റൊമിലാ ഥാപ്പാർ തുടങ്ങിയവരും, ജെഎൻയു, ഡൽഹി യൂണിവേഴ്സിറ്റി തുടങ്ങിയ അക്കാദമിക് കേന്ദ്രങ്ങളും വളരെ ആദരിച്ച മാർ ഗ്രീഗോറിയോസ് തന്റെ ഭവനത്തിൽ വിദ്യാർത്ഥികളെയും അന്വേഷകരെയും സദാ സ്വാഗതം ചെയ്തു. മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയുടെ ആദ്യ ഘട്ടങ്ങളിൽ സാമൂഹിക-സാമ്പത്തിക വിഷയങ്ങളിൽ നിരവധി സെമിനാറുകളും പ്രഭാഷണങ്ങളും അദ്ദേഹം മുൻകൈ എടുത്തു നടത്തുമായിരുന്നു. ആദരസൂചകമായി യൂണിവേഴ്സിറ്റി അദ്ദേഹത്തിന്റെ പേരിൽ ഒരു പഠന പീഠം സ്ഥാപിച്ചു.

സ്വാമി വിവേകാനന്ദനെ ലോകപ്രശസ്തനാക്കിയ 1893-ലെ ലോക മതസമ്മേളനത്തിന്റെ നൂറാം വാർഷികം ഷിക്കാഗോയിൽ നടന്നപ്പോൾ അതിന്റെ ആദ്യപടിയായ സംഘാടക സമ്മേളനത്തിന്റെ ഉദ്ഘാടന പ്രസംഗം നടത്താൻ ക്ഷണിക്കപ്പെട്ടത് മറ്റൊരു ഭാരതീയനായ പൗലോസ് മാർ ഗ്രീഗോറിയോസിനെ ആയിരുന്നു. "മനുഷ്യരാശിക്ക് മുഴുവൻ ഒരൊറ്റ മതം എന്നതല്ല എല്ലാ മതങ്ങൾക്കും ഒരൊറ്റ മനുഷ്യരാശി" എന്ന നിലപാടാണ് പ്രഭാഷണത്തിൽ അദ്ദേഹം സ്വീകരിച്ചത്.



ശീതയുദ്ധം കത്തിനിന്ന 1970-കളിൽ ന്യൂക്ലിയർ ആയുധവൽക്കരണത്തിനും പാശ്ചാത്യ സാമ്പത്തിക വ്യവസ്ഥയുടെ അധീശത്വ താൽപര്യങ്ങൾക്കും എതിരായ പ്രസ്ഥാനങ്ങളിൽ നേതൃനിരയിൽ ഉണ്ടായിരുന്നു മാർ ഗ്രീഗോറിയോസ്. നീതിയും സ്വാതന്ത്ര്യവും നിലനിൽക്കുന്ന ഒരു സാമൂഹ്യ വ്യവസ്ഥയെ സ്വപ്നം കണ്ട മാർ ഗ്രീഗോറിയോസ് റഷ്യയിൽ പ്രസിഡണ്ട് ഗോർബച്ചേവിന്റെ സൗഹൃദവലയത്തിലായതിൽ അദ്ഭുതമില്ല. 1991-ൽ കാൻബറയിൽ നടന്ന സഭകളുടെ വൻ സമ്മേളനത്തിൽ, ആസ്ത്രേലിയയിലെ ആദിവാസികളുടെ പ്രശ്നത്തിൽ തന്റെ സർക്കാരിനെ ന്യായീകരിച്ച പ്രധാനമന്ത്രി ബോബ് ഹോക്കിനെ (Bob Hawke) ഉജ്ജ്വലമായ ഒരു മറുപടി പ്രസംഗത്തിലൂടെ അന്ധാളിപ്പിച്ച ബിഷപ്പ് പാശ്ചാത്യർക്കിടയിൽ വിവാദ പുരുഷനായി.

നിരായുധീകരണത്തിനും ലോകസമാധാനത്തിനുമായുള്ള പ്രസിദ്ധമായ മോസ്ക്കോ റൗണ്ട് ടേബിൾ കോൺഫറൻസുകളിൽ അദ്ധ്യക്ഷം വഹിക്കുവാൻ മാർ ഗ്രീഗോറിയോസ് ക്ഷണിക്കപ്പെട്ടു. ആ കാലഘട്ടത്തിലാണ് 1979-ൽ അമേരിക്കയിലെ മസാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ വച്ചു നടന്ന പ്രസിദ്ധമായ 'മതവും ശാസ്ത്രവും മനുഷ്യഭാവിയും' എന്ന കോൺഫറൻസിന്റെ അദ്ധ്യക്ഷസ്ഥാനം വഹിച്ച് പാശ്ചാത്യ പണ്ഡിതന്മാരെ വിസ്മയിപ്പിച്ചത്. വിജ്ഞാനത്തിന്റെ വിവിധ ധാരകളെ മനുഷ്യനന്മയ്ക്കുവേണ്ടി ഏകോപിപ്പിക്കണമെന്ന നിലപാട് പ്രഗൽഭമായി അദ്ദേഹം അവതരിപ്പിച്ചത് വളരെ ശ്രദ്ധേയമായി.

ഇന്ത്യയിൽ വിവിധ രാഷ്ട്രനേതാക്കളുമായിട്ടുള്ള അദ്ദേഹത്തിന്റെ സൗഹൃദത്തിലൂടെ ഒരു പുതിയ രാഷ്ട്രവ്യവസ്ഥയെക്കുറിച്ചുള്ള ദർശനം അവതരിപ്പിക്കാനാണ് ഡോ. ഗ്രിഗോറിയോസ് ശ്രമിച്ചത്. ഭാരതത്തിലെ അതിസമ്പന്നമായ ആദ്ധ്യാത്മികധാരകളും ഭരണഘടന അനുശാസിക്കുന്ന മതനിരപേക്ഷതയും തമ്മിൽ എങ്ങനെ സർഗാത്മകമായി സമന്വയിപ്പിക്കാം എന്നത് മാർ ഗ്രീഗോറിയോസിന്റെ പ്രധാന അന്വേഷണ വിഷയങ്ങളിൽ ഒന്നായിരുന്നു. പാശ്ചാത്യശൈലിയിലുള്ള സെക്കുലറിസത്തെ അദ്ദേഹം നിശിതമായി വിമർശിച്ചു. അതുപോലെ തന്നെ വിദ്യാഭ്യാസരംഗത്ത്, 'അക്കാദമിയും ആശ്രമവും' തമ്മിലുള്ള പാരസ്പര്യം, അതായത് ഭൗതിക വിജ്ഞാനവും ഇന്ത്യയുടെ പ്രബുദ്ധമായ ആദ്ധ്യാത്മിക ജ്ഞാനവും തമ്മിൽ എങ്ങനെ മനുഷ്യനന്മയ്ക്കായി സമരസപ്പെടുത്താം എന്നുള്ളതും തന്റെ സുപ്രധാന വിഷയമായിരുന്നു. 'ആധുനികത'യെ സൃഷ്ടിച്ച യൂറോപ്യൻ പ്രബുദ്ധതാ പ്രസ്ഥാനത്തെ (Enlightenment) ഗാഢമായ വിശകലനത്തിനും വിമർശനത്തിനും മാർ ഗ്രീഗോറിയോസ് തന്റെ പ്രസിദ്ധമായ രണ്ടു ഗ്രന്ഥങ്ങളിലൂടെ വിധേയമാക്കി. പാശ്ചാത്യ പ്രബുദ്ധത മനുഷ്യ യുക്തിയെ മാത്രം പരിഗണിക്കുമ്പോൾ, ഭാരതത്തിനും ഏഷ്യൻ രാജ്യങ്ങൾക്കും യോജിച്ചത് ബൗദ്ധകാലഘട്ടത്തിൽ ആരംഭിച്ച നമ്മുടെ സ്വന്തം പ്രബുദ്ധതയാണ് എന്ന് അദ്ദേഹം നിരന്തരം ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. മനുഷ്യയുക്തിയെയും ഭൗതിക വിജ്ഞാനത്തെയും സമ്പൂർണ്ണമായി സ്വാംശീകരിച്ചുകൊണ്ട് അതീന്ദ്രിയ ജ്ഞാനത്തിലേയ്ക്ക് എങ്ങനെ കടക്കാം എന്നുള്ളതായിരുന്നു ഏഷ്യൻ/ഇന്ത്യൻ പ്രബുദ്ധതയുടെ കാതൽ എന്ന് അദ്ദേഹം വ്യക്തമാക്കി

മാർ ഗ്രീഗോറിയോസിന്റെ മിക്കവാറും എല്ലാ രചനകളിലും ഭാവിയെക്കുറിച്ചുള്ള ഒരു സങ്കൽപ്പ ചിത്രം നെയ്യുന്നുണ്ട്. രാഷ്ട്രീയ അധീശത്വവും സ്വാർത്ഥ ലാഭവും ലക്ഷ്യമിട്ട വികസനത്വരയിൽപെട്ട് വിനാശത്തിന്റെ ചുഴികളിലായ മനുഷ്യരാശിയുടെ അതിജീവനവും, നീതിയിലും കരുണയിലും മനുഷ്യസ്വാതന്ത്ര്യത്തിലും വേരൂന്നിയ ഒരു പുതിയ ലോക വ്യവസ്ഥയുമാണ് അദ്ദേഹം എല്ലാ വിജ്ഞാനധാരകളുടെയും അന്തിമലക്ഷ്യമായി കണ്ടത്.

പാശ്ചാത്യ സംസ്ക്കാരത്തിന്റെ ചില ധാരണകളെ കഠിനമായി വിമർശിച്ചുകൊണ്ട്, അദ്ദേഹമെടുത്ത ശക്തിയായ നിലപാടുകൾ മൂലം ചില പാശ്ചാത്യരുടെ കടുത്ത വിമർശനവും മറ്റു ചിലരുടെ ആഴമായ ആദരവും നേടി. മനുഷ്യസ്വാതന്ത്ര്യത്തെ ഏറ്റവും വലിയ മൂല്യമായി കരുതിയ മാർ ഗ്രീഗോറിയോസ് മനുഷ്യ മർദ്ദകമെന്നു തോന്നിയ എല്ലാ വ്യവസ്ഥകളോടും അധികാരപ്രമത്തരോടും കലഹിച്ചു. പക്ഷേ തിരക്കേറിയ ആ ധിഷണാശാലി നാലു കൂട്ടം മനുഷ്യർക്ക് എപ്പോഴും സമയം കൊടുക്കുമായിരുന്നു: കുഞ്ഞുങ്ങൾ, മനോവിഭ്രാന്തിയുള്ളവർ, യഥാർത്ഥ ജ്ഞാനാന്വേഷികൾ, സാത്വികരായ വ്യക്തികൾ. അതീവ വിനയത്തോടും ആർദ്രസ്നേഹത്തോടും കൂടി ഇവരോടു ഇടപെടുമായിരുന്നു.

1993-ൽ ഓക്സ്ഫഡിൽ നിന്നു ലണ്ടൻ വഴി ജർമ്മനിയിലേക്കുള്ള വിമാനയാത്രയ്ക്കിടയിൽ പക്ഷാഘാതം ഉണ്ടായ മാർ ഗ്രീഗോറിയോസ് ഒരു വശം ബലഹീനമായ ശരീരവുമായി രാജ്യാന്തരയാത്രകൾ നടത്തി. അതിനകം വീണ്ടും ഭിന്നിച്ച മലങ്കരസഭയുടെ ഐക്യത്തിനുവേണ്ടിയും ലോകസമാധാനത്തിനുവേണ്ടിയുമുള്ള പല യത്നങ്ങളിലും വ്യാപൃതനായിരുന്നു. ഡൽഹിയിൽ തന്റെ ആസ്ഥാന ഭവനത്തിൽ 1996 നവംബർ 24-നു അദ്ദേഹം അന്തരിച്ചു. കേന്ദ്രസർക്കാർ ബഹുമതിപൂർവം അദ്ദേഹത്തിന്റെ ഭൗതികശരീരം പ്രത്യേക വിമാനത്തിൽ കൊച്ചിയിൽ കൊണ്ടുവരികയും കോട്ടയത്ത് പഴയസെമിനാരിയിൽ പിറ്റേന്ന് സംസ്ക്കരിക്കുകയും ചെയ്തു. ലോകത്തിൽ വിവിധ മതങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലുംപെട്ട ധാരാളംപേർ ഗുരുതുല്യനായി ആദരിച്ച മാർ ഗ്രീഗോറിയോസിന്റെ മനുഷ്യദർശനം ഇന്ന് കൂടുതൽ പ്രസക്തമായിക്കൊണ്ടിരിക്കയാണ്

*(ലേഖകൻ മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പഠനപീഠം അദ്ധ്യക്ഷനാണ്.)*



# THE MALANKARA (INDIAN) ORTHODOX SYRIAN CHURCH
## BANGALORE DIOCESE



## പ്ലാറ്റിനം ജൂബിലി - ഭദ്രാസന ദശാബ്ദി സമാപനസമ്മേളനവും നവാഭിഷിക്ത മെത്രാപ്പോലീത്തന്മാർക്കും സഭാസ്ഥാനികൾക്കും സ്വീകരണവും



മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധന ബാംഗ്ലൂരിൽ ആരംഭിച്ചിട്ട് 75 വർഷം പിന്നിടുന്ന ഈ അവസരത്തിൽ ഭദ്രാസനത്തിലെ വൈദീകരും വിശ്വാസികളും ദൈവ സന്നിധിയിൽ നന്ദിയോടെ സ്തുതി അർപ്പിക്കുന്നു

മലങ്കര സഭയ്ക്ക് കേരളത്തിന് പുറത്ത് 1938 മുതൽ ബാഹ്യകേരള ഭദ്രാസനം രൂപീകൃതമാകുകയും അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനി പ്രഥമ മെത്രാപ്പോലീത്തയായി 1960 വരെ നയിക്കുകയും ചെയ്തു. തുടർന്ന് അഭിവന്ദ്യ മാത്യൂസ് മാർ അത്താനാസ്യോസ് (പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ) 1976 വരെയും ഭദ്രാസനത്തെ നയിച്ചു. ഈ ഭദ്രാസനം 1976-ൽ ഡൽഹി, ബോംബെ, മദ്രാസ് എന്ന മൂന്ന് ഭദ്രാസനങ്ങളായി വിഭജിക്കുകയും അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത മദ്രാസ് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ആവുകയും ചെയ്തു. 1979-ൽ കൽക്കട്ട ഭദ്രാസനം രൂപീകൃതമാവുകയും തുടർന്ന് മദ്രാസ് ഭദ്രാസന അധിപനായി അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത ചുമതലയേല്ക്കുകയും ചെയ്തു. 1997 മുതൽ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത ഈ ഭദ്രാസനത്തെ നയിച്ചു. 2009 ഏപ്രിൽ മാസം ഒന്നാം തീയതി മദ്രാസ് ഭദ്രാസനത്തിലെ കർണാടകം, ആന്ധ്രാ പ്രദേശ് യു.എ.ഇ യിലെ റാസൽഖൈമ, ഫുജൈറ എന്നീ രണ്ട് ദേവാലയങ്ങളോടുകൂടി ബാംഗ്ലൂർ ഭദ്രാസനം രൂപീകൃതമായി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ ബാവ നേരിട്ട് ഭദ്രാസന ഭരണം നടത്തുകയും അഭിവന്ദ്യ ഏബ്രഹാം മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്ത സഹായ മെത്രാപ്പോലീത്തയായി ചുമതലയേല്ക്കുകയും ചെയ്തു. 2010 ആഗസ്റ്റ് മാസം മൂന്നാം തീയതി ബാംഗ്ലൂർ ഭദ്രാസനത്തിലെ കർണാടകയിലെ മാംഗ്ലൂർ ഭാഗത്തുള്ള ദേവാലയങ്ങൾ കൂടി ചേർന്ന് ബ്രഹ്മവാർ ഭദ്രാസനം രൂപീകൃതമാകുകയും ബാംഗ്ലൂർ ഭദ്രാസനം ബാംഗ്ലൂർ, മൈസൂർ, തുംകൂർ, ആന്ധ്രാ, തെലുങ്കാന, യു.എ.ഇ.യിലെ റാസൽഖൈമ, ഫുജൈറ എന്നീ സ്ഥലങ്ങളിലെ 23 ദേവാലയങ്ങൾ ഉൾപ്പെടുന്നതായി നിലനിൽക്കുകയും ചെയ്തു. ഇപ്പോൾ ഭദ്രാസനത്തിൽ ഏകദേശം 4000 കുടുംബങ്ങൾ ഉണ്ട്

ബാംഗ്ലൂരിൽ ആദ്യമായി വിശുദ്ധ ആരാധന നടത്തിയ വന്ദ്യ മോടിശ്ശേരിൽ എം.പി. മാത്യൂസ് അച്ചനെയും അതിന് അനുവാദം നൽകിയ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് കാതോലിക്കാബാവാ തിരുമനസ്സിനെയും ബാംഗ്ലൂരിലെ ആദ്യവികാരിയായി നിയമിതനായ വന്ദ്യ വി.സി. ശാമുവേൽ അച്ചനെയും ആ കല്പന നൽകിയ ബാഹ്യകേരള ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ആയിരുന്ന അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായെയും ദീർഘകാലം മദ്രാസ് ഭദ്രാസനത്തെ നയിച്ച അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെയും അതോടൊപ്പം ഈ ജൂബിലി ആഘോഷങ്ങൾക്ക് ആശംസകൾ അറിയിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ വരെയുള്ള എല്ലാ പിതാക്കന്മാരെയും ആചാര്യശ്രേഷ്ഠരെയും വിശ്വാസികളെയും ദൈവസന്നിധിയിൽ സ്മരിക്കുന്നു. ഇപ്പോൾ സഭയെ നയിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായോടുള്ള ഭക്തിയാദരവുകൾ അർപ്പിക്കുന്നു.

2010 ആഗസ്റ്റ് 15 മുതൽ അഭിവന്ദ്യ ഡോ. ഏബ്രഹാം മാർ സെറാഫിം തിരുമേനിയുടെ നേതൃത്വത്തിൽ നാനോന്മുഖമായിരിക്കുന്ന ഉന്നതിയും വളർച്ചയും ഈ ഭദ്രാസനം കൈവരിച്ചിരിക്കുന്നു. ദൊഡ്ഡഗുബ്ബിയിലുള്ള അരമനയുടെ രൂപീകരണം, ദൊഡ്ഡബെല്ലാപൂരിലുള്ള ഉന്നത വിദ്യാഭ്യാസ കേന്ദ്രം ആരംഭിക്കുന്നതിനായുള്ള അഞ്ചേക്കറിൽ അധികമായിരിക്കുന്ന വസ്തുവകകൾ, മൈസൂർ മിഷൻ പ്രവർത്തനത്തിന്റെ ഭാഗമായ സെന്റ് ഗ്രീഗോറിയോസ് സ്കൂൾ, ഡിഫറന്റ്ലി ഏബിൾഡ് പെൺകുട്ടികൾക്കായുള്ള സ്നേഹഭവൻ, തെലുങ്കാന സംസ്ഥാനത്തുള്ള ഏലൂർ മിഷൻ, ആന്ധ്രായിലെ രാമഗുണ്ടം സെന്റ് പോൾസ് ഹൈസ്കൂൾ തുടങ്ങിയവ ചുരുങ്ങിയ കാലത്തിനുള്ളിൽ ആർജ്ജിക്കുവാനും പ്രവർത്തനം ആരംഭിക്കുവാനും കഴിഞ്ഞു. ഭദ്രാസന ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി ഭവനരഹിതർക്കായി 14 ഭവനങ്ങൾ നിർമ്മിച്ചു നൽകുക, കേരളത്തിലും കർണാടകയിലെ കൂർഗിലും ഉണ്ടായ പ്രളയത്തിൽ ഒരു കോടിയിലധികം രൂപയുടെ സഹായങ്ങൾ നൽകുക, കൊറോണ മഹാമാരിയുടെ കാലഘട്ടത്തിൽ ബാംഗ്ലൂർ, ആന്ധ്രാ തുടങ്ങിയ വിവിധ സ്ഥലങ്ങളിൽ ആവശ്യമായ സഹായഹസ്തങ്ങൾ സാമ്പത്തികമായും ഭക്ഷണസാധനങ്ങളായും എത്തിക്കുക, ബാംഗ്ലൂരിലെ നിംഹാൻസ് ഹോസ്പിറ്റലിലെ സഹായപദ്ധതി, ഓക്സിജൻ കോൺസൻട്രേറ്റർ തുടങ്ങിയ ചികിത്സാ സാമഗ്രികൾ നൽകുക, തുടങ്ങിയവയിലൂടെ സഭാസാക്ഷ്യം നിറവേറ്റുവാൻ ഭദ്രാസനത്തിനു കഴിഞ്ഞു.

ഭദ്രാസന രൂപീകരണത്തിന്റെ പത്താം വാർഷികവും ബാംഗ്ലൂരിൽ ആരാധന ആരംഭിച്ചതിന്റെ 75-ാം വാർഷികവും സംയുക്തമായി ആഘോഷിക്കണമെന്ന് 2019ൽ ഹൈദരാബാദിൽ വച്ചു കൂടിയ ഭദ്രാസന പൊതുയോഗം നിശ്ചയിച്ചു തുടർന്ന് വിവിധ കമ്മിറ്റികൾ രൂപീകരിച്ച് ആത്മികവും ഭൗതികവുമായിരിക്കുന്ന പ്രവർത്തനങ്ങൾ ആരംഭിച്ചു എങ്കിലും കോവിഡ്-19 എന്ന മഹാമാരിയെ തുടർന്ന് നിശ്ചിതസമയത്ത് പൂർത്തിയാക്കുവാനായി സാധിച്ചില്ല. എങ്കിലും സാമൂഹികവും ആത്മികവുമായ മുന്നേറ്റം നടത്തുവാൻ ഈ കാലഘട്ടത്തിൽ ഭദ്രാസനത്തിന് സാധിച്ചു.



ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി നടത്തപ്പെട്ട ചാരിറ്റി പ്രവർത്തനങ്ങൾ

ജാതി-മതഭേദമെന്യേ 15 ദമ്പതിമാരുടെ സമൂഹ വിവാഹം നടത്തുവാനും ബാംഗ്ലൂർ, ആന്ധ്രാ പ്രദേശങ്ങളിലെ മിഷൻ സെന്ററുകളിലും ഹോസ്പിറ്റലുകളിലും ഡയാലിസിസ് മെഷീനുകൾ സ്ഥാപിക്കുവാനും, അശരണർക്കായി ഭവനനിർമ്മാണ പദ്ധതി, പരുമല കാൻസർ സെന്ററിലെ മുറികൾക്കുള്ള സാമ്പത്തിക സഹായം നൽകുവാനും, ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ചുള്ള സിംപോസിയങ്ങൾ, ക്ലാസുകൾ എന്നിവ ക്രമീകരിക്കുവാനും ഈ കാലഘട്ടത്തിൽ സാധിച്ചു. ജൂബിലിയുടെയും വാർഷിക ആഘോഷങ്ങളുടെയും സമാപന സമ്മേളനം 2022 ഒക്ടോബർ മാസം 1-ാം തീയതി ബാംഗ്ലൂർ സെന്റ് തോമസ് ടൗണിലുള്ള ക്യാമ്പസ് ക്രുസേഡ് ഓഡിറ്റോറിയത്തിൽ വച്ച് നടക്കുകയുണ്ടായി. പ്രൗഢഗംഭീരമായ ഈ സമ്മേളനത്തിൽ പരിശുദ്ധ സഭയുടെ നവാഭിഷിക്തരായ ഏഴ് മെത്രാപ്പോലീത്തന്മാരെയും തെരഞ്ഞെടുക്കപ്പെട്ട സ്ഥാനികളെയും ആദരിക്കുകയും ആശംസകൾ അർപ്പിക്കുകയും ചെയ്തു.

ഈ സമ്മേളനത്തിൽ കത്തോലിക്കസഭയുടെ ബാംഗ്ലൂർ ആർച്ച് ബിഷപ്പ് ഡോ. പീറ്റർ മച്ചാഡോ, കർണാടക ഉന്നതവിദ്യാഭ്യാസ മന്ത്രി ഡോ. അശ്വത് നാരായണൻ, ശ്രീ എം.എ. ഹാരിസ് എം.എൽ.എ., ശ്രീ കെ.റ്റി. കുഞ്ഞുമോൻ തുടങ്ങിയ വിവിധ രാഷ്ട്രീയ-മത വിഭാഗത്തിലുള്ളവർ സന്നിഹിതരായിരുന്നു

പ്രസ്തുത സമ്മേളനത്തിന്റെ മുന്നോടിയായി നവാഭിഷിക്തരായ മെത്രാപ്പോലീത്തന്മാരെ ഭദ്രാസന മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഭദ്രാസന അരമന കേന്ദ്രത്തിൽ നിന്നും എം.ജി.ഒ.സി.എസ്.എം. യുവജന പ്രസ്ഥാന അംഗങ്ങളുടെ വാഹന അകമ്പടിയോടുകൂടി സമ്മേളന നഗരിയിലേക്ക് ആനയിക്കുകയും തുടർന്ന് സമ്മേളന നഗരിയിൽ വാദ്യമേളങ്ങളോടു കൂടിയ സ്വീകരണഘോഷയാത്ര സംഘടിപ്പിക്കുകയും ചെയ്തു. കാതോലിക്കേറ്റ് പതാകയേന്തിയ ആയിരക്കണക്കിന് വിശ്വാസികൾ മെത്രാപ്പോലീത്താമാരെ സ്വീകരിച്ച് ആനയിച്ചു. ബാംഗ്ലൂർ റീജിയണിലെ വിവിധ ഇടവകകളിൽ നിന്നുള്ള 75 അംഗങ്ങൾ ഗാനങ്ങൾ ആലപിച്ചു.

ബാംഗ്ലൂർ ഭദ്രാസനത്തിലെ എല്ലാ ഇടവകകളുടെയും സംക്ഷിപ്തചരിത്രം ഉൾക്കൊള്ളുന്നതും സഭയുടെയും ഭദ്രാസനത്തിന്റെയും വികസനം ഉൾക്കൊള്ളുന്നതായ ചിത്രങ്ങളോടുകൂടിയ സ്മരണിക ആയ "ഹെനോസിസ് - കോഫി ടേബിൾ ബുക്ക്" അഭിവന്ദ്യ ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്തയ്ക്ക് കൈമാറി അഭിവന്ദ്യ ഭദ്രാസന മെത്രാപ്പോലീത്ത പ്രകാശനം ചെയ്തു. ജൂബിലി ആഘോഷങ്ങളുടെ തുടർച്ചയായി ബാംഗ്ലൂർ ഭദ്രാസനത്തിൽ മെഡിക്കൽ ഗൈഡൻസ് സെന്റർ, കൗൺസിലിംഗ് സെന്റർ, ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങൾ, ഭവന നിർമ്മാണം, വിവാഹ വിദ്യാഭ്യാസ സഹായം തുടങ്ങിയ പദ്ധതികൾ നടപ്പിലാക്കുവാൻ ഭദ്രാസന പൊതുയോഗം തീരുമാനിച്ച് നടപ്പിലാക്കി വരുന്നു

അഭിവന്ദ്യ ഭദ്രാസന മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ബാംഗ്ലൂർ ഭദ്രാസനത്തിലെ വൈദിക ശ്രേഷ്ഠർ, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, ജൂബിലി ആഘോഷ കമ്മിറ്റി അംഗങ്ങൾ, ഇടവക ട്രസ്റ്റിമാർ, സെക്രട്ടറിമാർ, ആത്മീയ സംഘടനാ ഭാരവാഹികൾ, ഭദ്രാസന പൊതുയോഗ അംഗങ്ങൾ, മലങ്കരസഭ അസ്സോസിയേഷൻ അംഗങ്ങൾ തുടങ്ങിയവർ ഉൾപ്പെടുന്ന വിപുലമായ കമ്മിറ്റി, ഭദ്രാസന സെക്രട്ടറിയും കൺവീനറുമായിരിക്കുന്ന ഫാ. സ്കറിയാ മാത്യു, ഫാ. സന്തോഷ് സാമുവേൽ കെ., അരമന മാനേജർ ഫാ. അനീഷ് വർഗീസ്, ശ്രീ കെ. കെ. സൈമൺ, ശ്രീ വർഗീസ് ജേക്കബ് എന്നിവരുടെ നേതൃത്വത്തിൽ അഭിമാനകരമായി പ്രവർത്തിച്ചു

അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത മറുപടിപ്രസംഗം നടത്തി. കാതോലിക്കാ മംഗളഗാനത്തോടും ദേശീയ ഗാനത്തോടും അഭിവന്ദ്യ പിതാക്കന്മാരുടെ ആശീർവാദത്തോടും കൂടി ഈ മഹാസമ്മേളനം സമാപിക്കുകയും ചെയ്തു

**ഫാ. സ്കറിയ മാത്യു**
***ഭദ്രാസന സെക്രട്ടറി - ബാംഗ്ലൂർ***



# പരിശുദ്ധ പരുമല തിരുമേനി വിശ്വഗുരുവും മഹാമുനിയും

ഡോ. കെ.എൽ. മാത്യു വൈദ്യൻ കോറെപ്പിസ്ക്കോപ്പ



**സഹനവഴി:** പിതൃസഹോദരനായ ഗീവർഗീസ് മല്പാന് മസൂരി രോഗം ബാധിച്ചപ്പോൾ ധൈര്യത്തോടെ ഗീവർഗീസ് ശെമ്മാശൻ ശുശ്രൂഷിച്ചു. ഒടുവിൽ ശെമ്മാശനും രോഗം പിടിപെട്ടു. കഠിന വേദനയനുഭവിച്ചു. പരിശുദ്ധ കന്യക മറിയാമിന്റെ മദ്ധ്യസ്ഥതയാൽ രോഗസൗഖ്യം നേടി. ദൈവവേലയ്ക്കായി സമർപ്പിക്കാൻ ഈ സഹന വഴി സഹായിച്ചു. തുമ്പമൺ ദേശത്ത് മലയാളവർഷം 1065 ൽ മസൂരി പടർന്നു പിടിച്ചപ്പോൾ അവിടെപ്പോയി രോഗികളെ സന്ദർശിച്ച് പ്രാർത്ഥിച്ചു. അവരെ ശുശ്രൂഷിച്ചു. മരണപ്പെട്ടവരുടെ മരണാനന്തര ചടങ്ങുകൾ തിരുമേനി തന്നെ നടത്തി. കഠിന വ്രതാനുഷ്ഠാനങ്ങളുടെ സഹനവഴിയിൽ സഞ്ചരിച്ചു. ഊർശ്ലേം യാത്രയിലുണ്ടായ കഷ്ടപ്പാടുകൾ പ്രാർത്ഥനാപൂർവ്വം സഹിച്ചു. വലിയ ശാരീരിക വേദനയോടെയാണ് അന്ത്യകാലം കഴിച്ചുകൂട്ടിയത്

**പട്രിസ്റ്റിക് ചിന്താധാര:** ആദിമ പിതാക്കന്മാരുടെ വേദശാസ്ത്രചിന്തകൾക്ക് കേന്ദ്രീകൃതമായിരുന്നു ആ ചിന്തകൾ. "ലോകരക്ഷകനായും ലോകത്തിന്റെ പാപത്തെ നീക്കുന്ന ദിവ്യകുഞ്ഞാടായും ക്രിസ്തുവിനെ അദ്ദേഹം വിവരിച്ചു. കുരിശുമരണമാകുന്ന ജീവബലിമൂലം പ്രപഞ്ചം ശുദ്ധീകരിക്കപ്പെട്ടു. ക്രിസ്തുശാസ്ത്രം സഭാശാസ്ത്രത്തിൽ അധിഷ്ഠിതമായിരിക്കണമെന്ന് അദ്ദേഹം ചിന്തിച്ചു. സഭ ആചരിക്കുന്ന കഷ്ടാനുഭവ ആഴ്ചയിൽ യരുശലേമിലെത്തി തിരുക്കർമ്മങ്ങളിൽ പങ്കെടുത്തു. സഭാ മക്കളിൽ നിന്ന് വഴിപാടുകൾ സ്വീകരിച്ച് കബറിങ്കൽ വഴിപാട് അർപ്പിച്ചു. തനിക്കു ലഭിച്ച എല്ലാ വരദാനങ്ങളും ദൈവമഹത്വത്തിനും സഭയുടെ കെട്ടുപണിക്കുമായി വിനിയോഗിച്ചു.

**ഭക്തിയും കർമ്മവും:** കർമ്മങ്ങളിലൂടെ ഭക്തി വെളിപ്പെടുത്തി. വാക്കുകൾക്കും വിശദീകരണങ്ങൾക്കും ഉപരിയാണ് ആദ്ധ്യാത്മികത. അറിവ് ആയിത്തീരുക (Reaching out) എന്ന തലത്തിലേക്കും പ്രവർത്തന തലത്തിലേക്കും (Doing Theology) എത്തണം. വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിൽ ആനന്ദം കണ്ടെത്തി. വിശുദ്ധ കൂദാശകളുടെ നിർവ്വഹണത്തിൽ സായൂജ്യമടഞ്ഞു. ദൈവകരുണയിൽ മാത്രം ആശ്രയിച്ചു. പ്രപഞ്ചത്തിന്റെ അത്ഭുതാവഹമായ ക്രമീകരണത്തിൽ ദൈവകരം ദർശിച്ചു. പ്രപഞ്ചം ദൈവാലയമായി കണ്ടു. പള്ളികൾ സന്ദർശിച്ചപ്പോൾ കുരിശും മെഴുകുതിരികളും ത്രോണോസും മദ്ബഹായുമെല്ലാം കൃത്യമായി അവലോകനം ചെയ്തു. ആരാധനാ പശ്ചാത്തലത്തിലാണ് വേദജ്ഞാനം അർത്ഥവത്താകുന്നത് എന്നു പഠിപ്പിച്ചു.

**വചനത്തോട് ഏകീഭവിക്കൽ:** സഭയുടെ ആരാധനാ ചക്രവാളത്തിലേക്ക് ഇറങ്ങിച്ചെന്ന് വേദപരിജ്ഞാനം ആർജ്ജിക്കണമെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ഭംഗിയായി ആരാധിക്കുന്ന വ്യക്തിയാണ് യഥാർത്ഥ വേദശാസ്ത്രജ്ഞൻ എന്ന ഉൾക്കാഴ്ച യുണ്ടായിരുന്നു. ഊർശ്ലേം യാത്രയിൽ കപ്പൽ പുറപ്പെട്ടപ്പോൾ ജലപ്രളയത്തിൽ നിന്നു രക്ഷപെട്ട നോഹയുടെയും കുടുംബത്തിന്റെയും അവസ്ഥയെപ്പറ്റിയാണ് തിരുമേനി ധ്യാനിച്ചത്. ബൈബിൾ മനസ്സും തന്റെ മനസ്സും ഒന്നായിത്തീർന്നു. വേദപുസ്തക സംഭവങ്ങൾ പൂർണ്ണമായി ഉൾക്കൊണ്ടു. പെട്ടക

ത്തിലെ എട്ടാത്മാക്കളുടെ സ്ഥാനത്ത് കപ്പലിലെ എട്ടാത്മാക്കളെ പ്രതിഷ്ഠിച്ച് പ്രാർത്ഥിച്ചു വചനത്തോട് ഏകീഭവിക്കലാണ് വേദശാസ്ത്രം.

**കണ്ണുനീരിന്റെ വാതിൽ:** ബാബൽ മണ്ടെബ് എന്ന ഇടുക്കുകടൽ കടന്നപ്പോൾ വാക്കിന്റെ അർത്ഥം "കണ്ണുനീരിന്റെ വാതിൽ" എന്താണെന്ന് നിരീക്ഷിക്കുന്നു. ഹൃദയത്തിൽ കുത്തുകൊണ്ട് കണ്ണീരൊഴുക്കുന്ന ആത്മീയതയെ പിൻപറ്റി അനുഗ്രഹത്തിന്റെ കണ്ണുനീർ, വേദശാസ്ത്രം എന്ന ദർശനം ഉൾക്കൊണ്ടു. യാത്രയിൽ വലിയ നോമ്പിനെ ലംഘിച്ചില്ല. അത്ഭുതകരമായ ദൈവപരിപാലനം, നീതിപൂർവ്വമായ ഭദ്രാസനഭരണം, വഴക്കുകൾ പറഞ്ഞുതീർത്ത് രമ്യമാക്കുന്ന ശുശ്രൂഷ, അനേകം ദേവാലയങ്ങൾക്ക് ശിലാസ്ഥാപനം തുടങ്ങിയ കാര്യങ്ങളിൽ വിജയിച്ചത് താനൊഴുക്കിയ കണ്ണുനീരിന്റെ ശക്തിമൂലമായിരുന്നു. സൂയസ് ഉൾക്കടലിലേക്ക് കൈവഴി വെട്ടിത്തുറക്കാൻ പദ്ധതിയിട്ട ചരിത്രത്തിലേക്കും ആ പ്രദേശങ്ങളിൽ വീണ കണ്ണുനീരിന്റെയും, വിയർപ്പിന്റെയും ചരിത്രത്തിലേക്കും തിരുമേനി ആകൃഷ്ടനാകുന്നു.

**പ്രതീകങ്ങൾ സംസാരിക്കുന്നു:** യരുശലേം ദേവാലയത്തിൽ ദർശിച്ച ചിത്രകല, പ്രതീകങ്ങൾ, കർമ്മാനുഷ്ഠാനങ്ങൾ എന്നിവ പ്രത്യേകം പരാമർശിക്കുന്നു. ആദ്ധ്യാത്മികതയുടെ വെളിച്ചമായി കർമ്മങ്ങളെയും അനുഷ്ഠാനങ്ങളേയും അദ്ദേഹം കണ്ടു. പ്രതീകങ്ങൾ സംസാരിക്കുന്നതായി സാക്ഷിച്ചു. (Symbols speak Volumes). ഇന്ദ്രിയങ്ങൾക്ക് അതീതനായ ദൈവവുമായുള്ള സംസർഗ്ഗത്തിന് പഞ്ചേന്ദ്രിയങ്ങൾ സഹായകമാകുന്നു എന്ന ബോധ്യമുണ്ടായിരുന്നു. ജഡമെടുത്ത ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ അപ്പവും വീഞ്ഞും, സൗഖ്യദാനത്തിന്റെ എണ്ണ, കണ്ണിൽ പുരട്ടിയ ചേറ് എന്നിവ പവിത്രീകരണത്തിന്റെ ദൃശ്യവിസ്മയമായി കണ്ടു. അനുഷ്ഠാനങ്ങളിലൂടെ ആയിത്തീരുന്ന (Ritual.stic Perfection) ആദ്ധ്യാത്മികതയാണ് ഈ മഹാമുനിയുടേത്.

**പ്രകാശിതരാവുക:** സീനായ് പർവ്വത നിരകൾ കണ്ട തിരുമേനി ദൈവം മോശയ്ക്ക് ന്യായപ്രമാണം കല്പിച്ചു കൊടുത്ത സംഭവമാണ് ധ്യാനിക്കുന്നത്. പ്രകാശിതരാവുക എന്ന സന്ദേശമാണ് മോശയുടെ ദൈവാനുഭവം. മനുഷ്യന്റെ ഭാവിഭാഗധേയത്വം പ്രകാശിതരാവുക എന്നതാണെന്ന് തിരിച്ചറിയുന്നു. ദൈവമഹത്വത്തിന്റെ പ്രതിഫലനവും ആദ്ധ്യാത്മികതയുടെ പൊരുളുമാണ് പ്രകാശിതരാകുന്ന അനുഭവം. കപ്പൽ നങ്കുരമിട്ട സ്ഥലത്ത് പ്രകാശിച്ച ഒരു വലിയ വിളക്കിനെപ്പറ്റി തിരുമേനി വാചാലനാകുന്നു വിശ്വാസ പ്രബോധനവും കാലികപ്രധാനമായ പ്രഭാഷണവും ആദ്ധ്യാത്മികതയിൽ പ്രധാനമായി കരുതി. പ്രത്യക്ഷ കർമ്മങ്ങളിലൂടെ പരിസരങ്ങളെ രൂപാന്തരപ്പെടുത്തി പ്രകാശിപ്പിക്കുന്ന മനുഷ്യസാന്നിദ്ധ്യം വിലമതിച്ചു.

**സഭാദർശനം:** ആർഷഭാരത സംസ്ക്കാരത്തെ ക്രിസ്തീയ സഭയുടെ ആദ്ധ്യാത്മിക ജീവിതവുമായി സമന്വയിപ്പിച്ചു. കൈവയ്പിലൂടെയുള്ള നൽവരങ്ങളും ക്രിസ്തുവിൽ നിന്ന് സഭയ്ക്ക് പകർന്നു ലഭിച്ച പാപമോചനാധികാരവും ഉൾക്കൊണ്ടു. ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരുമായ വിശ്വാസികളുടെ സംസർഗ്ഗമായി സഭയെ ദർശിച്ചു. ദൈവമഹത്വത്തിനുവേണ്ടി വേർതിരിക്കപ്പെട്ടതിനാൽ സഭ വിശുദ്ധമെന്നു പഠിപ്പിച്ചു. വിശുദ്ധിയിലെ വളർച്ചയാണ് ദൈവീകരണമെന്ന തത്വം ജീവിതത്തിൽ പ്രാവർത്തികമാക്കി. സഭയുടെ വിശുദ്ധ കൂദാശകളിലൂടെ ദൈവകൃപ ലഭ്യമാകുന്നു എന്നു പഠിപ്പിച്ചു.

**മിഷനറി യാത്രകൾ:** ഗോവാ, കർണ്ണാടകം, സിലോൺ ദേശങ്ങളിൽ റോമൻ കത്തോലിക്കാ വിശ്വാസികൾ മലങ്കരസഭയിലേക്ക് ചേർന്നതിൽ പരുമല തിരുമേനിയുടെ പങ്ക് വ്യക്തമാണ്. അവരുടെ നേതൃത്വം വഹിച്ച ഗോവക്കാരൻ ഫാദർ അൽവാറിസിന് തിരുമേനി 1889-ൽ റമ്പാൻ സ്ഥാനം നല്കുകയും മാർ യൂലിയോസ് എന്ന പേരിൽ മെത്രാനാക്കുകയും ചെയ്തു ബോംബെ, മംഗലാപുരം ഇടവകകളുടെ നേതൃത്വ ചുമതല നല്കി. അമേരിക്കയിൽ നിന്നുള്ള ഫാദർ റിനി വിലാത്തിയെ കൊളംബോയിൽ വച്ച് മാർ തിമോത്തിയോസ് എന്ന പേരിൽ വാഴിച്ചത് പരുമല തിരുമേനിയും കൂടി ചേർന്നാണ്.

**വിജാതീയ മിഷൻ:** മലങ്കരസഭയിൽ സംഘടിതമായി സുവിശേഷ പ്രവർത്തനങ്ങൾ ആരംഭിച്ചത് പരുമല തിരുമേനിയാണ്. തെക്കൻ ഇടവകകളിലെ വൈദികരുടെയും ശെമ്മാശന്മാരുടെയും ഒരു യോഗം പരുമലയിൽ 1892 ൽ വിളിച്ചുകൂട്ടി മലങ്കര സുറിയാനി ക്ളെറിക്കൽ സംഘം രൂപീകരിച്ചു. വചനപഠനം, പ്രാർത്ഥനായോഗങ്ങൾ, സണ്ടേസ്ക്കൂൾ, കുർബാന മദ്ധ്യേ വചനപ്രഘോഷം, പാരീഷ് മിഷൻ, ഇതരമതക്കാരോടു സുവിശേഷം അറിയിക്കുക, പുതുതായി സഭയിൽ ചേരുന്നവർക്കു പള്ളികളും വിദ്യാലയങ്ങളും സ്ഥാപിച്ചു നല്കുക, വൈദികർക്ക് ക്രമമായ പരിശീലനം നല്കുക വേദവിപരീതികളെ ചെറുക്കാൻ വിശ്വാസികളെ പ്രബോധിപ്പിക്കുക എന്നിവ ലക്ഷ്യം. അധഃസ്ഥിത വർഗ്ഗക്കാരുടെയിടയിൽ സുവിശേഷം അറിയിക്കുന്നതിന് വിജാതീയ മിഷൻ ആരംഭിച്ചു. അൽമായ പ്രേഷിതത്വത്തിന്റെ പാഠങ്ങൾ പകർന്നു തന്നു. സുവിശേഷ യോഗങ്ങൾ സംഘടിപ്പിച്ചു.

**മനസ്സ് ദൈവത്തിൽ ലയിച്ചു:** യരുശലേമിൽ നിന്നു മടങ്ങി വന്ന് പരുമലയിൽ ചെയ്ത പ്രസംഗത്തിലാണ് ഈ പരാമർശം. മനുഷ്യരുടെ ദൈവീകരണത്തെപ്പറ്റി മനസ്സ് ദൈവത്തിൽ ലയിക്കുന്ന അനുഭവം എന്ന് വിശേഷിപ്പിച്ചു. ബുദ്ധിപരമായ ഇടപെടലല്ല, ചെവികൊണ്ട് കേൾക്കലെല്ല, എത്തിച്ചേരലാണ് ദൈവീകരണം. താബോർ മലയിലെ രൂപാന്തരാനുഭവമാണത്. സീനായുടെ ഉയരങ്ങളിലെത്തി അന്ധകാരം കടന്ന് പ്രശോഭിതനായ മോശ തിരുമേനിയുടെ മനസ്സിൽ കുടികൊണ്ടു. ക്രിസ്തുവിൽ ജീവിക്കുക എന്നാൽ തേജസ്ക്കരിക്കപ്പെട്ട അസ്തിത്വമായിത്തീരുക എന്നർത്ഥം. യഥാർത്ഥ ആത്മീയത ദൈവികജീവിതത്തിലെ ഭാഗഭാഗിത്വമാണ്

**ആത്മീയതയുടെ അർത്ഥതലങ്ങൾ:** വിശുദ്ധി, ആരാധന, സൽക്കർമ്മങ്ങൾ ഇവയുടെ സംയോജനമാണ് ആത്മീയത. കണ്ണിനു ചെവിയേക്കാൾ ഗ്രഹണശക്തിയുണ്ട്. രക്ഷകന്റെ കഷ്ടാനുഭവവും ഉപദേശങ്ങളും മനസ്സിൽ ഉറയ്ക്കണം. പാപപരിഹാരവും അനുതാപഹൃദയവും ഭക്തിയുടെ നിദർശനമാണ്. മനസ്സുരുകി പ്രാർത്ഥിക്കലാണ് ആത്മീയത. സദാ പ്രാർത്ഥിക്കുന്ന ആത്മീയത വേണം. ആത്മാവിന്റെയും സത്യത്തിന്റെയും പൂർണ്ണത വേണം. അജ്ഞാനികൾക്ക് ജ്ഞാന മാർഗ്ഗം തുറക്കണം. ദരിദ്രരെ ഉദ്ധരിക്കണം. വർഗ്ഗവ്യത്യാസങ്ങൾ നീക്കണം. കഷ്ടപ്പാടുകൾ തീർക്കണം. ജനങ്ങളെ പാപങ്ങളിൽ നിന്ന് ഉയർത്തണം. പ്രസംഗവും പ്രവൃത്തിയും സംയോജിപ്പിക്കണം. സന്മാർഗ്ഗ നിഷ്ഠ പാലിക്കണം. ഹൃദയം നിറഞ്ഞു പ്രാർത്ഥിക്കണം. സമസൃഷ്ടങ്ങളെ സ്നേഹിക്കുന്നവനാണ് ഉത്തമ ഭക്തൻ. പ്രാർത്ഥന ശൈശവത്തിലെ ഉത്സാഹം. യൗവനത്തിലെ ആശ്രയം. വാർദ്ധക്യത്തിലെ സമാധാനം. ലോകത്തെ ദൈവപാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങല.

**ജ്ഞാനദൃഷ്ടിയോടെ ഭാവി പ്രവചനം:** സംഭവിക്കാനുള്ള പല കാര്യങ്ങളും തന്റെ ജ്ഞാന ദൃഷ്ടിയിൽ തിരുമേനി മുൻകൂട്ടി കണ്ടിട്ടെന്നപോലെ ഉറപ്പായി പ്രസ്താവിച്ചിട്ടുണ്ട്. ഹൃദയവേദനയോടെ തിരുമേനി തലയിൽ കൈവച്ചു പ്രാർത്ഥിച്ച പല രോഗികൾക്കും സൗഖ്യം ലഭിച്ചു. വിട്ടുപിരിഞ്ഞിട്ടും ആ മദ്ധ്യസ്ഥതയാൽ അനുഗ്രഹം ലഭിക്കുന്നു. രോഗബാധയാൽ പീഡിതനായിരുന്ന അന്ത്യകാലഘട്ടത്തിലും തിരുമേനി ആരാധനാ ശുശ്രൂഷകളിൽ നിഷ്ഠയോടെ പങ്കെടുത്തിരുന്നു. തന്റെ ഈ ലോക വാസം അടുത്തിരിക്കുന്നു എന്ന് കൂടെയുള്ളവരോടു

*ശേഷം 44-ാം പേജിൽ.*

# പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവാ:
# സഹനത്തിന്റെ സൗന്ദര്യം

ഫാ. ജോസ് തോമസ് പുവത്തുങ്കൽ

പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായെക്കുറിച്ചുള്ള വിവരണം കേവലം കുറച്ചു താളുകളിൽ ഒതുങ്ങുന്നതല്ല. എങ്കിലും, സമുദ്രത്തിൽ നിന്നൊരു കൈക്കുമ്പിൾ ജലം കോരിയെടുക്കുന്നതുപോലെ ചില കാര്യങ്ങൾ മാത്രം അനുസ്മരിക്കുകയാണിവിടെ.

'എന്റെ മാതാവ് എന്നെ പ്രസവിച്ചത് കാതോലിക്കാ സിംഹാസനമെന്ന പവിത്ര പീഠത്തിലിരുന്ന് പാരമ്പര്യങ്ങളും പ്രമാണങ്ങളും ലംഘിക്കാനല്ല. പരിശുദ്ധ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതും, പ്രതിസന്ധികളുടേയും പ്രതികൂലതകളുടേയും ഇടയിൽ ദൈവകൃപയാൽ പരിശുദ്ധ പിതാക്കന്മാർ സംരക്ഷിച്ചും ഭദ്രമായി ഭരമേല്പ്പിച്ചതുമായ മലങ്കര സഭയുടെ സ്വതന്ത്രമായ നിലനില്പ്പിന്റെ വിലയേറിയ നിധിയും സ്ഥാനവും കളഞ്ഞുകുളിച്ച് കടന്നുപോകുവാൻ ഞാൻ ഒരുക്കമല്ല. എന്റെ പദവിയും ജീവനും പോയാലും മാർത്തോമ്മാ ശ്ലീഹായുടെ സഭയുടെ സിംഹാസനത്തിന്റെ മാറ്റിനും മഹിമയ്ക്കും ഹാനി വരുത്തുന്ന ഒന്നിനും ഞാൻ കൂട്ടുനില്ക്കയില്ല...' ഓരോ മലങ്കര നസ്രാണിയുടേയും ആത്മാഭിമാനത്തെ ഉത്തുംഗ ശൃംഗത്തിലെത്തിക്കുന്ന ഉറച്ച നിലപാടിന്റെ വാക്കുകളായിരുന്നിവ.

ഉപവാസവും പ്രാർത്ഥനയും കൊണ്ട് ക്ഷീണിച്ച ശരീരമെങ്കിലും വിജ്ഞാനവും ബുദ്ധിയും കൊണ്ട് നിറഞ്ഞ തലച്ചോറും സ്നേഹവും കാരുണ്യവും കൊണ്ട് വിടർന്ന മനസ്സും ഹൃദയവുമുള്ള, ആകാരത്തിൽ ചെറിയ മനുഷ്യൻ, പതറാത്തതും ഉറച്ചതും വ്യതിചലിക്കാത്തതുമായ ഘനമായ വാക്കുകളിൽ പറഞ്ഞിരിക്കുന്നത് ആരും ചിന്തിക്കാത്ത കാര്യങ്ങൾ. ഇവിടെ, രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിയുമായി വലിയ സാമ്യം പരിശുദ്ധ ബാവായിൽ കാണുന്നുണ്ട് വൈദേശിക ദുർഭരണത്തിനെതിരെ പൊരുതിയ മഹാത്മാഗാന്ധി, 1930 ലെ ഉപ്പ് സത്യഗ്രഹത്തിന് നേതൃത്വം നൽകി. അന്നത്തെ ദണ്ഡി സമരത്തേപ്പറ്റിയുള്ള പ്രമേയത്തിന്റെ കരട് സ്വന്തം കൈപ്പടയിൽ തയ്യാറാക്കിയ ആ മഹാത്മാവ് ഇപ്രകാരം എഴുതി, I refute this law enacted by the British Government "Refute"- ഇതാണ് ദണ്ഡിയാത്രയുടെ മർമ്മപ്രധാനമായ വാക്ക്. ഞാനീ നിയമത്തെ നിരാകരിക്കുന്നു. അതുപോലെ ശക്തമായ ഭാഷയിൽ പരിശുദ്ധ ഔഗേൻ ബാവ പറഞ്ഞു 'ഞാൻ ഒരുക്കമല്ല' 'ഞാൻ കൂട്ടുനില്ക്കയില്ല' മലങ്കര സഭയുടെ ഉറച്ച ശബ്ദമായി നാലുദിക്കുകളിലും പ്രതിധ്വനിച്ച വാക്കുകളായിരുന്നവ. മാർത്തോമ്മ ശ്ലീഹായുടെ സിംഹാസനം, മലങ്കര സഭയുടെ സ്വാതന്ത്ര്യവും പൗരാണികത്വവും, പവിത്രമായ കാതോലിക്കേറ്റ്, സമ്പുഷ്ടമായ പാരമ്പര്യം - അതു കളഞ്ഞുകളിക്കാൻ താൻ ഒരുക്കമല്ല, അതിന് കൂട്ടുനിൽക്കുകയുമില്ല. ഭൗതികമായ കാഴ്ചയിൽ വെറും അസ്ഥിക്കൂടായ ശരീരത്തിൽ നിന്ന് വന്ന ഉറച്ച ശബ്ദം. മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ, അഭിമാനത്തിന്റെ ഏറ്റവും ഊർജ്ജസ്വലമായ ശബ്ദമായിരുന്നു അത്



പത്തനംതിട്ട മാക്കാംകുന്നിൽ വച്ച് 10-12-1972 -ൽ നടത്തപ്പെട്ട പ. മാർത്തോമ്മ ശ്ലീഹായുടെ 19-ാം ചരമ ശതാബ്ദി സമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷ പ്രസംഗത്തിൽ മാർത്തോമ്മ ശ്ലീഹായുടെ സിംഹാസനത്തെപ്പറ്റിയുള്ള പരിശുദ്ധ ഔഗേൻ ബാവയുടെ ദർശനം വ്യക്തമാക്കിയിട്ടുണ്ട്: 'മാർത്തോമ്മാ ശ്ലീഹ പൗരസ്ത്യ ദേശങ്ങളിൽ ആദ്യമായി സുവിശേഷം ഘോഷിച്ച് സഭ സ്ഥാപിച്ചതിനാൽ അദ്ദേഹത്തിന്റെ സിംഹാസനത്തെ മാർത്തോമ്മായുടെ പൗരസ്ത്യ സിംഹാസനമെന്നാണ് പറഞ്ഞു വരുന്നത്. കിഴക്കിന്റെ ഒന്നാമത്തെ മേൽപ്പട്ടക്കാരൻ മാർത്തോമ്മ ശ്ലീഹാ ആകുന്നു എന്ന് ബാർ എബ്രായ അദ്ദേഹത്തിന്റെ സഭാ ചരിത്രത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്..... ബാർ എബ്രായ തന്റെ ചരിത്ര ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ഒരു ഭാഗം ഈ സന്ദർഭത്തിൽ ചൂണ്ടിക്കാണിക്കുവാൻ നാം ആഗ്രഹിക്കുന്നു: 'ഇന്ത്യയും ചുറ്റുമുള്ള പ്രദേശങ്ങളും അറുതി കടല്ക്കരെവരെയുള്ള രാജ്യങ്ങളും യഹൂദ തോമസിൽനിന്നും ശിഷ്യന്മാരുടെ ആചാര്യത്വത്തിന്റെ കൈവയ്പ്പ് സ്വീകരിച്ച്.' വെറും ആചാര്യത്വത്തിന്റെ കൈവയ്പ്പ് എന്നല്ല അപ്പോസ്തലന്മാരുടെ ആചാര്യത്വത്തിന്റെ കൈവയ്പ്പ് എന്നാണ് ഇവിടെ വ്യക്തമാക്കിയിരിക്കുന്നത്. അതായത് മാർത്തോമ്മശ്ലീഹ പിൻതുടർച്ചയോടുകൂടി ഇവിടെ റീശ്കൊഹ്നൂസോ നൽകിയെന്നാണ് ഇതിൽ നിന്ന് നാം മനസ്സിലാക്കേണ്ടത്. ഇതാണ് മാർത്തോമ്മ ശ്ലീഹാ ഇവിടെ സിംഹാസനം സ്ഥാപിച്ചു എന്നതിന്റെ അടിസ്ഥാനം.'

ഉപനിഷത്തുകൾ എഴുതിയ മഹർഷിമാരിൽ ഒരാൾ

സ്വന്തം മകനെ വിളിച്ചിട്ട് ഇപ്രകാരം ഉപദേശിക്കുകയുണ്ടായി (ഛാന്ദോഗ്യോപനിഷത്ത് 3.11.6) “യദ്യപ്യസ്മാ ഇമാമദ്ഭിഃ പരിഗൃഹീതാം ധനസ്യ പൂർണ്ണാം ദദ്യാദ് ഏത ദേവ തതോ ഭൂയ ഇത്യേതദേവ തതോ ഭൂയ ഇതി” (വെള്ളം കൊണ്ട് ചുറ്റപ്പെട്ട ധനപൂർണ്ണമായ ഈ ഭൂമി പകരം തരികയാണെങ്കിൽ പോലും മകനേ, ഞാൻ നിനക്ക് നല്കിയ ഈ ഉപദേശം അതിനേക്കാളെല്ലാം മികച്ചതാണെന്ന് നീ മനസ്സിലാക്കുക) സമ്പത്തും അധികാരവും എക്കാലത്തേയും പ്രലോഭനങ്ങളാണ്. മനുഷ്യൻ അവയ്ക്ക് മുൻപിൽ അന്നും ഇന്നും അടി പതറുന്നു. ആ മഹർഷിയുടെ ചിന്തയെ ഇപ്രകാരം വിപുലീകരിക്കാം എന്ന് തോന്നുന്നു: ഈ രാജ്യത്ത് നീ കാണുന്ന ധനം, സ്വർണ്ണവും രത്നവും ഇവിടുത്തെ പ്രകൃതി സമ്പത്തും ഒക്കെ ആയിരിക്കാം, പക്ഷേ ഞാൻ പറയുന്ന ധനം ഇതിനുമപ്പുറത്തുള്ള ആ മഹത്തായ ഏകദർശനത്തിന്റെ, സത്യവീക്ഷണത്തിന്റെ ധനമാണ്. ആ ധനത്തെ മറ്റൊന്നിനും മറ്റൊരു പ്രലോഭനത്തിന്റെ മുന്നിലും വച്ചുമാറരുതേ! പരിശുദ്ധ ഔഗേൻ ബാവയും നമുക്ക് നല്കിയിരിക്കുന്ന ഉപദേശം ഇതുതന്നെയല്ലേ? മലങ്കര സഭയെന്ന സത്യം, സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റ് എന്ന പവിത്രമായ സ്ഥാനം, മാർത്തോമ്മ ശ്ലീഹായുടെ സിംഹാസനമാകുന്ന മലങ്കരയിലെ നസ്രാണി സമൂഹം. എന്നീ മഹത്തരങ്ങളായ ദർശനങ്ങളെ, നിത്യസത്യത്തെ മറ്റൊരു പ്രലോഭനത്തിന്റെ മുന്നിലും വച്ചുമാറരുതേ! ഇത് ഈ ലോകത്തുള്ള മറ്റെന്തിനേക്കാളും വലുതാണ്.

പ്രലോഭനങ്ങൾക്ക് വഴങ്ങാതെ ഈ സത്യത്തെ ജീവനേക്കാൾ വലുതായി ഹൃദയത്തോട് ചേർത്ത് പിടിച്ചതുകൊണ്ടാണ് വലിയ വെള്ളിയാഴ്ചയുടെ രാത്രിയിൽ, സത്യത്തിന്റെ ഉടയവൻ അനുഭവിച്ച പീഡനങ്ങളോട് ഏകീഭവിക്കത്തക്കരീതിയിൽ, അവയിൽ എന്തെങ്കിലും കുറവ് ഉണ്ടെങ്കിൽ അത് തന്റെ ശരീരത്തിൽ പൂർത്തീകരിക്കേണ്ടി വന്നത്. കഷ്ടതയുടെ കയ്പ്പുനീര് തന്റെ അരുമനാഥനോടൊപ്പം കുടിക്കുവാൻ ഭാഗ്യം ലഭിച്ച പിതാവാണ് പരിശുദ്ധ ഔഗേൻ ബാവ എന്ന് നിസ്സംശയം പറയുവാൻ കഴിയും. 'ക്രിസ്തു ഭാഗവതം' എന്ന സംസ്കൃത കാവ്യത്തിന്റെ മുപ്പത്തിയൊന്നാം സർഗത്തിൽ, അതിന്റെ രചയിതാവായ പ്രൊഫ. പി. സി. ദേവസ്യ നല്കിയിരിക്കുന്ന വിവരണം ഈ പശ്ചാത്തലത്തിന് വളരെ യോജിക്കുന്നതാണ് 'പ്രാണദണ്ഡനിദേശം ഭൂലോക പാപഭരൈ: സഹ സംവഹൻ സൗധസോപാനാദവരഹ്യ ഗുരുര്യയൗ' (വധശിക്ഷയ്ക്കുള്ള വിധി, ഭൂലോകത്തിന്റെ പാപഭാരത്തോടൊപ്പം വഹിച്ചുകൊണ്ടു ഗുരു ആ മാളികനടയിൽ നിന്ന് ഇറങ്ങി നടന്നു). 'കശാഹതക്ഷതസ്യന്ദിരധിരസ്നാതവിഗ്രഹം കണ്ടകാപീഡശീർഷം തം യഹൂദാ: സമുപാഹസൻ' (ചമ്മട്ടിയടിയാലുണ്ടായ മുറിവുകളിൽ നിന്നൊഴുകിയ രക്തത്തിൽ കുളിച്ച ശരീരത്തോടു കൂടിയവനും ശിരസ്സിൽ മുൾമുടി ചൂടിയവനുമായ അദ്ദേഹത്തെ യഹൂദന്മാർ പരിഹസിച്ചു). ക്രൂശിൽ തൂക്കപ്പെട്ടു കിടക്കുന്ന യേശുവിനെ അപഹസിച്ചുപറഞ്ഞത്, 'ഇവൻ മറ്റുള്ളവരെ രക്ഷിച്ചുവല്ലോ; ദൈവം തിരഞ്ഞെടുത്ത ക്രിസ്തു എങ്കിൽ തന്നെത്താൻ രക്ഷിക്കട്ടെ...' (ലൂക്കോ. 23: 35) ആ വിഡ്ഢികൾക്ക് മനസ്സിലായില്ല, മറ്റുള്ളവർക്ക് വേണ്ടി ജീവിക്കുന്നവർ സ്വന്ത ജീവന് യാതൊരു വിലയും കൽപ്പിക്കുന്നില്ല എന്ന സനാതന സത്യം അപരന്റെ ജീവനേക്കാൾ വലിയ വിലയൊന്നും സ്വന്തജീവനവർ നൽകുന്നില്ല തന്നെയുമല്ല ഈ ലോകത്തിലെ ജീവനും ജീവിതവുമൊക്കെ അനിത്യങ്ങളാണെന്ന ബോദ്ധ്യമുള്ളവരാണവർ. പരിശുദ്ധ ഔഗേൻ ബാവയെ മർദ്ദിച്ചവരും അതിന് ഒത്താശ ചെയ്തവരായ മണ്ടന്മാരും അപ്രകാരം തന്നെ പരിഹസിക്കുകയും അപമാനിക്കുകയും ചെയ്തു.

സൗന്ദര്യങ്ങളെ വെല്ലുന്ന സൗന്ദര്യം സഹനത്തിലുണ്ടെന്ന് ജോൺ കീറ്റ്സ് പഠിപ്പിക്കുന്നതിനു മുൻപായി, സഹനത്തിന്റെ സൗന്ദര്യം കാണിച്ചുതന്ന നാഥനെ പിൻപറ്റിയ മഹാപുരോഹിതനാണ്, പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്ക ബാവ. Endurance is nobler than strength, and patience than beauty (സഹിഷ്ണുത ശക്തിയേക്കാളും, ക്ഷമ സൗന്ദര്യത്തേക്കാളും ശ്രേഷ്ഠമാണ്) എന്ന് John Ruskin. മൂവാറ്റുപുഴ അരമനയിൽ, അരമന എന്നൊന്നും വിളിക്കാമോ അന്നത്തെ ആ ജീർണിച്ച ഷെഡ്ഡിനെ, അതിൽ താമസിക്കുന്ന കാലത്ത് അരിയാഹാരം കഴിക്കുവാൻ വകയില്ലാത്തപ്പോഴും അതാരെയും അറിയിക്കാതെ കശുമാങ്ങ തിന്നു ദിനം കഴിച്ചുകൂട്ടിയിരുന്ന ഒരു മെത്രാപ്പോലീത്തായെ, പച്ചക്കപ്പ പുഴുങ്ങിയത് കാന്താരി മുളക് ചമ്മന്തി കൂട്ടി കഴിച്ച് കാലങ്ങൾ കഴിച്ചുകൂട്ടിയ ഒരു പിതാവിനെ നമുക്കിന്നു സങ്കൽപ്പിക്കുവാൻ സാധിക്കുമോ? അതായിരുന്നു പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവാ. പരിശുദ്ധ വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്സിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനു പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവാ ചെയ്ത പ്രസംഗത്തിൽ പറഞ്ഞ ഒരു വാചകം ഇവിടെ കുറിക്കട്ടെ: 'പീഡയും ഞെരുക്കങ്ങളും വരുമ്പോൾ വിശ്വാസത്തിൽ നിന്ന് പിൻതിരിയുന്നവരുണ്ട്. എന്നാൽ ക്ഷമയോടും ധൈര്യത്തോടും കൂടി നിൽക്കുകയാണ് വേണ്ടത്. അതാണ് ഒരു വിശ്വാസിയുടെ ചുമതല. 'ഈ വാക്കുകൾ യഥാർത്ഥത്തിൽ പരിശുദ്ധ ഔഗേൻ ബാവായുടെ ജീവിതത്തിന്റെ പരിച്ഛേദമല്ലേ?

ബീഡ് ഗ്രിഫ്ത്സ് എന്ന ഇംഗ്ലീഷുകാരനായ ഭാരതീയ സന്യാസി, തന്റെ ആത്മകഥാപരമായ Golden String എന്ന കൃതിയിൽ, താൻ സന്യാസ ജീവിതത്തിലേക്ക് തിരിയുന്നത് വിവരിക്കുന്നിടത്ത്, ഇപ്രകാരം കുറിച്ചിരിക്കുന്നു. 'ഒരു സന്യാസി, പ്രാർത്ഥനയാലും അദ്ധ്വാനത്താലും തന്റെ ജീവനും സർവ്വസ്വവും കുരിശിലെ ക്രിസ്തുവിനോട് ചേർന്നുകൊണ്ടു യാഗമായി അർപ്പിക്കാനാണ് വിളിക്കപ്പെട്ടിരിക്കുന്നത്.' The Cost of Discipleship എന്ന ഗ്രന്ഥത്തിൽ, നാസി ഭീകരതയിൽ വധിക്കപ്പെട്ട ഡീട്രീച്ച് ബോൺഹോഫർ ഉറച്ച വാക്കുകളിൽ രേഖപ്പെടുത്തിയിരിക്കുകയാണ്: 'ക്രിസ്തു ഒരുവനെ വിളിക്കുമ്പോൾ, കടന്നുവന്നു മരിക്കുവാനായിട്ടാണ് വിളിക്കുന്നത്' പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്ക ബാവയുടെ ജീവിതം ഇപ്രകാരമായിരുന്നില്ലേ? ജീവിച്ചിരിക്കുമ്പോൾ പൗരോഹിത്യ സ്ഥാനികൾക്ക് നാം എന്ത് വിലയാണ് നൽകുന്നത്, പക്ഷേ, മരിച്ചുകഴിഞ്ഞാൽ കൊടുക്കുന്ന ആദരവ് കാണുവാനുള്ള ഭാഗ്യവുമില്ല. പക്ഷേ, സഭയ്ക്കും സമൂഹത്തിനും വേണ്ടി ജീവിച്ച പരിശുദ്ധ ഔഗേൻ ബാവയെപ്പോലുള്ളവർക്ക് സഭ നൽകുന്ന ആദരം സഭയെ ശുശ്രൂഷിക്കുന്ന എല്ലാവർക്കും ഒരു ഉത്തേജനമാണ്.

For Favours Received





ഒരു വിശ്വാസി

# കർമ്മകുശലനും ഭരണസാരഥിയുമായ സഭാധിപൻ

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്



തന്റെ എൺപതാം ജന്മദിനം അനാർഭാടമായി ആഘോഷിച്ച്, സങ്കീർത്തനക്കാരൻ പറഞ്ഞിട്ടുള്ള മുപ്പിരുപതും പത്തും എന്നുള്ള ജീവിതപരിധിയെ മറികടന്ന് പത്തു കൊല്ലം കൂടി മുമ്പോട്ട് പോയിട്ടുള്ള നമ്മുടെ പരിശുദ്ധബാവാ തിരുമേനിക്ക് തന്റെ രണ്ട് പൂർവ്വികന്മാരേയുംപോലെ തൊണ്ണൂറും കടക്കാൻ ദൈവംതമ്പുരാൻ ആരോഗ്യവും ദീർഘായുസ്സും നല്കട്ടെ.

മലങ്കരസഭ അതിന്റെ പത്തൊമ്പത് നൂറ്റാണ്ടുകളിലെ ജീവിതത്തിൽ എത്രയെത്ര പ്രതിസന്ധികളെ തരണം ചെയ്തു! പോർത്തുഗീസുകാരുടേയും ഇംഗ്ലീഷുകാരുടേയും കടന്നാക്രമണങ്ങളും, പുതിയ നവീകരണ പ്രസ്ഥാനങ്ങളും പ്രലോഭനം കൊണ്ടുള്ള മതപരിവർത്തനങ്ങളും നമ്മുടെ എത്രയോ ലക്ഷം ആളുകളേയാണ് പാശ്ചാത്യ സഭകളിലേക്ക് പിടിച്ചുകൊണ്ടു പോയിരിക്കുന്നത്! പൗരസ്ത്യ സിറിയൻ സഭയിൽ നിന്നും അതുപോലെയുള്ള കടന്നാക്രമണങ്ങൾ (1653 മുതൽ ഇന്നുവരെ) നാം അനുഭവിച്ചുകൊണ്ടാണിരിക്കുന്നത്.

സുറിയാ പാത്രിയർക്കീസിന്റെ അടുത്തകാലത്തെ വലിയ കടന്നാക്രമണത്തിന്റെ പ്രതിസന്ധിയിൽ കൂടെ നമ്മുടെ സഭയെ വഴിനയിച്ചത് കാലം ചെയ്ത പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവായും ഇന്നത്തെ പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുമാണല്ലോ. കഴിഞ്ഞ ശതാബ്ദത്തിൽ നവീകരണകാലത്ത് പരുമലത്തിരുമേനിയും ഈ ശതാബ്ദത്തിൽ വട്ടശ്ശേരിൽ തിരുമേനിയും – രണ്ട് രീതിയിലാണെങ്കിലും സഭയ്ക്കുവേണ്ടി പൊരുതി അതിനെ കാത്തു രക്ഷിച്ചതുപോലെ ഒരു വലിയ നേതൃത്വമാണ് ഇപ്പോഴത്തെ ബാവാ തിരുമേനി നമ്മുടെ സഭയ്ക്ക് നൽകിക്കൊണ്ടിരിക്കുന്നത്.

സഭയുടെ കേസുകാര്യങ്ങളിൽ വി. കെ. മാത്യൂസായും, മാത്യൂസച്ചനായും, പിന്നീട് അത്താനാസ്യോസ് തിരുമേനിയായും ബാവാ തിരുമേനി നല്കിയ നേതൃത്വം സുപ്രീംകോടതിയിലെ വലിയ വിജയത്തിലേക്ക് സഭയെ നയിച്ചു. കർത്താവിന്റെ കുരിശിനെയാണ് ബാവാ തിരുമേനി ഇന്ന് പ്രധാന ആശ്രയമാക്കുന്നത്. പരിശുദ്ധ കന്യകമറിയാമിന്റേയും മറ്റ് പരിശുദ്ധന്മാരുടേയും കുക്കിലിയോനുകൾ ചൊല്ലുന്നതിന് മുമ്പുതന്നെ സ്ലീബായുടെ കുക്കിലിയോൻ ചൊല്ലിക്കൊണ്ടാണ് ബാവാ മദ്ധ്യസ്ഥ പ്രാർത്ഥനകളാരംഭിക്കുന്നത്. സഭയെ സംബന്ധിച്ചിടത്തോളം ഇതൊരു വലിയ കാര്യം തന്നെ. ദൈവത്തിന്റെ കരുണയാണ് സഭയെ രണ്ടായിരം കൊല്ലം ഈ നാട്ടിൽ നടത്തിക്കൊണ്ടു പോയത്. ആ കരുണയിൽത്തന്നെ ഇന്നും നാം ആശ്രയിക്കത്തക്കവിധം ബാവാ തിരുമേനി നല്കിക്കൊണ്ടിരിക്കുന്ന നേതൃത്വമാണ് സഭയ്ക്ക് പ്രത്യാശ നല്കുന്നത്.

ഭരണപരമായ കാര്യങ്ങളിൽ ഇതിന് മുമ്പുണ്ടായിട്ടില്ലാത്ത വലിയ നേട്ടങ്ങളാണ് ബാവാ തിരുമേനിയുടെ ഒരു ദശകത്തിലധികം വരുന്ന ഭരണകാലത്തുണ്ടായിട്ടുള്ളത്. അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും വർക്കിംഗ് കമ്മിറ്റിയും എപ്പിസ്കോപ്പൽ സുന്നഹദോസും നിശ്ചിത സമയങ്ങളിൽ കൂടുകയും കാര്യങ്ങൾ തീരുമാനിക്കുകയും ചെയ്യുക എന്ന പതിവ് ബാവാ തിരുമേനിയുടെ കാലത്ത് മാത്രമാണ് ശരിക്ക് നടപ്പിൽ വന്നിട്ടുള്ളത്. പ. ബാവായുടെ കാലത്തിനു മുമ്പ് എപ്പിസ്കോപ്പൽ സുന്നഹദോസ് കൂടുന്നത്, വല്ലപ്പോഴും ഒരിക്കൽ, എന്തെങ്കിലും പ്രതിസന്ധിയുണ്ടാകുമ്പോൾ മാത്രമായിരുന്നു. ഇന്നാകട്ടെ ആണ്ടിൽ രണ്ടു പ്രാവശ്യം. ഫെബ്രുവരിയിലും ജൂലൈയിലും പതിവായി ഒരാഴ്ചത്തേക്ക് സുന്നഹദോസ് കൂടി സഭാ കാര്യങ്ങൾ ചർച്ച ചെയ്യുകയും തീരുമാനങ്ങൾ എടുക്കുകയും ചെയ്യുക എന്ന പതിവുണ്ടായിരിക്കുന്നു. ജനങ്ങളുടെ അദ്ധ്യാത്മികാവശ്യങ്ങൾക്ക് മുൻതൂക്കം കൊടുത്തുകൊണ്ട് സുന്നഹദോസ് ചെയ്യുന്ന പരിഗണനകളും പുതിയ തീരുമാനങ്ങളും പത്രത്തിൽ അധികം വരാത്തതുകൊണ്ട് അതിന്റെ പ്രാധാന്യത്തെ വേണ്ടുംവിധം വിലയിരുത്താൻ പലർക്കും സാധിക്കാറില്ല. എന്നാൽ ആരാധനാക്രമങ്ങളുടെ പരിഷ്കരണം, പ്രസാധനം, പരിഭാഷ (ഹിന്ദി, തമിഴ്, ഇംഗ്ലീഷ്)

മുതലായ കാര്യങ്ങളിൽ വളരെയധികം കാര്യങ്ങൾ ചെയ്യുവാൻ സുന്നഹദോസിന് സാധിച്ചത് ബാവാ തിരുമേനിയുടെ കർമ്മകുശലതയും ഭരണശേഷിയും കൊണ്ടാണ്. വിദ്യാർത്ഥിപ്രസ്ഥാനം, യുവജനപ്രസ്ഥാനം, സണ്ടേസ്ക്കൂൾ, മർത്തമറിയം സമാജം, മിഷൻ ബോർഡ്, ബാലികാസമാജം, വൈദിക സംഘടന, അൽമായർക്കുവേണ്ടിയുള്ള ദിവ്യബോധനം എന്നിങ്ങനെയുള്ള പ്രവർത്തനങ്ങൾക്കെല്ലാം ഭരണഘടനയും ചിട്ടയും ഉണ്ടാക്കുവാൻ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ സുന്നഹദോസിന് സാധിച്ചിട്ടുണ്ട്. വൈദികസെമിനാരിയുടെ കഴിഞ്ഞ ഇരുപത് വർഷത്തെ വലിയ പുരോഗതിയിൽ ബാവാ തിരുമേനി സുപ്രധാനമായ നേതൃത്വമാണ് നല്കിയിട്ടുള്ളത്. കാതോലിക്കാദിനപ്പിരിവ് ഒരു നല്ല നിലയിൽ കൊണ്ടുവരുവാൻ ബാവാ തിരുമേനിക്ക് സാധിച്ചതുകൊണ്ടാണ് സഭയിലെ എല്ലാ ആത്മീയപ്രസ്ഥാനങ്ങളും ഒരുമാതിരി ഭംഗിയായിത്തന്നെ മുമ്പോട്ട് പൊയ്ക്കൊണ്ടിരിക്കുന്നത്

പരുമല സെമിനാരിയുടെ ഭരണവും കണക്കും, പുതിയ ഭദ്രാസനങ്ങളുടെ രൂപീകരണം, എം. ഡി. ആർക്കേഡിന്റെ പണി പൂർത്തിയാക്കൽ, സഭയുടെ കണക്കുകൾ ശരിയായി പ്രസിദ്ധപ്പെടുത്തൽ എന്നിങ്ങനെയുള്ള കാര്യങ്ങളിലും ബാവാ തിരുമേനിയുടെ ഭരണകാലത്തുണ്ടായിട്ടുള്ള പുരോഗതി അസാധാരണം എന്നു തന്നെ പറയേണ്ടിയിരിക്കുന്നു

സപ്തതി ആഘോഷം, പാപ്പായുടെ സന്ദർശനം, സഹോദരീ സഭകളുടെ സന്ദർശനം മുതലായ പരിപാടികൾ ആവിഷ്ക്കരിച്ച് നമ്മുടെ സഭയും മറ്റു സഭകളും തമ്മിലുള്ള ബന്ധം ദൃഢപ്പെടുത്തുന്നതിലും തിരുമേനി വലിയ ഒരു പങ്കാണ് നിർവ്വഹിച്ചിട്ടുള്ളത്

ബാവാതിരുമേനിയുടെ വ്യക്തിസ്വഭാവത്തിൽ കാണുന്ന നിരവധി ഗുണങ്ങളുണ്ട്. ലളിത ജീവിതം, കുർബ്ബാനയും പട്ടംകൊടയും പള്ളികൂദാശയും പോലുള്ള ആത്മീയ കർമ്മങ്ങളിൽ ശരീരത്തിന്റെ ക്ഷീണത്തേയും വാർദ്ധക്യത്തേയും കണക്കാക്കാതുള്ള ജാഗരൂകത, പുറമേ മറിച്ചു തോന്നാമെങ്കിലും യഥാർത്ഥത്തിലുള്ള താഴ്മയും മനുഷ്യസ്നേഹവും, വിശ്രമം കൂടാതെയുള്ള പ്രവർത്തനനിരതയും, വിശ്വാസസംബന്ധമായ കാര്യങ്ങളിലുള്ള പാണ്ഡിത്യവും വിവേചനാശക്തിയും... എന്നിങ്ങനെ അനേക കാര്യങ്ങൾ എടുത്തു പറയുവാൻ കഴിയും.

സഭയ്ക്ക് ദീർഘനാൾ അതുല്യമായ സാരഥ്യവും നേതൃത്വവും നല്കുവാൻ തക്കവണ്ണം ദൈവംതമ്പുരാൻ ശരീരാരോഗ്യവും ബുദ്ധിവൈഭവവും നല്കുവാൻവേണ്ടി നമുക്കെല്ലാവർക്കും പ്രാർത്ഥിക്കാം.



## ഓർമ്മ



ഇയ്യോബ് മാർ ഫീലക്സീനോസ് മെത്രാപ്പോലീത്തായുടെ 10-ാം ഓർമ്മ (നവം 20 പത്തനാപുരം താബോർ ദയറ)



സദാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (205-ാം ഓർമ്മ (നവം 24 കോട്ടയം പഴയ സെമിനാരി)



പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ (25-ാം ഓർമ്മ (നവം 24, കോട്ടയം പഴയ സെമിനാരി)



തോമാ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (50-ാം ഓർമ്മ, ഡിസം 3, പത്തനാപുരം താബോർ ദയറ)



പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ (46-ാം ഓർമ്മ ഡിസം 8 ദേവലോകം കാതോലിക്കേറ്റ് അരമന)



മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ (9-ാംഓർമ്മ, ഡിസം. 9, വളയം ചിറങ്ങര സെ. പീറ്റേഴ്സ & സെ. പോൾസ് പള്ളി)

# വിഷാദരോഗത്തിൽ നിന്നും മുക്തി നേടാൻ...

**11-ാം ക്ലാസ്സ്** വരെ പ്രസരിപ്പും പ്രവണതയും ഉണ്ടായിരുന്ന ഹന്നയ്ക്ക് ഇതെന്തുപറ്റി എന്ന് മാതാപിതാക്കളും അധ്യാപകരും പരസ്പരം ചോദിക്കുന്നു. മാർക്കും ഗ്രേഡും എല്ലാം താഴേക്ക് പോകുന്നു. പഴയതുപോലെയുള്ള കളിതമാശകൾ ഒന്നുമില്ല. വീട്ടിൽ ആരെങ്കിലും വന്നാൽ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെടില്ല. ഞായറാഴ്ച രാവിലെ ക്വയർ പാടാൻ ഉൽസാഹമായി പൊയ്ക്കൊണ്ടിരുന്നവൾക്ക് ഇപ്പോൾ പള്ളിയിൽ പോകാൻ തന്നെ മടിയാണ്. ഇനി നിർബന്ധിച്ച് പോയാൽ തന്നെ പള്ളി പിരിഞ്ഞാലുടൻ ആർക്കും മുഖം കൊടുക്കാതെ കാറിനുള്ളിൽ കയറിയിരിക്കും. മൊബൈലിൽ പാട്ടുകേൾക്കുകയോ എന്തോ സീരിയലുകൾ കാണുകയോ ചെയ്തുകൊണ്ട് മണിക്കൂറുകൾ ചെലവഴിക്കും. ഇതേപ്പറ്റി എന്തെങ്കിലും ഉപദേശരൂപേണ പറഞ്ഞാൽ പൊട്ടിത്തെറിക്കും-കതകടച്ച് കുറ്റിയിട്ട് ഇരിപ്പാണ്. വളരെ നിർബ്ബന്ധിച്ചിട്ടാണ് ഒരു ഡോക്ടറെ കാണാൻ ഹന്ന തയ്യാറായത്.

**ഇനി മറ്റൊരു രംഗം:** ഭർത്താവിന്റെ മരണശേഷം അമ്മയ്ക്കുണ്ടാകുന്ന ശോകം മാറട്ടെ എന്നു വിചാരിച്ച് 40-ാം ദിവസത്തിനുശേഷം മക്കൾ ഓരോരുത്തരും അവരവരുടെ കൂടെ വന്ന് കുറച്ച് മാസങ്ങൾ താമസിക്കുവാൻ പറഞ്ഞു. പക്ഷേ തങ്ങളുടെ പഴയ അമ്മ അല്ല, ഇത് എന്ന് ഓരോരുത്തർക്കും ബോധ്യപ്പെട്ടു. അമ്മയ്ക്ക് എന്തോ ഭയം പോലെയാണ്. മക്കൾക്കും കൊച്ചുമക്കൾക്കും എന്തോ സംഭവിക്കും എന്നഭയം. അപകടമോ രോഗമോ മൂലം ആരെങ്കിലുമൊക്കെ മരിച്ചുപോകുമോ എന്ന ഭയം. അങ്ങനെയൊന്നുമില്ല എന്നു ബോധ്യപ്പെടുത്താൻ ആ വീട്ടിൽ ചെന്നു താമസിക്കുമ്പോൾ മറ്റു വീടുകളിൽ താമസിക്കുന്നവരെക്കുറിച്ചാണ് പേടിയും വെപ്രാളവും. വീടുകൾ മാറി മാറി താമസിച്ചിട്ടും പ്രയോജനമില്ലാതെ വന്നതിനാൽ പഴയ വീട്ടിൽ തന്നെ അമ്മ താമസിക്കട്ടെ. മക്കളോ കൊച്ചുമക്കളോ ഊഴമനുസരിച്ച് മാറി വന്ന് അമ്മയ്ക്ക് കൂട്ടായി അവിടെ നിൽക്കാം എന്ന പരീക്ഷണവും പരാജയപ്പെട്ടു. "ഇങ്ങോട്ടാരും വരണ്ട. ഇവിടെ വന്നാൽ ശരിയാവില്ല. പഴയതുപോലെ ഒന്നും ഉണ്ടാക്കിത്തരാൻ എനിക്കാവതില്ല. പാചകമെല്ലാം ഞാൻ മറന്നുപോയി. ഞാൻ ഉണ്ടാക്കിയാൽ അതൊന്നും ആർക്കും വായിൽ വെച്ച് കഴിക്കാൻ കൊള്ളില്ല" എന്നൊക്കെയുള്ള പരിദേവനങ്ങളാണ് എപ്പോഴും. ഉറക്കമില്ല. എപ്പോഴും എന്തോ അസ്വസ്ഥത പോലെയാണ്. തലയ്ക്ക് പുകച്ചിൽ, കൈകാലുകൾക്ക് കഴപ്പ് മലബന്ധം എന്നിങ്ങനെയുള്ള പ്രശ്നങ്ങൾക്ക് മെഡിക്കൽ ചെക്കപ്പ് ചെയ്തിട്ട് ഒരു കുഴപ്പവുമില്ല. കുടുംബ ഡോക്ടർ പറഞ്ഞു "ഇത് ഒരു മാനസിക പ്രശ്നമാണ്". അങ്ങനെയാണ് ആ കുടുംബം വളരെ വിമുഖതയോടെയാണെങ്കിലും ഒരു സൈക്യാട്രിസ്റ്റിനെ കാണുന്നത്.



## മനഃപൂർവ്വം

## 26


**ഡോ. വർഗീസ് പുന്നൂസ്**
**പണിക്കശ്ശേരിൽ**


നമ്മൾ അറിയാതെ നിശബ്ദമായി സാവകാശം നമ്മുടെ ജീവിതത്തിന്റെ നിറവും ഗുണവും എല്ലാം ചേർത്തിക്കളയുന്ന വിഷാദരോഗമാണ് 17 കാരിയായ ഹന്നയ്ക്കും 71 കാരിയായ മോളി അമ്മയ്ക്കും ഉണ്ടായിരുന്നത്. സന്തോഷം അനുഭവിക്കാനുള്ള കഴിവ്, കാര്യങ്ങൾ ചെയ്യാനുള്ള ഊർജ്ജവും ഉന്മേഷവും, ശുഭകരമായ ചിന്തകൾ ഇവയൊക്കെ നമ്മുടെ തലച്ചോറിന്റെ സാധാരണ ധർമ്മങ്ങളാണ്. വിഷാദം അഥവാ ഡിപ്രഷൻ (Depression) എന്ന രോഗാവസ്ഥ സംജാതമാകുന്നതോടെ കാര്യങ്ങൾ ആകെ കുഴഞ്ഞുമറിയുന്നു. എപ്പോഴും ഒരു ശോകഭാവം സാധാരണയായി സന്തോഷം ഉളവാക്കുന്ന ഒരു കാര്യങ്ങളിൽ നിന്നും സന്തോഷം കിട്ടാത്ത അവസ്ഥ (Anhedonia), ഉന്മേഷമില്ലായ്മ, ഒന്നിലും താല്പര്യമില്ലായ്മ, ശ്രദ്ധയില്ലായ്മ, ഓർമക്കുറവ്, ആത്മവിശ്വാസക്കുറവ്, ആകുല ചിന്തകൾ, നിരാശാബോധം, അമിതമായ കുറ്റബോധം, ആത്മഹത്യാ ചിന്തകൾ എന്നിവയാണ് വിഷാദ രോഗത്തിന്റെ ലക്ഷണങ്ങൾ.

ജനിതകമായ കാരണങ്ങളാൽ, മാനസിക സമ്മർദ്ദമുണ്ടാകുന്ന ജീവിതാനുഭവങ്ങൾ, ചിലതരം ശാരീരികരോഗങ്ങൾ, ഔഷധങ്ങൾ, വ്യക്തിത്വ സിവിശേഷതകൾ എന്നിങ്ങനെ ജീവശാസ്ത്രപരവും (Biological) മനഃശാസ്ത്രപരവുമായ ഘടകങ്ങൾ കൂട്ടിച്ചേർത്താണ് വിഷാദരോഗം ഉണ്ടാകുന്നത്. ബാഹ്യമായ സമ്മർദ്ദങ്ങൾ ഒന്നുമില്ലാതെയും വിഷാദരോഗമുണ്ടാകാം എന്നതു ഓർത്തിരിക്കേണ്ടതുണ്ട്

മസ്തിഷ്ക രസതന്ത്രത്തെ മെച്ചപ്പെടുത്തുന്ന വിഷാദവിരുദ്ധ ഔഷധങ്ങളും, വൈകാരിക സ്ഥിരത ഉണ്ടാകാൻ സഹായിക്കുന്ന മരുന്നുകളും, നിരാശാഭരിതമായ ചിന്തകളെ തുരുത്തി ശുഭാപ്തി വിശ്വാസം കൈവരുത്തുന്ന കോഗ്നേറ്റീവ് തെറപ്പി (cognitive therapy) യും ശരിയായ മേൽനോട്ടത്തിൽ ചെയ്താൽ പൂർണ്ണമായും സൗഖ്യമുണ്ടാകുന്ന അവസ്ഥയാണ് വിഷാദരോഗം.

ആത്മീയമായ ഇടപെടലുകളും നിരാശയിൽ നിന്നും വിമുക്തി നേടാൻ ആ വ്യക്തിയെ വളരെ സഹായിക്കും.

വിദ്യാഭ്യാസം, ജോലി, കുടുംബജീവിതം, ആത്മീയത ജീവിതം, സാമൂഹിക ബന്ധങ്ങൾ ഇവയെയെല്ലാം ബാധിക്കുന്ന വിഷാദരോഗം തിരിച്ചറിയാൻ ഡോക്ടർമാർക്കുമാത്രമല്ല, ആത്മീയ രംഗത്ത് പ്രവർത്തിക്കുന്ന പുരോഹിതർക്കും എല്ലാവർക്കും സാധിക്കണം. വിമുഖതയും നാണക്കേടും ഒന്നും തോന്നാത്ത ഒരു മാനസികാരോഗ്യ വിദഗ്ധന്റെ സേവനം തേടാനുള്ള സന്നദ്ധതയും ഉണ്ടാകണം. ഓർക്കുക ഏഴോ എട്ടോ പേരിൽ ഒരാൾക്ക് വിഷാദരോഗം ജീവിതകാലഘട്ടത്തിൽ എപ്പോൾ വേണമെങ്കിലും ഉണ്ടാകാം.

# ഇന്റർനാഷണൽ അസ്സോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (INAMS) 78 –ാം ദേശീയ കോൺഫ്രൻസ് ഒക്ടോബർ 3–6 സെന്റ് ഗ്രീഗോറിയോസ് ദയാഭവൻ, കുനിഗൽ, ബാംഗ്ലൂർ




ഇന്റർനാഷണൽ അസ്സോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (INAMS) 78 –ാം ദേശീയ കോൺഫ്രൻസ് ഒക്ടോബർ 3–6 വരെ സെന്റ് ഗ്രീഗോറിയോസ് ദയാ ഭവൻ, കുനിഗൽ, ബാംഗ്ലൂറിൽ നടന്നു. ഉദ്ഘാടനസമ്മേളനത്തിൽ അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ് അധ്യക്ഷത വഹിച്ചു. അഭി. ഡോ. ഗീവർഗീസ് മാർ കൂറീലോസ് കോൺഫ്രൻസ് ഉദ്ഘാടനം ചെയ്തു 4 ദിവസം നീണ്ടുനിന്ന കോൺഫ്രൻസിൽ പ്രസ്ഥാനം പ്രസിഡന്റ് അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, അഭിവന്ദ്യരായ ഡോ. ഏബ്രഹാം മാർ സെറാഫിം, ഡോ. ജോഷ്വാ മാർ നിക്കോദീമോസ്, മാർ സെബാസ്റ്റ്യൻ എടയന്ത്രത്ത് (Bishop of Mandya, Syro Malabar Church) എന്നീ തിരുമേനിമാർ വിവിധ സെഷനുകളിൽ നേതൃത്വം നല്കി സംസാരിച്ചു. 'ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു; നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിന് നിങ്ങളെ നിയോഗിച്ചുമിരിക്കുന്നു' (വി.യോഹ. 15:16) എന്ന തീമിനെ ആസ്പദമാക്കിയുള്ള ക്ലാസ്സുകൾ ഫാ. ഡോ. കെ.എം. ജോർജ്ജ്, ഫാ. ഡോ. ബിജേഷ് ഫിലിപ്പ് എന്നിവർ അവതരിപ്പിച്ചു.

ഇതേസമ്മേളനത്തിൽ തീം പ്രസന്റു ചെയ്യേണ്ടിയിരുന്ന ഫാ. ഡോ. ഒ. തോമസ്അച്ചനെ അനുസ്മരിക്കുന്ന സെഷനിൽ നാംസിന്റെ തുടക്കം മുതൽ ഇന്നയോളം അദ്ദേഹം നല്കിയിരുന്ന സേവനങ്ങളെപ്പറ്റി എല്ലാവരും അനുസ്മരിച്ചു.

എക്യുമെനിക്കൽ മീറ്റിംഗിൽ മാർ സെബാസ്റ്റ്യൻ എടയന്ത്രത്ത് ഫാ. സജി ബാബു, (മാർത്തോമ്മ ചർച്ച്, തുംകൂർ), ഫാ. ജോയ്സൺ കിഴക്കേതിൽ (സീറോ മലബാർ ചർച്ച്), ഫാ.ഡോ. കെ.എം. ജോർജ്ജ് എന്നിവർ സംസാരിച്ചു. പാനൽ ചർച്ചയിൽ ഫാ. തോമസ് മ്യാലിൽ (Evangelization beyond the borders of the Church) ഫാ. നിതിൻ മാത്യു (The Orthodox mission Perspective and its Implication in Parishes), പ്രൊഫ. ഡോ. ഫിലിപ്പോസ് ജോഷ്വ (Institution Based Mission in Our Church), ശ്രീ. കെ.ജി. മത്തായിക്കുട്ടി(Humanitarian and Social Action in Natural Calamities), പ്രൊഫ. പി.കെ. കുര്യൻ എന്നിവർ സംസാരിച്ചു.

ഡോ. സിബി തരകൻ, റവ. തോമസ്കുട്ടി റമ്പാൻ, ഫാ. ജിനേഷ് വർക്കി, ഫാ. സോബിൻ ദാനിയേൽ, ഫാ. വൈ. മത്തായിക്കുട്ടി, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, sr. മറിയം എന്നിവർ മിഷൻപ്രവർത്തനങ്ങളിൽ തങ്ങളുടെ അനു ഭവങ്ങൾ പങ്കുവച്ചു. ഗ്രൂപ്പ് ചർച്ചകൾക്ക് അഭി. ഡോ. യൂഹാനോൻ മാർ തോവോദോറോസ്, ഫാ. തോമസ് കെ. ചാക്കോ(Parish Based Mission), ഫാ. റ്റി.യു. തോമസ് (Mission Centers), ശ്രീമതി ലീലാമ്മ എം.എം.(Mission Model of Mar Osthathios and other Fathers), വത്സമ്മ ചെറിയാൻ, ഓമന ജോസ്, ശാന്ത സാബു എന്നിവർ നേതൃത്വം നല്കി. റിട്ട. ജസ്റ്റീസ് പി.ജി. ചാക്കോ മോഡറേറ്ററായി നടന്ന യുവജനസമ്മേളനത്തിൽ ശ്രീ. റജി സാം, സ്റ്റീഫൻ സാമുവേൽ, റെനി ഫിലിപ്പ്, ഡോ. ലിസി ചെറിയാൻ, പ്രസാദ് സാമുവേൽ, ജോസ് പി.റ്റി., അലീന ഷാജൻ, മീഖ ജോൺ, ജോർജ്ജ് തോമസ് എന്നിവർ സംസാരിച്ചു.

കോൺഫ്രൻസ് അവലോകനത്തിൽ റ്റി.സി തോമസ്, സി.ജോർജ്ജ്, സി.ബേബിക്കുട്ടി, സൂസമ്മ മാത്യു, ജോർജ്ജ് തോമസ്, ഡേവിഡ് തോമസ് എന്നിവർ സംസാരിച്ചു. ഫാ. വൈ. മത്തായിക്കുട്ടി, റവ. യൂഹാനോൻ റമ്പാൻ (എം.റ്റി.സി.), ഫാ. തോമസുകുട്ടി റമ്പാൻ, അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി എന്നിവർ ഓരോ ദിവസവും വി. കുർബ്ബാന അർപ്പിക്കുകയുണ്ടായി.

ഫാ. ജിനേഷ് വർക്കി, എൻ.എം. അച്ചൻകുഞ്ഞ്, കെ.സി. രാജു, സത്യൻ പാറക്കടവിൽ, ഡി. രാജൻ, ജോസഫ് കുര്യൻ, റജി സാം, ഡോ.ലിസി ചെറി യാൻ, ഫാ. സോബിൻ ദാനിയേൽ, എം.ജെ. തോമസ്, അലീഷ, ഫാ. ബിജു മാത്യൂസ്, ജിനോദ് കുര്യൻ, റീന ജോസഫ്, രമേശ്, ലത, മുരളി, ശില്പ, റയാൻ, പ്രൊഫ.പി.കെ.കുര്യൻ, തോമസ് എ.കോശി, സാറാമ്മ സിറിയക്ക്, തോമസ്പോൾ എന്നിവർ ക്രമീകരണങ്ങൾക്ക് നേതൃത്വം നല്കി

കോവിഡ് കാലത്ത് ഓൺലൈനായി മാത്രമേ കോൺഫ്രൻസുകൾ നടത്താൻ കഴിഞ്ഞിരുന്നുള്ളുയെങ്കിലും മാറിവന്ന സാഹചര്യത്തിൽ വിപുലമായ സജീകരണങ്ങളോടെ എല്ലാപരിപാടികളും ഭംഗിയായി നടത്തുവാൻ ലഭിച്ച കൃപയെയോർത്ത് ദൈവത്തെ മഹത്വപ്പെടുത്തുന്നു.

**– തോമസ് പോൾ, ജനറൽ സെക്രട്ടറി, ഐനാംസ്**



പ. പിതാവ് മനസ്സ് തുറക്കുന്നു... 9-ാം പേജിൽ നിന്നും .

ഭംഗിയായാണ് അവർ നിർവഹിക്കുന്നത്. മാത്രവുമല്ല ഞാൻ പോയ സ്ഥലങ്ങളിലെ ചടങ്ങുകളിലും യോഗങ്ങളി ലുമെല്ലാം മറ്റു സഭകളിലെയും മതങ്ങളിൽ പെട്ടവരെയും ക്ഷണിക്കാറുണ്ട്. നമ്മുടെ സഭയെക്കുറിച്ച് അവരുമായി സംസാരിക്കുന്നു അവർക്കും നമ്മുടെ സഭയെക്കുറിച്ചും സഭയുടെ പ്രവർത്തനങ്ങളെക്കുറിച്ചും അറിയാൻ ഇതിലൂടെ അവസരമൊരുങ്ങുന്നു അതിനാൽ ഇത്തരം യാത്രകളെല്ലാം ഒരു വിധത്തിൽ സഭയുടെ അംബാസഡർഷിപ്പായി എനിക്ക് തോന്നാറുണ്ട്. ദീർഘമായ യാത്രകൾ ശാരീരികമായ പ്രയാസങ്ങളും മറ്റും ഉണ്ടാക്കുന്നുണ്ടെങ്കിലും ഇത്തരം യാത്രകളെ ഞാൻ ഇഷ്ടപ്പെടുന്നത് യാത്ര ചെയ്യാനുള്ള ഇഷ്ടം കൊണ്ടല്ല മറിച്ച് ഇത്തരം യാത്രകളിലൂടെ നമ്മുടെ സഭയെ ലോകത്തിനു മുൻപിൽ പരിചയപ്പെടുത്താൻ കഴിയുന്നു എന്നതിനാലാണ്. എന്റെ സഭയ്ക്ക് പ്രശംസ കിട്ടാൻ ഞാൻ ഒരു മുഖാന്തിരമാകുന്നു എങ്കിൽ ഞാൻ ഇത്തിരി കഷ്ടപ്പെട്ടാലും കുഴപ്പമില്ല എന്ന ചിന്താഗതിയാണ് എന്റെ മനസിലുള്ളത്.

**? കോവിഡാനന്തര കാലത്തെ സഭ എന്നതിൽ വെല്ലുവിളികൾ ഉണ്ടോ. കോവിഡ് കാലത്ത് ആരാധന ഓൺലൈനിൽ ആയിരുന്നല്ലോ. ഇതിനു ശേഷം ആളുകൾ പൂർണമായി ദേവാലയങ്ങളിലേക്ക് മടങ്ങിയെത്തിയോ.**

ഇതിൽ പ്രശ്നങ്ങളും വെല്ലുവിളികളും ഞാൻ കാണുന്നില്ല. കോവിഡ് കാലത്ത് പള്ളിയിൽ പോകാൻ സാധിക്കാത്തതിൽ ദു:ഖിതരായിരുന്നു ആളുകൾ. ഇവരിൽ ബഹുഭൂരിപക്ഷവും പള്ളികളിലേക്ക് തിരിച്ചെത്തിക്കഴിഞ്ഞു. എന്നാൽ പ്രായമായവരും ശാരീരികമായ പ്രശ്നമുള്ളവരുമായ കുറച്ചു പേർ ഇപ്പോഴും ഓൺലൈനിൽ ആരാധനയിൽ സംബന്ധിക്കുന്നുണ്ട്. ബാക്കിയെല്ലാവരും സഭയുടെ ആരാധന ക്രമങ്ങളിലേക്ക് മടങ്ങിയെത്തിയിട്ടുണ്ട് എന്നാണ് മനസിലാക്കുന്നത്. ആരോഗ്യപ്രശ്നങ്ങൾ ഇല്ലാത്ത എല്ലാവരും പള്ളിയിൽ എത്തി ആരാധനയിൽ പങ്കെടുക്കാനും ആ കൂട്ടായ്മുടെ ഭാഗമാകാനും പരിശ്രമിക്കുന്നവരാണ്

**? പൗരോഹിത്യത്തെക്കുറിച്ച് വിമർശനങ്ങൾ ഉയരുന്നത് പതിവായിട്ടുണ്ട്. വെല്ലുവിളികൾ വർധിക്കുകയും ചെയ്യുന്നു. സെമിനാരിയിൽ വിദ്യാർഥികളുടെ ഗുരു ആയിരുന്നല്ലോ. നിലിവിൽ പൗരോഹിത്യത്തെക്കുറിച്ചുള്ള ഇത്തരം വിമർശനങ്ങളുടെ പശ്ചാത്തലത്തിൽ വൈദികരോടും വൈദിക വിദ്യാർഥികളോടും എന്താണ് പറയാനുള്ളത്.**

പുരോഹിത സ്ഥാനികൾ സഭയുടെ നട്ടെല്ലാണ്. അവരില്ലാതെ സഭ വളരുകയില്ല. ജനങ്ങളോട് അടുത്ത് ഇടപെടുന്നത് വൈദികരാണ്. മെത്രാന്മാർ പള്ളികൾ സന്ദർശിച്ച്, കുർബാന അർപ്പിച്ച് മടങ്ങുകയാണ്. അതേസമയം ജനങ്ങളുടെ ദൈനംദിനമായ ജീവിതത്തിൽ, അവരുടെ കാര്യങ്ങൾ അന്വേഷിക്കുകയും അവരുടെ ഭവനങ്ങൾ സന്ദർശിക്കുകയും ഒക്കെ ചെയ്യുന്നവരാണ്. അതുകൊണ്ട് വൈദികർ കൊടുക്കുന്നതായുള്ള വിശ്വാസം, പ്രത്യാശ, സാന്ത്വന പരിചരണവും ഒക്കെയാണ് സഭയുടെ ശുശ്രൂഷയായി ലോകം മനസിലാക്കുന്നത്. അതു കൊണ്ട് വൈദികരുടെ ശുശ്രൂഷ എന്നു പറയു ന്നത് വളരെ പ്രധാനപ്പെട്ടതാണ്. അതുകൊണ്ടു തന്നെ നമ്മൾ അക്കാര്യത്തിൽ പ്രത്യേത ശ്രദ്ധ നൽകുന്നുമുണ്ട്. സെമിനാരി പഠനകാലത്ത് വിദ്യാർഥികളോടും ഇത് പറയാറുണ്ട്. നിങ്ങളിലാണ് സഭയുടെ വളർച്ചയും സഭയുടെ താഴ്ച യും ഇരിക്കുന്നത് എന്ന് പറയാറുണ്ട്. അത്തരത്തിൽ വിശ്വാസ പരിശീലനം നൽകിയാലും ഒന്നോ രണ്ടോ ശതമാനം പേരിൽ വീഴ്ചകൾ എവിടെയെങ്കിലും ഉണ്ടാകാം. സഭയുടെ വളർച്ചയെ അതു ബാധിക്കുകയും ചെയ്തേക്കാം. എന്നാൽ അതിനെയെല്ലാം അതിജീവിച്ച് ദൈവത്തിൽ ആശ്രയിച്ച് സഭ വളർന്നു കൊണ്ടിരിക്കുന്നു.

**? സഭയുടെ അഭിമാനമാണ് സഹോദരൻ പദ്ധതി. സൗഖ്യം എന്ന പേരിൽ പഞ്ചവത്സര പദ്ധതിയും ആരംഭിക്കുന്നു. ജീവകാരുണ്യ മേഖലയിൽ സഭയുടെ ഇടപെടൽ എത്രമാത്രം ശക്തിപ്പെടുന്നു എന്നതിന്റെ തെളിവാണ് ഇത്തരം പ്രവർത്തനങ്ങൾ. കഴിഞ്ഞ കുറച്ചു നാളുകളായി പത്രമാധ്യമങ്ങളിലൂടെയും മറ്റും ആർക്കെങ്കിലും സഹായം ആവശ്യമാണ് എന്നു കേട്ടാൽ അവിടെ എത്തുകയോ സഹായം എത്തിക്കാനോ സഭയും ബാവായും മുൻപിലുണ്ടായിരുന്നു. ഇതിനെ എങ്ങനെയാണ് വിപുലപ്പെടുത്തുന്നത്.**

സാമൂഹിക പ്രതിബദ്ധതയോടെ പ്രവർത്തിക്കണം എന്നത് എന്റെ അടിസ്ഥാനപരമായ വീക്ഷണമാണ്. ബാല്യകാലം മുതൽ പാവപ്പെട്ടവരോടും മറ്റുള്ളവരോടും ഇടപെട്ടാണ് ജീവിച്ചിരുന്നത്. എന്റെ ഗ്രാമത്തിലുള്ള ആളുകളുമായി ഒരുമിച്ച് ഇടപെടുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നു. സാധാരണ കുടുംബത്തിൽ ജനിച്ചു വളർന്നതു കൊണ്ട് ഇത്തരം ആളുകളുടെ പ്രയാസങ്ങളും ദു ഖങ്ങളും മനസിലാക്കാൻ കഴിയും. എനിക്കും ഈ അവസ്ഥ ഉണ്ടായിട്ടുണ്ട്. നമുക്ക് ലഭിക്കുന്ന അവസരങ്ങളിൽ ഇത്തരം ആളുകളെ സഹായിക്കണം. എന്റെ സങ്കടത്തിലും ബുദ്ധിമുട്ടിലും അനേകർ സഹായിച്ചിട്ടുണ്ട്. അതുകൊണ്ട് അർഹതപ്പെട്ടവരെ സഹായിക്കുക എന്നത് എന്റെ ഉത്തരവാദിത്തം കൂടിയാണ്. മെത്രാനായി നിയമിക്കപ്പെട്ടപ്പോൾ എനിക്ക് കൂടുതൽ അവസരം കിട്ടി. ഒട്ടേറെ ജീവകാരുണ്യ പ്രസ്ഥാനങ്ങൾ നടത്താൻ സാധിച്ചു. ജീവകാരുണ്യപ്രവർത്തനത്തിന്റെ മുഖം എന്നു പറയുന്നത് മനുഷ്യരെ സ്നേഹിക്കുക എന്നതാണ്. എന്തെങ്കിലും കുറവുള്ളവരെ സഹായിക്കുക എന്നത് ഔദാര്യമല്ല, മറിച്ച് ഉത്തരവാദിത്വവും കടമയുമാണ്. അതാണ് ചെയ്യുന്നത്. ബാവാ സ്ഥാനത്ത് എത്തിയപ്പോൾ അതിനെ വിപുലമായി നടത്താൻ ആഗ്രഹിച്ചിരുന്നു. അതിനാലാണ് എന്റെ മുൻഗാമി പൗലോസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ ഓർമയ്ക്ക് ഇത്തരത്തിൽ ഒരു പ്രസ്ഥാനം ആരംഭിക്കുന്നതാണ് ഉചിതമെന്നു തോന്നി. കാരണം ആരും അറിയാതെ, രഹസ്യമായി തിരുമേനി പാവങ്ങളായ അനേകർക്ക് സഹായം നൽകിയിരുന്നു തിരുമേനിയുടെ സ്മാരകം ഒരു കെട്ടിടമാണെന്നു ഞാൻ കരുതുന്നില്ല. ഇതുപോലെയുള്ള പ്രവർത്തനമാണ് വേണ്ടതെന്നു തോന്നി സ്നേഹസ്പർശം എന്ന പേരിൽ പൗലോസ് ദ്വിതിയൻ ബാവായാണ് പരുമല കാൻസർ സെന്ററിൽ കാൻസർ രോഗികൾക്ക് സൗജന്യ ചികിത്സയ്ക്ക് പദ്ധതി ആരംഭിച്ചത്. ജാതി,മത ഭേദമന്യേ എല്ലാവർക്കും സഹായം നൽകുക, നന്മ ചെയ്യുക എന്നതാണ് സഹോദരൻ പദ്ധതിയിലൂടെ ലക്ഷ്യമിടുന്നത്. എവിടെ പട്ടിണിയിൽ, അവശതയിൽ ആളുകൾ ക

ഴിയുന്നുണ്ടോ അവരെല്ലാം എന്റെ സഹോദരങ്ങളാണ് എന്ന വീക്ഷണത്തെ സഭ പൂർണമായി ഉൾക്കൊണ്ടു എന്നതാണ് പദ്ധതിക്ക് ലഭിക്കുന്ന സഹകരണത്തിൽ നിന്ന് മനസിലാക്കുന്നത്. സഭയ്ക്കു പുറത്തു നിന്നും സഹകരണം ഉണ്ടാകുന്നു. ഞാൻ പ്രതീക്ഷിച്ചതിൽ അധികമായി പിന്തുണ ലഭിച്ചു. എവിടെപ്പോയാലും സഹോദരൻ പദ്ധതിക്കുള്ള വിഹിതം എന്നു പറഞ്ഞ് ആളുകൾ തരുന്നു. 5 വിഭാഗങ്ങളിലുള്ള രോഗികൾക്ക് 5 വർഷത്തെ ചികിത്സയ് ക്ക് പ്രയോജനം ലഭിക്കുന്ന വിധത്തിലാണ് 'സൗഖ്യം' പദ്ധതി ആവിഷ്കരിച്ചിരിക്കുന്നത്. പരുമല ആശുപത്രിയുമായി ബന്ധപ്പെടുത്തിയാണ് ഈ പദ്ധതി. 5 കോടി രൂപയാണ് ഇതിനായി മാറ്റിവച്ചിരിക്കുന്നത്. ഭവന നിർമാണം, വിവാഹസഹായം, മറ്റുള്ളവർക്കുള്ള ചികിത്സാ സഹായം, വിദ്യാഭ്യാസ സഹായം എന്നിവയെല്ലാം ഇതിനു പുറമേ തുടരുകയും ചെയ്യും.

**? ദിവസവും നിരവധി ആളുകളെ കാണുന്നു. യോഗങ്ങളിൽ പങ്കെടുക്കുന്നു. ഭരണപരമായ കാര്യങ്ങൾ നിർവഹിക്കുന്നു. അത്ര സാധാരണമല്ലാത്ത തിരക്കാണ്. ഈ തിരക്കിനെ എങ്ങനെ മാനേജ് ചെയ്യാൻ സാധിക്കുന്നു.**

ശരിയാണ്, തിരക്ക് നിസാരമല്ല. ഇതിനെ മാനേജ് ചെയ്യാൻ പ്രത്യേകിച്ച് ഒന്നും ചെയ്യുന്നില്ല. ശരീരത്തിന്റെ സുഖമോ ഭക്ഷണത്തിന്റെ സുഖമോ നോക്കാറില്ല. എല്ലാ കാര്യങ്ങളും ദൈവം നൽകിട്ടുണ്ട്. ചിലപ്പോൾ ശാരീരികമായ ക്ഷീണങ്ങൾ തോന്നാറുണ്ട്. എന്നാൽ ദൈവത്തിന്റെ കരുണ കൊണ്ട് ഒരു ബുദ്ധിമുട്ടുകളും ഉണ്ടാവാതെ മുൻപോട്ടു നടത്തി. അഹങ്കരിക്കാനില്ല. സഭയിലെ ലക്ഷക്കണക്കിന് ആളുകൾ ദൈനംദിനം എനിക്കു വേണ്ടി പ്രാർഥിക്കുന്നുണ്ട്. ഇത്രയും പേർ പ്രാർഥിക്കുമ്പോൾ ഞാൻ എന്തിനു പേടിക്കണം. അവരുടെ മനസുകളിൽ എനിക്ക് സ്ഥാനമുണ്ട്. എനിക്ക് ധൈര്യമായി മുൻപോട്ടു പോകാം. ദൈവം കാത്തുസൂക്ഷിക്കുമെന്ന വിശ്വാസത്തിൽ, പ്രാർഥനയിൽ ജീവിച്ചാണ് കഴിയുന്നത്.

**? ഏറെ പ്രിയപ്പെട്ടിരുന്ന എഴുത്തും വായനയ്ക്കും ഈ തിരക്കിനിടയിൽ സമയം ലഭിക്കാറുണ്ടോ**

വായനയും എഴുത്തും ഉൾപ്പെടെ പതിവായി ചെയ്തിരുന്ന പല കാര്യങ്ങളിലും വീഴ്ച വരുന്നുണ്ട്. പരിപാടികൾക്കും മറ്റുമായുള്ള ആദ്യത്തെ ഈ തിരക്കുകൾ ഒതുങ്ങുമ്പോൾ, കാര്യങ്ങൾ ക്രമീകരിച്ച് സ്ഥിരമായി ചെയ്തിരുന്നതായ കാര്യങ്ങളിൽ ഇടപെടാൻ കുറച്ചു കൂടി സമയം ലഭിക്കുമെന്ന പ്രതീക്ഷയാണ് എനിക്കുള്ളത്.

**? സഭാ സമാധാനം എന്നതിനെക്കുറിച്ചുള്ള വീക്ഷണം എന്താണ്.**

എല്ലാ സഭകളിലും സമാധാനവും അസമാധാനവും ഉണ്ട്. പൂർണമായ സമാധാനം ഉണ്ട് എന്ന് ഒരു സഭയ്ക്കും അവകാശപ്പെടാൻ കഴിയില്ല. എല്ലാ സഭകൾക്കും ഉൾഭരണത്തിലും പ്രവർത്തനത്തിലും പല തരത്തിലുമുള്ള പ്രശ്നങ്ങളും ഉണ്ട്. മലങ്കര സഭയിലും ഉണ്ട്. പൂർണമായ സമാധാനത്തിലേക്ക് വരാൻ മലങ്കര സഭ ആഗ്രഹിക്കുന്നു. അതേസമയം നീതിയും സത്യവും ഇല്ലാത്ത ഒരു സമാധാനം സഭ ആഗ്രഹിക്കുന്നില്ല. നീതിയിലും സത്യത്തിലും അടിസ്ഥാനപ്പെട്ടിരിക്കണം സമാധാനം. അങ്ങനെയല്ലാത്ത സമാധാനം ശാശ്വതമായി നിക്കില്ല. അതിനാണ് താൽപര്യപ്പെടുന്നത്.

**? 2052ൽ സഭാ സ്ഥാപനത്തിന്റെ 2000 വർഷത്തിലേക്ക് എത്തുകയാണ്. ഇനി 3 പതിറ്റാണ്ടുകളുടെ ദൂരം മാത്രമേ ഉള്ളൂ. ഈ അവസരത്തിൽ സഭയുടെ വളർച്ചയെക്കുറിച്ചുള്ള കാഴ്ചപ്പാട്.**

ഇത് സംബന്ധിച്ചുള്ള എന്റെ കാഴ്ചപ്പാട് മാനേജിങ് കമ്മിറ്റിയിലും വർക്കിങ് കമ്മിറ്റിയിലുമൊക്കെ പങ്കുവച്ചു കഴിഞ്ഞു. ദ്വിസഹസ്രാബ്ദി പ്രൊജക്ട് ഉണ്ടാക്കണം. വർക്കിങ് കമ്മിറ്റിയിൽ ചിലരെ ചുമതലപ്പെടുത്തിയിട്ടുണ്ട്. 6 പഞ്ചവത്സര പദ്ധതികളായി പ്ലാൻ ചെയ്യാനാണ് ആവശ്യപ്പെട്ടിരിക്കുന്നത്. സഭയ്ക്ക് പ്രയോജനപ്പെടുന്നതും സാമൂഹിക, എക്യുമെനിക്കൽ മേഖലകളിൽ എന്തു ചെയ്യാൻ കഴിയും എന്നത് പരിശോധിച്ച് മാസ്റ്റർ പ്ലാൻ തയാറാക്കും. ഇതിനെക്കുറിച്ച് മാത്രം ചർച്ച ചെയ്യാൻ ഒരു ദിവസം പൂർണമായി മാനേജിങ് കമ്മിറ്റി വിളിച്ചു ചേർക്കുന്നുണ്ട്. സമ്പൂർണ ഡിജിറ്റലൈസേഷൻ എന്നത് ഇത്തരത്തിലുള്ള ഒരു ആലോചനയാണ്. സഭയിലെ ഇടവകകൾ, ഇടവകാംഗങ്ങൾ, ഭദ്രാസനങ്ങൾ, വിവിധ പ്രൊജക്ടുകൾ എന്നിവയെല്ലാം സഭാ ആസ്ഥാനത്ത് ലഭ്യമാക്കുക എന്നതാണ് ലക്ഷ്യം. ഇത്തരത്തിൽ വിവിധ ആശയങ്ങൾ ക്രോഡീകരിച്ച് പദ്ധതികൾ രൂപപ്പെടുത്തും. എന്റെ സ്വപ്നം എന്നത് 30 വർഷങ്ങൾക്ക് ശേഷം സഭയ്ക്ക് ചെന്നെത്താവുന്ന അത്രയും ഔന്നത്യത്തിൽ എത്തണം എന്നതാണ്. ഒരുപക്ഷേ ആ കാലഘട്ടത്തിൽ ഞാൻ ഉണ്ടാവണം എന്നില്ല. പക്ഷേ സഭ ഉന്നതിയിൽ എത്തണം

**? രാഷ്ട്രീയവും സഭയും എന്നതിനോടുള്ള സമീപനം എങ്ങനെയാണ്.**

രാഷ്ട്രീയപ്പാർട്ടികളോടെല്ലാവരോടും നമുക്ക് സമഭാവനയോടെയുള്ള സമീപനമാണ് മതങ്ങളും രാഷ്ട്രീയ പാർട്ടികളും എല്ലാം ഒരുമിച്ച് ചേർന്ന് മനുഷ്യന് എന്തു നന്മ ചെയ്യാൻ സാധിക്കും എന്ന് ചിന്തിക്കണം എന്നാണ് എന്റെ അഭിപ്രായം. മനുഷ്യന്റെ അസ്ഥിത്വത്തിന് ഘടകവിരുദ്ധമായ പ്രവർത്തനങ്ങൾ സമൂഹത്തിൽ ഉണ്ടാകുന്നു. ഇത്തരം കാര്യങ്ങൾ ഒഴിവാക്കി മനുഷ്യനന്മയ്ക്ക് എങ്ങനെ പ്രവർത്തിക്കാൻ സാധിക്കും എന്ന് മതങ്ങളും രാഷ്ട്രീയ പാർട്ടികളും ചിന്തിച്ചാൽ അത് രാജ്യപുരോഗതിയിലേക്കും രാഷ്ട്രനിർമിതിയിലേക്കും വഴി തെളിക്കും. പുരോമനാത്മകമായ കാര്യങ്ങൾ ചെയ്യാൻ തയാറാകണം. വേദിയിൽ നിന്ന് പ്രസംഗിക്കുന്നതല്ല വലിയ കാര്യം. കേട്ട് എല്ലാവരും നല്ല പ്രസംഗമാണെന്നോ ചീത്തയാണെന്നോ പറഞ്ഞ് മടങ്ങും. ഓരോ മനുഷ്യരെയും നേരിട്ട് കണ്ട് അവരുടെ അവസ്ഥ എന്താണെന്ന് മനസിലാക്കിയുള്ള പ്രവർത്തനമാണ് ആവശ്യം. സമൂഹത്തോടുള്ള പ്രതിബദ്ധത നിർവഹിക്കാൻ എല്ലാവരും തയാറാകണം. ഇത്തരത്തിലുള്ള ഒരുമിച്ചുള്ള പ്രവർത്തനങ്ങളെക്കുറിച്ച് ചിന്തിച്ചാൽ മുൻപന്തിയിൽ നിൽക്കാൻ മലങ്കര സഭ തയാറാണ്. അതിന് സഭാമക്കളും പ്രത്യേകിച്ച് വിശ്വാസികളും കൂടെയുണ്ടാകും എന്ന് എനിക്ക് ഉറപ്പുണ്ട്.

**? നരബലി നടന്ന വാർത്തകളാണ് അടുത്തിടെ പുറത്തു വരുന്നത്. വിശ്വാസം, ബോധ്യം തുടങ്ങിയ കാര്യങ്ങളിൽ സമൂഹത്തെ ബോധവാന്മാരാക്കാനുള്ള ഉത്തരവാദിത്വം ഇല്ലേ**

നരബലി എന്നു പറയുന്നതു തന്നെ അന്ധവിശ്വാസമാണല്ലോ. മനുഷ്യൻ വിദ്യാഭ്യാസപരമായി വളർന്നിട്ടും അന്ധവിശ്വാസത്തിനു പുറകേ പോകാൻ ആളുകൾ ഉണ്ട് എന്നു പറയുമ്പോൾ അത് എല്ലാവരുമല്ല, 99 ശതമാനവും അങ്ങനെയുള്ളവരല്ല. സാമ്പത്തികമായ ഉന്നതിക്കായി നരബലി നടത്തി എന്നാണ് മാധ്യമങ്ങളിലൂടെ മനസിലാക്കുന്നത്. ഒറ്റപ്പെട്ട സംഭവമായി ഇതിനെ കാണണം. ഇത്തരം സംഭവങ്ങൾ ആവർത്തിക്കാതിരിക്കാനുള്ള ബോധവൽക്കണം ഉണ്ടാകണം. അന്ധവിശ്വാസങ്ങൾക്കെതിരെ സഭയും മതങ്ങളും രാഷ്ട്രീയപാർട്ടികളുമെല്ലാം പ്രവർത്തിക്കേണ്ടത് ആവശ്യമാണ്.

**'കരുണയുടെ ഉറവിടമാകണം സഭ'. സ്ഥാനാരോഹണ വേളയിൽ നടത്തിയ പ്രസംഗത്തിൽ പരിശുദ്ധ കാതോലിക്കാ ബാവ നടത്തിയ പ്രസംഗത്തിലെ വരികളാണിത്. അതിൽ ഊന്നിയുള്ള പ്രവർത്തനങ്ങളാണ് നാളിതുവരെ നടപ്പാക്കിയത്. തുടർന്നും വിശാലമായ കാഴ്ചപ്പാടോടെ, സമൂഹത്തെ നന്മയിലേക്ക് നയിക്കുന്ന, പ്രയാസപ്പെടുന്നവർ ആരും ഇല്ലാതെ അവരെ ചേർത്തു പിടിക്കുന്ന നല്ല മാതൃകയാവാൻ, 2000 വർഷം പൂർത്തിയാകുന്ന സഭയെ കൂടുതൽ ഊർജസ്വലമായി മുൻപോട്ടു നയിക്കാൻ സാധിക്കട്ടെ എന്ന് ആശംസിക്കുന്നു..**

***തയ്യാറാക്കിയത്: ജിക്കു തോമസ് കുഴിമറ്റം***

### BRIDEGROOM WANTED

Orthodox Parents from Kottayam invite proposals from well qualified and employed orthodox boys for their daughter ( 25 Years/150 cm.) completed B Arch (Kerala University ) & then M.Sc ( Architecture ) from the University of Edinburgh and working in a reputed Archi tectural firm in Scotland, UK .

**Contact details : Mob: 0091- 8593974405**
**E-mail : kp@powercorpkw.com**

### BRIDEGROOM WANTED

Orthodox Christian parents asking proposal for their daughter MSc, MPhil-27/153 cm, from parents of well-employed, educated Orthodox Christian boys

Contact No.

**9496584034, 9495771595**

### BRIDEGROOM WANTED

Orthodox family well settled in Mumbai invites proposal from parents of orthodox boy preferably outside Kerala for their daughter 25 years ,5/5" (165cms.) Postgraduate, working in CANADA as Sr.Credit Analyst in Bank.

**Email: pappachanannie92@gmail.com**
**Mob: 7666150092/ 9004490373**

### BRIDEGROOM WANTED

ഓർത്തഡോക്സ് യുവതി 24/170 B.Com, PGDM (Multinational Company Jobs) UK, USA, Australia, Canada യിലുള്ള യുവാക്കളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു. ഓർത്തഡോക്സിന് മുൻഗണന.

Contact No:

**8078459866**

### BRIDEGROOM WANTED

കോട്ടയം സ്വദേശിയായ ഓർത്തഡോക്സ് വൈദികന്റെ മകൾ. 25/157cm, MCom., HDC അനുയോജ്യരായ കുട്ടികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

**M4 ID: 5050417**
**Contact No. 9744100502, 9037457409**

### BRIDE WANTED

Orthodox parents invite proposals for their son. 28 years/180 cm/B.Tech, Electronics and Communication Br. Now working in a American Colabrated IT Company in info Park, Cochin for last five years) from Parents of Orthodox God fearing Girls BSc Nurses who are working in UK or Canada prefered.

Contact No:

**9747907386, 9526727079**

### BRIDE WANTED

Orthodox Christian family invites proposals from parents of God fearing girls for their son age 29 years 163 cms Engineer (E.C.) working at Kuwait private sector. Preferance B Sc Nurse Kuwait or Kerala.

Contact No

**Mob: 9747790270**

### BRIDE WANTED

Orthodox parents settled in Sulthan Bathery seeking a suitable alliance for their son 31 years 172 cm, Working for Adani airports as a Deputy Manager.

Contact No.

**Mob: 7829968101, 9567271318**

### BRIDE WANTED

Orthodox parents inviting proposals from God fearing,professionaly qualified Girls, for their boys 30/180 Engineer: Saudi Arabia, 28/170 MBA

Contact No:

**Mob: +91 9497703827**

### BRIDE WANTED

Orthodox family from Chengannur invite proposal for their only son, MBA, 36, 5'8|" working as Project Manager in a semi government firm in Abudhabi, arriving in Dec Father passed away in 2014, sister married and settled in UK. Qualified girls with higher employment chances preferred.

Contact No:

**Mob: 9847990921**

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് 2023 ഫെബ്രു. 7; ഏപ്രിൽ 10 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:

**9447353706, 8921324901**




കുടുംബ വിശേഷം 27

ജിജി ജോൺസൺ

# ലഹരിക്കെതിരെ പോരാടാം...

കേരളത്തിൽ സ്കൂൾ വിദ്യാർഥികളിലും യുവജനങ്ങളിലും മാരകമായ ലഹരി വസ്തുക്കളുടെ ഉപയോഗം വ്യാപകമാകുന്നതായി സമീപകാലത്ത് രജിസ്റ്റർ ചെയ്ത കേസുകൾ തെളിയിക്കുന്നു. കേരളം ഇത്തരം ലഹരിമരുന്നുകളുടെ മാർക്കറ്റായി മാറുകയാണ് എന്നാണ് എക്സൈസ് അധികൃതരുടെ കണക്കുകൾ സൂചിപ്പിക്കുന്നത്. ഇതൊരു സാമൂഹിക പ്രശ്നമായി മാറുകയാണ്. കേരളത്തിലെ വിദ്യാർഥികൾ മയക്കു മരുന്നുകൾക്കടിമകളാകുന്നതിനെ പറ്റി ആശങ്കയോടെ സംസാരിക്കുന്ന ഒരു അദ്ധ്യാപികയുടെ ശബ്ദ സന്ദേശം മിക്കവരും കേട്ടിട്ടുണ്ടാകും. മയക്കുമരുന്നിന്റെ വിപണനവും ഉപയോഗവും ഏതുവിധേനയും തടയിടേണ്ടത് അത്യന്താപേക്ഷിതമാണ്. നാടിന്റെ ഭാവി വരും തലമുറയുടെ കൈകളിലാണ്. അവരുടെ ശാരീരികവും മാനസികവും ആയ ആരോഗ്യവും സർഗാത്മകശേഷികളും നശിച്ചു പോകാൻ അനുവദിച്ചുകൂടാ

മുൻ കാലങ്ങളിൽ കഞ്ചാവ് പോലെയുള്ള വസ്തുക്കളാണ് നമുക്ക് പരിചിതമെങ്കിൽ ഇന്ന് ലക്ഷങ്ങൾ വിലമതിക്കുന്ന രാസ ലഹരി (synthetic drugs) വിദ്യാർഥികളുടെ കൈകളിലേക്ക് എത്തിപ്പെടുന്നു. ക്രിസ്റ്റൽ രൂപത്തിലുള്ള എം.ഡി.എം.എ പുതുതലമുറക്കിടയിൽ ഐസ് മെത്ത്, കല്ല്, പൊടി, കൽക്കണ്ടം, ക്രിസ്റ്റൽ മെത്ത്, ബ്ലൂ ഐസ്, സ്പീഡ് തുടങ്ങിയ ഓമനപ്പേരുകളിലാണ് അറിയപ്പെടുന്നത്. വീടുകളിൽ സ്റ്റാമ്പ്, സ്റ്റിക്കർ രൂപത്തിലും വെളുത്ത നിറത്തിൽ പഞ്ചസാരക്കും ഉപ്പിനും സാമ്യമുള്ള ചെറുതരികളായും ഗുളിക രൂപത്തിലുമെല്ലാം സൂക്ഷിക്കുന്ന രാസലഹരികൾ രക്ഷിതാക്കൾക്ക് പലപ്പോഴും തിരിച്ചറിയാൻ കഴിയില്ല. നാവിനടിയിൽ വെക്കാവുന്ന സ്റ്റിക്കർ, കൂൾ പോലുള്ള ലഹരികൾ ക്ലാസ് മുറിയിൽ മാസ്കിന്റെ മറവിൽ വിദ്യാർഥികൾ ഉപയോഗിക്കുന്നതായും കണ്ടെത്തിയിട്ടുണ്ട്. ഇത്തരത്തിലുള്ള മയക്കുമരുന്നുകൾ വളരെ കുറഞ്ഞ അളവിലായാലും ലഹരി വളരെ കൂടുതലായിരിക്കും. കൗമാരക്കാരായ കുട്ടികൾ ഇതിലേക്ക് പെട്ടെന്ന് ആകർഷിക്കപ്പെടുന്നു ഇവ കുട്ടികളുടെ ശാരീരിക മാനസിക ആരോഗ്യ നിലയെ സാരമായി ബാധിക്കുകയും വ്യക്തിത്വ വൈകല്യങ്ങളിലേക്ക് നയിക്കുകയും ചെയ്യുന്നു.

പെട്ടെന്ന് ഒരു ദിവസം തുടങ്ങുന്നതല്ല ലഹരിയുടെ ഉപയോഗം. കുട്ടികൾ ഇതിലേക്ക് എത്തുന്നതിനു പിന്നിൽ പല കാരണങ്ങളുണ്ടാകാം. വീട്ടിലെ പ്രശ്നങ്ങൾ, കൂട്ടുകാരുടെ സമ്മർദം, കൂട്ടുകാരിൽ നിന്നും നിറം പിടിപ്പിച്ച കഥകൾ കേട്ടുള്ള ആവേശം, ക്യൂരിയോസിറ്റി, പ്രണയ നൈരാശ്യം, വ്യക്തിത്വ വൈകല്യങ്ങൾ, അധികമായി ലഭിക്കുന്ന പോക്കറ്റ്മണി എന്തു ചെയ്യണമെന്നറിയാതെ നടക്കുന്നവർ, പഠനം വിരസമാകുന്നത്, പഠിക്കാൻ ഏകാഗ്രത കിട്ടുമെന്ന തെറ്റായ അറിവ്, വിരസത, ഏകാന്തത, വിഷാദം ലക്ഷ്യബോധമില്ലായ്മ തുടങ്ങി പല പ്രശ്നങ്ങളാണ് ഇവരെ ഈ കെണിയിലേക്കെത്തിക്കുന്നത്. ഇവരെ വലവീശിപിടിക്കാനായി സ്കൂളുകൾ, കോളേജുകൾ, ഹോസ്റ്റലുകൾ തുടങ്ങിയവ കേന്ദ്രീകരിച്ച് മയക്കുമരുന്നിന്റെ റാക്കറ്റുകൾ തന്നെ പ്രവർത്തിക്കുന്നുണ്ട്. ആദ്യമൊക്കെ രസത്തിനായി തുടങ്ങുന്ന ഈ ലഹരി ഉപയോഗം ക്രമേണ ശീലമായി മാറുന്നു. അത് പിന്നീട് ആസക്തിയിലേക്കും അക്രമസ്വഭാവത്തിലേക്കും വഴി മാറുന്നു. ലഹരിക്ക് അടിമയായവരുടെ ഭാവിജീവിതം അതല്ലാത്തവരെ പോലെ മുന്നേറാൻ കഴിയാതെ വരുന്നു എന്ന് പഠനങ്ങൾ കാണിക്കുന്നു . നിരന്തരമായ ലഹരി ഉപയോഗം ബുദ്ധിശേഷിയിൽ ഗണ്യമായ കുറവ് വരുത്തുമെന്ന് ഗവേഷണങ്ങൾ വ്യക്തമാക്കുന്നു. മാത്രമല്ല കുട്ടികൾ കടുത്ത ആകാംക്ഷ, ഭയം, സംശയം, ശ്രദ്ധയില്ലായ്മ, നിരുത്സാഹം തുടങ്ങിയവക്ക് അടിമപ്പെടുന്നു. കാലക്രമേണ ഓർമ്മ, ചിന്ത, സ്വബോധം, ഇവ നഷ്ടമാകുന്നു. കാരണം സന്തോഷം, ഓർമ്മശക്തി, ചിന്തകൾ, ഏകാഗ്രത, സമയബോധം തുടങ്ങിയവ നിയന്ത്രിക്കുന്ന തലച്ചോറിന്റെ പ്രവർത്തനങ്ങളെ ഇവ താളം തെറ്റിക്കുന്നു പിന്നീട് ലഹരിയുടെ ഉപയോഗം കുറഞ്ഞാൽ പല തരത്തിലുള്ള വിഭ്രാന്തികളും ചേഷ്ടകളും അക്രമസ്വഭാവങ്ങളും പ്രകടിപ്പിക്കാൻ തുടങ്ങുന്നു ലഹരി ഉപയോഗിക്കുന്ന സമയത്ത് തലച്ചോറിൽ ഡോപമിന്റെ അളവ് ഉയരുന്നതോടെ ഒരു മായിക ലോകത്ത് എത്തിച്ചേരുന്ന കുട്ടികൾക്ക് യഥാർത്ഥ ലോകത്തിലേക്ക് തിരിച്ചു വരാൻ താത്പര്യമുണ്ടാകില്ല. അതുകൊണ്ട് സ്ഥിരമായി ലഹരി ഉപയോഗിക്കുക എന്നതാണ് അവർ കണ്ടെത്തുന്ന പോംവഴി.

ഈയൊരു സാഹചര്യത്തിൽ നമ്മുടെ കുഞ്ഞുങ്ങളെ കരുതലോടെ സംരക്ഷിക്കേണ്ടതുണ്ട്. ചിലർ അറിയാതെ അബദ്ധത്തിൽ ഈ വലയിൽ കുടുങ്ങാറുമുണ്ട്. അതുകൊണ്ട് മാതാപിതാക്കൾ ശ്രദ്ധിക്കേണ്ട ചില ലക്ഷണങ്ങൾ: പ്രത്യേകിച്ച് കാരണമില്ലാതെ പഠന നിലവാരത്തിൽ പിന്നോക്കം പോവുക രഹസ്യങ്ങൾ ഒളിപ്പിക്കുന്ന സ്വഭാവം, മുറിക്കകത്ത് അസാധാരണമായ മണം അനുഭവപ്പെടുക, കൂടുതൽ പോക്കറ്റ്മണി ആവശ്യപ്പെടുക, വീട്ടിൽ പൈസയോ മറ്റു വിലപിടിപ്പുള്ള വസ്തുക്കളോ കാണാതാവുക, അമിതമായ ഉറക്കം, കൂടുതൽ സമയം മുറി അടച്ചിടുക, അപരിചിതരോ പ്രായത്തിൽ മുതിർന്നവരോ ആയ കൂട്ടുകെട്ട് , കൈകളിലൊ ദേഹത്തോ കുത്തിവെപ്പിന്റെ പാടുകളൊ നിറവ്യത്യാസമൊ കാണുക, വസ്ത്രധാരണ രീതിയിൽ പെട്ടെന്നുള്ള വ്യത്യാസം തുടങ്ങിയുള്ള മാറ്റങ്ങൾ മാതാപിതാക്കൾ ഗൗരവമായി ശ്രദ്ധിക്കേണ്ടതുണ്ട്.

കരുതലുകൾ: എന്തെങ്കിലും സംശയം തോന്നിയാൽ തന്നെ വളരെയധികം കരുതലോടെ വേണം ഇടപെടുവാൻ. തുറന്നു സംസാരിക്കുക, ശ്രദ്ധയോടെ കേൾക്കാൻ ശ്രമിക്കുക കുറ്റപ്പെടുത്താതിരിക്കുക, പേടിപ്പിക്കാതിരിക്കുക ഒറ്റപ്പെടുത്താതിരിക്കുക, കൂടെയുണ്ട് എന്ന ധൈര്യം കൊടുക്കുക. എന്തിനും പരിഹാരം ഉണ്ട് എന്ന ബോധ്യപ്പെടുത്തുക. ലഹരി ഉപയോഗിക്കുന്നതായി ബോധ്യപ്പെട്ടാൽ ടീച്ചർമാർ, കൗൺസിലർമാർ, സൈക്കോളജിസ്റ്റുകൾ, സൈക്യാട്രിസ്റ്റുമാർ എന്നിവരുടെ സഹായം തേടുകയും നിർദ്ദേശങ്ങളും പരിഹാരമാർഗങ്ങളും സ്വീകരിക്കുകയും ചെയ്യുക.

എല്ലാറ്റിലുമുപരി കുട്ടികളുമായി ദിവസവും അല്പസമയം ചിലവഴിക്കേണ്ടതുണ്ട്. അവരെ കേൾക്കുവാനും മനസിലാക്കുവാനും അവർക്ക് എല്ലാം തുറന്ന് പറയാനുള്ള സ്വാതന്ത്ര്യം ഉണ്ടാകേണ്ടതുമുണ്ട് . ഏത് സാഹചര്യത്തിലായാലും അവരെ ചേർത്ത് പിടിക്കണം. അവർ ഇടപെടുന്ന സാഹചര്യങ്ങളിൽ ഉണ്ടാകാൻ സാധ്യതയുള്ള അപകടങ്ങളെ കുറിച്ച് ബോധ്യമുള്ളവരായി വേണം വളരുവാൻ. നമ്മുടെ ശരീരം ദൈവം വസിക്കുന്ന ആലയമാണെന്നും അത് അശുദ്ധമാക്കാൻ നമുക്കവകാശമില്ലെന്നും കുഞ്ഞായിരിക്കുമ്പോഴെ അവർ മനസിലാക്കണം. വീടുകളിൽ നിർവ്യാജമായ സ്നേഹവും കൂട്ടായ്മയും അനുഭവിക്കാൻ സാധിച്ചാൽ വഴിതെറ്റി പോകാനുള്ള സാധ്യത ഉണ്ടാകുന്നില്ല. അഥവാ എന്തെങ്കിലും അബദ്ധം സംഭവിച്ചാൽ തുറന്നു പറയാൻ മടിക്കില്ല. ദൈവസ്നേഹം കളിയാടുന്ന ഇടങ്ങളാകട്ടെ നമ്മുടെ ഭവനങ്ങൾ. ലഹരിയുടെ നീരാളിപ്പിടുത്തത്തിൽനിന്നും സമൂഹത്തെ രക്ഷിക്കേണ്ട ഉത്തരവാദിത്വം നമുക്കോരോരുത്തർക്കുമുണ്ട്. അതിനായി ഒരുമിച്ചു പ്രവർത്തിക്കാം.

ഫാ. ഡോ. തോമസ് ജോർജ്ജ്
തിരുവനന്തപുരം

# പൗലോസ് മാർ ഗ്രിഗോറിയോസിന്റെ പരിസ്ഥിതി വേദശാസ്ത്രം



പാരിസ്ഥിതിക പ്രതിസന്ധികളും ആഗോള പാരിസ്ഥിതിക ദുരന്തങ്ങളും തീവ്രമായിരിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത് കോവിഡ് 19 എന്ന മഹാമാരി ഈ പ്രശ്നത്തെ തുറന്നു കാട്ടുവാൻ ഇടയാക്കി എന്നത് ഒരു വസ്തുതയാണ്. അതിനാൽ തന്നെ ഈ വിഷയങ്ങളെ ഗൗരവമായിത്തന്നെ ഇന്നിന്റെ ലോകം ചർച്ച ചെയ്യുന്ന കാരണം ഇവ പ്രപഞ്ചത്തിന്റെയും മനുഷ്യന്റെ തന്നെയും നിലനില്പിനെത്തന്നെ ചോദ്യം ചെയ്യുന്നു. ഒരു നവ കാഴ്ചപ്പാടോടു കൂടിത്തന്നെ ഈ വിഷയങ്ങളെ സമകാലിക ലോകം നോക്കി കാണുന്നു. അല്ലാത്ത പക്ഷം ഈ പ്രപഞ്ചത്തിന്റെ നിലനില്പു തന്നെ അപകടത്തിലാകും എന്ന യാഥാർത്ഥ്യം നാം തിരിച്ചറിയണം.

ഒരു സന്തുലിത പാരിസ്ഥിതിക ആവാസവ്യവസ്ഥ ആവശ്യമായി വന്നിരിക്കുന്നു. പ്രപഞ്ചത്തിന്റെ നിലനിൽപ്പിനെ ഹനിക്കുന്ന മനുഷ്യന്റെ നിരുത്തരവാദിത്തമപരമായ പ്രവൃത്തികൾക്ക് വിരാമമിടുക എന്നുള്ളത് കാലത്തിന്റെ ആവശ്യം തന്നെയാണ്. ഭാരത പശ്ചാത്തലത്തിലും പാരിസ്ഥിതിതിക പ്രശ്നങ്ങൾ രൂക്ഷമായിക്കൊണ്ടിരിക്കുന്നു ഇവിടെയാണ് ഭാരത പശ്ചാത്തലത്തിൽ പാരിസ്ഥിതിക വേദശാസ്ത്രത്തിന് (Eco Theology for the Indian Context) പ്രസക്തിയേറുന്നത്.

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഈ വിഷയത്തെ സംബോധന ചെയ്തിട്ടുള്ള ഭാരത ക്രൈസ്തവ വേദശാസ്ത്രജ്ഞരിൽ പ്രമുഖനാണ്. മാർ ഗ്രിഗോറിയോസ്, ആദിമ ക്രൈസ്തവ പിതാക്കന്മാരിൽ പ്രമുഖനായ നിസായിലെ വി. ഗ്രിഗോറിയോസിന്റെ പഠിപ്പിക്കലുകളെ ഏറെ ആശ്രയിക്കുന്നുണ്ട്. മാർ ഗ്രിഗോറിയോസിന്റെ 'The Human Presence-an Orthodox view of Nature, A Human God, Cosmic Man-The Divine Presence' എന്നീ തെരഞ്ഞെടുക്കപ്പെട്ട കൃതികളുട പ്രധാന ആശയങ്ങളെ അപഗ്രഥിക്കുക എന്ന എളിയ ശ്രമമാണ് ഈ ലേഖനം നടത്തുന്നത്. പരിസ്ഥിതിതിയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ പൗരസ്ത്യ ദർശനത്തിന്റെ ഏതാനും ചില ആശയങ്ങൾ ചുവടെ ചേർക്കുന്നു.

**1. നവമാനവികത** (New Humanity)

'മനുഷ്യൻ പ്രപഞ്ചത്തിന്റെ മധ്യസ്ഥനാണ്' എന്ന ആശയമാണ് മാർ ഗ്രിഗോറിയോസിന്റെ 'The Human Presence' എന്ന പുസ്തകം പരിചയപ്പെടുത്തുന്നത്. മനുഷ്യകുലം രണ്ടു യാഥാർത്ഥ്യങ്ങളുടെ നടുവിൽ സ്ഥിതി ചെയ്യുന്നു. ദൈവവും, പ്രപഞ്ചവും, മനുഷ്യന് രണ്ടിൽ നിന്നും വ്യതിരിക്തമായി സ്ഥിതി ചെയ്യുവാൻ സാധ്യമല്ല. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം പഠിപ്പിക്കുന്നതും അതു തന്നെയാണ് അതിനാൽ തന്നെ നിലനില്ക്കുന്ന മാനവികത നവമാനവികതയാണ്. ദൈവവുമായി അവിഭാജ്യമായി യേശുക്രിസ്തുവിലൂടെ സ്ഥിതി ചെയ്യുന്ന ഒരു മാനവികത. അത് മധ്യസ്ഥതയണയ്ക്കുന്ന മാനവികതയാണ്-ദൈവത്തെയും പ്രപഞ്ചത്തെയും തമ്മിൽ ഒത്തുചേർക്കുന്ന ഒരു മാനവികത. സൃഷ്ടാവുമായും പ്രപഞ്ചവുമായും അഭേദ്യമായി നിലനിൽക്കുന്ന ഒരു മാനവികത

പരിസ്ഥിതി പ്രശ്നം, സാമ്പത്തിക മാന്ദ്യം, നീതിനിഷേധം, വിശ്വാസ ത്യാഗം, തൊഴിലില്ലായ്മ ഇവയെല്ലാം മനുഷ്യൻ തെറ്റായ പാതയിൽ സഞ്ചരിക്കുന്നു എന്നുള്ളതിന്റെ സൂചനയാണ് പരിസ്ഥിതിയെ കേവലം ഒരു ഉപഭോഗ വസ്തുവായി മനുഷ്യൻ പരിഗണിക്കുന്നതു തന്നെയാണ് ഇന്നിന്റെ വലിയ ദുരന്തം എല്ലാം മനുഷ്യനുവേണ്ടി എന്ന സ്വാർത്ഥപരമായ ചിന്താഗതി തന്നെ തെറ്റാണ്. മാർ ഗ്രിഗോറിയോസിന്റെ പാരിസ്ഥിതിക ദർശനവും പ്രപഞ്ചത്തിലെ മനുഷ്യന്റെ സ്ഥാനവും ഇവിടെ വെളിവാകുന്നു.

വേദതത്വശാസ്ത്രമനുസരിച്ച് മനുഷ്യൻ പ്രപഞ്ചക്രമത്തിൽ നിഷ്ക്രിയനല്ല വേദദർശനപ്രകാരം മനുഷ്യർ പ്രകൃതിയെ കാത്തുസൂക്ഷിക്കുന്നവനും പരിപോഷിപ്പിക്കുന്നവനുമാണ്. പരസ്പര പൂരകത്വവും ആശ്രയത്വവും സംരക്ഷണ നൈതികതയും യുക്തിസഹജമായി നിലകൊള്ളുന്നു. വേദദർശനം മുന്നോട്ടുവയ്ക്കുന്ന സാർവ്വാത്മക ഐക്യത്തിന്റെ നിയമം മനുഷ്യകുലവും പ്രപഞ്ചവും തമ്മിലുള്ള ശക്തമായ ബന്ധത്തെ ഊട്ടിയുറപ്പിക്കുന്നു ആയതിനാൽ സംരക്ഷണത്തിന്റെ നൈതികതയെന്നത് മാനവികതയുടെ വലിയ ഉത്തരവാദിത്തമായി നിലകൊള്ളുന്നു. മാർ ഗ്രിഗോറിയോസിന്റെ മാനവികത എന്ന ആശയം പുരാതനമായ വേദദർശനവുമായി ഒത്തുപോകുന്നുവെന്ന് മനസ്സിലാക്കണം. പാശ്ചാത്യ വേദദർശനപ്രകാരം പ്രകൃതിയും പ്രകൃതിയിലുള്ള സകലതും മനുഷ്യനുവേണ്ടി എന്നുള്ള ചിന്താധാരയ്ക്ക് വെല്ലുവിളിയായി സ്ഥിതി ചെയ്യുന്ന ഒന്നാണ് മനുഷ്യനും പ്രപഞ്ചവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള പൗരസ്ത്യ ദർശനം അതിൻപ്രകാരം, മാർ ഗ്രിഗോറിയോസിന്റെ ചിന്തയിൽ, പ്രകൃതിയുടെ മധ്യസ്ഥനായിരുന്നുകൊണ്ട് പ്രകൃതിയ്ക്കുവേണ്ടി, പ്രകൃതിയുടെ സംരക്ഷണത്തിനുവേണ്ടി നിലകൊള്ളുന്നവൻ എന്ന ആശയത്തിലൂന്നിയ വേദശാസ്ത്രത്തിന്, പാരിസ്ഥിതിക പ്രശ്നങ്ങൾ അത്യുച്ച കോടിയിലെത്തി നില്ക്കുന്ന ആധുനിക സാഹചര്യത്തിൽ ഏറെ പ്രസക്തിയുണ്ട്.

**2. പ്രാപഞ്ചിക ക്രമവും മനുഷ്യന്റെ ഉത്തരവാദിത്വം** (Cosmic Order and Human Responsibility)

പ്രകൃതിയുടെ താളം അമാനുഷികമായ ഒരു ക്രമത്തോട് ബന്ധപ്പെട്ടിരിക്കുന്നു എന്ന മധ്യപൂർവ്വ താത്വിക ചിന്ത Etienne Gilson ചൂണ്ടി കാണിക്കുന്നതിനോട് മാർ ഗ്രിഗോറിയോസ് യോജിക്കുന്നു. മനുഷ്യൻ ദൈവത്തിന്റെ ഛായയാണ്; മനുഷ്യൻ നേടിയെടുക്കുന്ന ആഗ്രഹം ദൈവീകമാണ്. അതിനുപുറമേ ഈ ഭൗതിക ലോകം ദൈവത്താൽ സൃഷ്ടിക്കപ്പെട്ടതും, അവന്റെ മഹിമയ്ക്ക് ഉതകുന്ന തരത്തിൽ ഉള്ളതുമാണ്. അത് സൃഷ്ടിക്കപ്പെടുന്നതോ അനന്തമായ ഒരു സ്നഹവായ്പിന്റെ അടിസ്ഥാനത്തിലും അത് എല്ലാ സൃഷ്ടിയുടെ പ്രവർത്തനങ്ങളെയും നിലനിർത്തുന്നതും ആകുന്നു. ആത്യന്തികമായി മാർ ഗ്രിഗോറിയോസ് പഠിപ്പിക്കുന്നത് പ്രപഞ്ചത്തിലുള്ള സകലവും ദൈവത്തിൽ ഒത്തുചേരുന്നു, അതൊടൊപ്പം ദൈവത്തിൽ വ്യാപിക്കുകയും ചെയ്യുന്നു എന്നതാണ്.

നിസായിലെ ഗ്രിഗോറിയോസിന്റെ ഉല്പത്തി പുസ്തകം 1:26-നെ ക്കുറിച്ചുള്ള വ്യാഖ്യാനത്തെ മാർ ഗ്രിഗോറിയോസ് ഉയർത്തിക്കാട്ടുന്നു. മനുഷ്യന് കടലിലെ മത്സത്തിന്മേലും, ആകാശത്തിലെ പറവകളിന്മേലും, ഭൂമിയിലുള്ള സകല ചരാചരങ്ങളിന്മേലും, സകല ഇഴജാതികളിന്മേലും ആധിപത്യം ഉണ്ട് എന്ന വ്യാഖ്യാനത്തെ നിസായിലെ ഗ്രിഗോറിയോസ് മറ്റൊരു തരത്തിൽ പഠിപ്പിക്കുന്നു. ഈ ആധിപത്യത്തെ മനുഷ്യന്റെ ഇച്ഛാശക്തിയെയും ഇന്ദ്രിയജയത്തെയും കുറിച്ചാകുന്നു പറയുന്നത് എന്നദ്ദേഹം സൂചിപ്പിക്കുന്നു. ഇത് മനുഷ്യനെ ദൈവസ്വഭാവത്തിന് അരൂപിയാക്കുന്നു. അത് ദൈവസ്നേഹത്തിലേക്ക് അവനെ നയിക്കുകയും ചെയ്യുന്നു. മാർ ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ മനുഷ്യന്റെ മനോഭാവം യുക്തിസഹജവും, ന്യായവും, നീതിയുക്തവും, സ്നേഹാധിഷ്ഠിതവും ആയിരിക്കണം.

മാർ ഗ്രിഗോറിയോസിന്റെ ദർശനപ്രകാരം പ്രകൃതിയുടെ മേലുള്ള മനുഷ്യന്റെ അപ്രമാദിത്തം തന്റെ കാര്യവിചാരകദൗത്യത്തിൽ നിന്ന് തന്നെ അന്യനാക്കുന്നു. ആധിപത്യത്തെക്കാൾ കാര്യവിചാരകത്വം എന്നതും ശരിയായ തത്വമായി അദ്ദേഹം അംഗീകരിക്കുന്നില്ല. ക്രിസ്തുവിലൂടെയുള്ള രക്ഷ വഴിയായി ദൈവം പ്രപഞ്ചത്തെ മുഴുവനായി സൃഷ്ടിച്ചു നിലനിർത്തുന്നു. മനുഷ്യകുലവും മറ്റുള്ള സൃഷ്ടികളും തമ്മിലുള്ള വ്യതിരിക്തത ഇവിടെ മാറ്റപ്പെടുന്നില്ല. മാനവികതയ്ക്ക് സൃഷ്ടിയുടെ പുരോഹിതനെന്ന പ്രത്യേക ധർമ്മാണെന്നുള്ളത്. ദൈവം സൃഷ്ടിയോട് വെളിപ്പെടുന്നതും സൃഷ്ടിയെ വീണ്ടെടുക്കുന്നതും ഈ പൗരോഹിത്യ മധ്യസ്ഥത വഴിയാണ്. എന്നാൽ മനുഷ്യൻ പ്രകൃതിയിൽ നിന്നു വിഭിന്നനല്ല മറിച്ച് പ്രകൃതിയോട് ചേർന്നു നിന്ന് ഈ ധർമ്മം നിർവഹിക്കേണ്ടിയിരിക്കുന്നു. Humanity as a special vocation as the print of creation, as the mediator through whom God manifests Himself to creation and redems it.

ക്രിസ്തു സൃഷ്ടിയുടെ ഭാഗമായിത്തീർന്നു, തന്റെ അവതരിച്ച ശരീരത്താൽ സൃഷ്ടിയെ ദൈവത്തിങ്കലേക്ക് ഉയർത്തി; മനുഷ്യരാശി ക്രിസ്തുവിന്റെ ഈ നിത്യ പൗരോഹിത്യത്തിൽ പങ്കാളിയാകേണ്ടതുമാകുന്നു. പൗരസ്ത്യ സഭകൾ ആരാധനയ്ക്കുപയോഗിക്കുന്ന "Mystery" എന്ന ഗ്രീക്കു പദം രണ്ട് അർത്ഥതലത്തിലുപയോഗിക്കുന്നതായി മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാട്ടുന്നു. ഒന്ന്, ദൈവസന്നിധിയിലേക്ക് സ്വർഗ്ഗീയ വൃന്ദങ്ങളുടെ സാന്നിധ്യത്തിലേക്ക് അനുനയിക്കപ്പെടുക; രണ്ട്, ദൈവത്തിന്റെ സൃഷ്ടിയായ പ്രപഞ്ചത്തിനുമിടയിൽ, ക്രിസ്തുവിന്റെ മധ്യസ്ഥതയാലുള്ള മനുഷ്യകുലത്തോടുള്ള അദമ്യമായ സ്നേഹം. ഇവ രണ്ടും ബന്ധപ്പെട്ടിരിക്കുന്നു. അനുനയം എന്നത് പങ്കാളിത്തവും, പങ്കാളിത്തം എന്നത് സ്നേഹവുമാണ് (a mutual perichoresis in which God and the universe embrance and penetrate each other); ദൈവും മനുഷ്യനും തമ്മിലുള്ള അഭേദ്യമായ പാരസ്പര്യം എന്നതാണ് perichoresis എന്ന കപ്പദോക്യൻ പിതാക്കന്മാരുടെ പഠിപ്പിക്കൽ. മാർ ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ മനുഷ്യകുലത്തിന് പ്രപഞ്ചത്തിന്മേൽ ആധിപത്യവുമില്ല കാര്യവിചാകത്വവുമല്ല മറിച്ച് പൗരോഹിത്യ ധർമ്മമാകുന്നു ആവശ്യമായി വേണ്ടത്. പൗരസ്ത്യ ചിന്തയിൽ ഇത് ഒരു മധ്യസ്ഥതയുടെ പങ്ക് ആണുള്ളത്. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായും തന്റെ 'അത്രൈത തത്വശാസ്ത്രത്തിൽ' സ്നേഹത്തിലധിഷ്ഠിതമായ ത്രിത്വത്തിലെ ഈ പാരസ്പരികതയെ വ്യക്തമായി അവതരിപ്പിക്കുന്നു. ചുരുക്കത്തിൽ പൗരസ്ത്യ പിതാക്കന്മാരുടെ ദാർശനിക തത്വങ്ങൾ ഭാരതീയ പാരിസ്ഥിതിക ചിന്തയുമായി ഏറെ ആഭിമുഖ്യം പുലർത്തുന്നു. മാത്രമല്ല അവ സമഗ്രമായ ഒരു പ്രാപഞ്ചിക ദർശനത്തെ വിഭാവനം ചെയ്യുന്നു.

ശ്രീ. ശങ്കരന്റെ അദ്വൈത ദർശനപ്രകാരം സൃഷ്ടിയുടെ അന്തർലീനമായതും യാഥാർത്ഥ്യമായതുമായ ബ്രഹ്മാവ് സകല സൃഷ്ടിയുടെയും ആത്യന്തിക ശക്തിയായി നിലകൊള്ളുന്നു. അദ്ദേഹത്തിന്റെ വാദമനുസരിച്ച് സൃഷ്ടിയ്ക്കു മുമ്പേ പ്രപഞ്ചം ബ്രഹ്മാവ് മാത്രമായിരുന്നു. അതുകൊണ്ട് ഭാരത ക്രൈസ്തവ പാരിസ്തിതിക ദർശനം പഠിപ്പിക്കുന്നത് പ്രപഞ്ചത്തിലുള്ള സർവ്വ സൃഷ്ടികളും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്നാണ്. ഇത് അദ്വൈത ദർശനവുമായി സാമ്യം പുലർത്തുന്ന ചിന്തയാണ്. മാർ ഗ്രിഗോറിയോസ് ഇതിനെ കൂടുതൽ വ്യക്തതയോടുകൂടി ആവിഷ്ക്കരിക്കുന്നു. മാർ ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ മാനവികത പ്രപഞ്ചത്തിന്റെ സമഗ്രമായ ഭാഗമായി നിലകൊള്ളുന്നു. അതോടൊപ്പം മനുഷ്യൻ മറ്റു സൃഷ്ടികളുമായി ഒരു ആഴമായി ബന്ധത്തിൽ സ്ഥിതി ചെയ്യുന്നു. ഇത് യുക്തിസഹമായ ചിന്തയായി മനസ്സിലാക്കേണ്ടതാണ്.

**3. മനുഷ്യ-പ്രപഞ്ച ബന്ധം**

(Human World relationsh.p)

മാർ ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ സൃഷ്ടി ക്രമത്തിന്റെ ഭാഗമായി മനുഷ്യനെയും പ്രകൃതിയെയും സൃഷ്ടിച്ചിരിക്കുന്നു. ഒന്നുമില്ലായ്മയിൽ സൃഷ്ടാവിന്റെ ഇച്ഛാശക്തിയാൽ, ദൈവത്തിന്റെ ഊർജ്ജമണ്ഡലത്തിൽ സൃഷ്ടിക്കപ്പെട്ടു (God's Energia) പദാർത്ഥവും ജൈവലോകവും മനുഷ്യനും തമ്മിലുള്ള വേർപിരിക്കാനാകാത്ത ബന്ധത്തെ പാശ്ചാത്യ വേദശാസ്ത്രം വേണ്ടതുപോലെ ഗ്രഹിക്കുന്നില്ല. ദൈവത്തിന്റെ ഊർജ്ജ പ്രവാഹമാണ് സസ്യലോകത്തേയും മൃഗജാലങ്ങളെയും മനുഷ്യനെയും നിലനിർത്തുന്നത്. ഈ ചിന്തയെ മാർ ഗ്രിഗോറിയോസ് അവതരിപ്പിക്കുന്നത് നിസായിലെ വി. ഗ്രിഗോറിയോസിന്റെ 'On the Making of Man' എന്ന കൃതിയുടെ അടിസ്ഥാനത്തിലാണ്.

പാശ്ചാത്യ ചിന്താധാര പ്രകാരം സൃഷ്ടിയുടെ മകുടമാണ് മനുഷ്യൻ (Crown of Creation) എന്ന ആശയം ഏറെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. ആധിപത്യത്തിന്റെ ഒരു സ്വരം ഇവിടെ പ്രകടമാവുകയാണ്. ഇതിനു ബദലായി ഉള്ള ആശയമാണ് പൗരസ്ത്യ ക്രൈസ്തവ ദർശനത്തിലുള്ളത്. അവിടെ മനുഷ്യൻ സൃഷ്ടിയുടെ പുരോഹിതനാണ്. കേവലം കാര്യവിചാരകൻ എന്നതിനെക്കാളും പ്രപഞ്ചത്തെ മുഴുവനും മധ്യസ്ഥനായിരുന്നുകൊണ്ട് ദൈവത്തിൽ സമർപ്പിക്കുക എന്നുള്ളതാണ് പ്രധാനം. പൗരസ്ത്യ സുറിയാനി ആരാധനയിലും ഈ ദാർശനികതത്വം ഭംഗിയായി അവതരിപ്പിക്കപ്പെടുന്നു. വി. കുർബാനയിലെ ഒരു സെദറായിൽ "സർവ്വ സൃഷ്ടിക്കുവേണ്ടിയും മോചനവും ഞാൻ യാചിക്കുന്നു" എന്ന പ്രാർത്ഥനയിൽ മനുഷ്യധർമ്മത്തെക്കുറിച്ച് ഓർമ്മപ്പെടുത്തുന്നു. പരി. പൗലോസ് ശ്ലീഹാ റോമർക്ക് എഴുതിയ ലേഖനം 8:19-ാം വാക്യത്തിൽ "സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു" എന്ന എന്ന വേദഭാഗത്തെ അടിസ്ഥാനമാക്കിയുള്ളതാണ് ഈ പ്രാർത്ഥനയെന്ന് ന്യായമായി അനുമാനിക്കാം. സമാനമായ പ്രാർത്ഥനകൾ ആരാധനയിൽ പല ഭാഗങ്ങളിലും കാണുന്നുണ്ട്. ഉദാഹരണമായി ശ്ഹീമാ (സാധാരണ) നമസ്ക്കാരത്തിൽ വെള്ളിയാഴ്ച സന്ധ്യാ നമസ്ക്കാരത്തിന്റെ രണ്ടാം കോലോയിൽ ഇപ്രകാരം നാം പാടുന്നു,

സൃഷ്ടിച്ചെൻമേൽ നിൻ കൈവെച്ചു
ആദിയിലാദത്തെ ദൈവം വെള്ളിദിനേ
മണ്ണാലുള്ളവാക്കി-കൽപ്പിച്ചേകുകയായ്
ജീവശ്വാസമതും-സ്ത്രോത്രം പാടീടുവാൻ
ഹാ..ഉഹാ...വാക്കിൻ വൈഭവവും.

ഈ ഗീതത്തിലും സൃഷ്ടിയുടെ മദ്ധ്യേ നിന്നുകൊണ്ട് സർവ്വസൃഷ്ടിക്കു വേണ്ടിയും ദൈവം മനുഷ്യനെ പുരോഹിതനായി അവരോധിച്ചിരിക്കുന്നു എന്നു മനസ്സിലാക്കാം. ഈ ഒരു പാരസ്പരികവും സുദൃഢവുമായ ബന്ധത്തെയാണ് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഉയർത്തിക്കാട്ടുന്നത്. ഇന്ന് ക്രൈസ്തവ സഭകളും, സമൂഹവും ഈ വലിയ ദൗത്യം വിസ്മരിച്ചു പോകുന്നില്ലേയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ഭാരത പാരമ്പര്യത്തിലെ 'ഭൂമിസൂത്ര' അഥവാ 'പൃഥ്വിസൂത്ര' എന്ന പുരാണകൃതിയിൽ പ്രപഞ്ചത്തിന് ഒരു താളം ഉള്ളതായി പരാമർശിച്ചിരിക്കുന്നു. ഈ പ്രാപഞ്ചിക താളത്തിന് ഇന്ന് ഭംഗം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ഇത് സംഭവിക്കുന്നത് മാനവ പ്രപഞ്ച ബന്ധത്തിന് വിടവ് സംഭവിച്ചതുകൊണ്ടാണ്. അതിന്റെ പൂർണ്ണ ഉത്തരവാദിത്തം മാനവജാതിക്കാരാകുന്നു എന്നുള്ള തിരിച്ചറിവ് ഉണ്ടാകേണ്ടതാണ്. ഒരു ക്രൈസ്തവ ആദ്ധ്യാത്മിക ദർശനത്തിൽ ഈ താളഭംഗത്തെ ഒഴിവാക്കി മാനവ പ്രപഞ്ച ബന്ധത്തെ ഊട്ടിയുറപ്പിക്കുകയാണെന്ന് കരണീയം.

**ഉപസംഹാരം**

മാർ ഗ്രിഗോറിയോസിന്റെ വിശദീകരണപ്രകാരം മാനവികതയ്ക്കു സർവ്വ സൃഷ്ടിയെയും ദൈവസന്നിധിയിലേക്ക് സമർപ്പിക്കുക, എന്ന ശ്രദ്ധേയമായ ഉത്തരവാദിത്തമാണുള്ളത്. ഇത് പൗരസ്ത്യ സഭകളുടെ ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളിൽ നിഴലിക്കുന്നു. അദ്ദേഹം പഠിപ്പിക്കുന്നത്-ദൈവവും മാനവജാതിയും മറ്റ് ജീവജാലങ്ങളും തമ്മിൽ സമഗ്രമായ ഒരു ബന്ധം നിലനില്ക്കുന്നു എന്നാണ്. പാശ്ചാത്യ ചിന്തയിലെ കാര്യവിചാരകത്വം എന്ന സ്ഥാനത്തേക്കാൾ സൃഷ്ടിയുടെ പൗരോഹിത്യമാണ് മാനവകുലത്തിന് അഭികാമ്യം. മാർ ഗ്രിഗോറിയോസ് ഒരു മാനവികതയുടെ ആവശ്യകതയെക്കുറിച്ച് ചൂണ്ടിക്കാട്ടുന്നു. ദൈവത്തെയും പ്രപഞ്ചത്തെയും തമ്മിൽ കൂട്ടിയിണക്കുന്ന അനുരഞ്ജനത്തിന്റെ ഒരു മാനവികത. അത് അവതരിച്ച മാനവികതയാണ്-സൃഷ്ടിയിൽ നിന്നും വേർപിരിക്കാനാവാത്ത ഒരു മാനവികതയാണ് - സൃഷ്ടിയിൽ നിന്നും വേർപിരിക്കാനാവാത്ത മാനവികത. (A New humanity, an Incarnate Humanity that reconciles and unites God and the world: a humanity that is an inseperaable part of the whole creation and insceperably united to the Creator). മാർ ഗ്രിഗോറിയോസ് 'Mastery" എന്ന മനുഷ്യ ആധിപത്യത്തെ കുറിക്കുന്ന പദത്തിനു പകരം "Mystery" എന്ന ആരാധനയ്ക്കുപയോഗിക്കുന്ന പദം ഉപയോഗിക്കാനിഷ്ടപ്പെടുന്നു. ഈ തലത്തിൽ ഭാരതീയ പാരിസ്ഥിതിക ചിന്താധാരയുമായി മാർ ഗ്രിഗോറിയോസിന്റെ പാരിസ്ഥിതിക ദർശനം ഏറെ സമാനതകൾ പുലർത്തുന്നു. അത് കേവലം ഒരു പരിസ്ഥിതി വേദശാസ്ത്രം എന്നതിലുപരിയായി ഒരു സമഗ്ര പ്രാപഞ്ചിക പാരിസ്ഥിതികത ദർശനമായി നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഈ സംവാദം പാ രിസ്ഥിതികമായ പ്രതിസന്ധികൾക്ക് ഭാരത പാരിസ്ഥിതിക ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് ചില തിരിച്ചറിവുകൾ മാനവികതയ്ക്ക് നല്കേണ്ടതാണ്.

പാരിസ്ഥിതിക പ്രതിസന്ധി രൂക്ഷമാകുന്ന ഈ കാലത്ത് പ്രപഞ്ചത്തെ സംരക്ഷിക്കുക എന്ന വലിയ ഉത്തരവാദിത്തം ക്രൈസ്തവ സഭകൾക്കുണ്ട്. എന്നാൽ ഈ ഉദ്യമത്തിൽ ബഹുദൂരം സഭകൾ സഞ്ചരിക്കേണ്ടിയിരിക്കുന്നു. ക്രിസ്തുവിന്റെ പഠിപ്പിക്കലുകളും ക്രൈസ്തവ മൂല്യങ്ങളും സമ്മയിക്കുന്ന ഒരു ആദ്ധ്യാത്മിക പ്രതിസംസ്ക്കാരം (spiritual counter culture) ആണ് വളർത്തിയെടുക്കേണ്ടത്. ക്രൈസ്തവ ലോകത്തിൽ പരിസ്ഥിതിയെക്കുറിച്ചുള്ള ആനുകാലികമായ ഒരു രേഖയാണ് പോപ്പ് ഫ്രാൻസിസിന്റെ 'Laudato Si' എന്ന അദ്ദേഹത്തിന്റെ രണ്ടാമത്തെ ചാക്രിക ലേഖനം. ഈ ചാക്രിക ലേഖനം ആരംഭിക്കുന്നതു തന്നെ പ്രകൃതിയുടെ വിശുദ്ധനായി കണക്കാക്കപ്പെടുന്ന അസ്സീസിയിലെ വി. ഫ്രാൻസിസിനെ പരാമർശിച്ചുകൊണ്ടാണ്. ദൈവത്തിന്റെ സൃഷ്ടിയെക്കുറിച്ചും, സമൂഹത്തിലെ ദരിദ്രരെയും അധസ്ഥിതരെക്കുറിച്ചും ഏറെ കരുതലുണ്ടായിരുന്ന വിശുദ്ധനാണ് അദ്ദേഹം. പോപ്പ് ഫ്രാൻസിസിന്റെ അഭിപ്രായത്തിൽ ആധുനികത അമിതമായ നരവംശ കേന്ദ്രീകൃതമായ (Excessive Anthropoceatasism) ഒരു ജീവിത ശൈലിയെ രൂപപ്പെടുത്തി. ഇത് തെറ്റായ ക്രൈസ്തവ ദർശനത്തിലേയ്ക്കു വഴിതെളിച്ചു. മനുഷ്യനും പ്രപഞ്ചവും തമ്മിലുള്ള ബന്ധത്തിൽ സർവ്വജീവജാലങ്ങളും ദൈവത്തിന്റെ സൃഷ്ടിയാണെന്നുള്ള ബോധ്യത്തിൽ അതിനെ സംരക്ഷിക്കുവാൻ പ്രതിബദ്ധതയോടെ നിലകൊള്ളുവാൻ ക്രൈസ്തവ സഭകൾക്ക് സാധിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു

o

**വായന**



# അണയാത്ത ദീപസ്തംഭം

**കുഞ്ഞ് കല്ലുംപുറത്ത്**

**പ**ത്തനാപുരം മൗണ്ട് താബോർ ദയറായുടെ ശില്പിയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അംബാസഡറും നിരണം ഭദ്രാസനത്തിന്റെ അധ്യക്ഷനുമായിരുന്ന അഭിവന്ദ്യ തോമാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തയുടെ ജീവചരിത്ര ഗ്രന്ഥമായ 'അണയാത്ത ദീപസ്തംഭം' ശ്രേഷ്ഠമായ ആ ജീവിതത്തിലേക്ക് വെളിച്ചം വീശുന്ന പ്രകാശഗോപുരമാണ്.

മാവേലിക്കര കല്ലുംപുറത്ത് പൂവത്തൂർ കുടുംബത്തിൽ ഒരു സാധാരണക്കാരനായി ജനിച്ച് യുഗപുരുഷനായി മാറിയ അഭിവന്ദ്യ തിരുമേനി പരിശുദ്ധ സഭയ്ക്കും പരിശുദ്ധ സഭയിലെ സന്യാസ പ്രസ്ഥാനത്തിനും എക്യുമെനിക്കൽ സഭാ ബന്ധങ്ങൾക്കും വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കും ധീരമായ നേതൃത്വമാണ് നൽകിയത്. ഭാരതത്തിന്റെ മുൻപ്രസിഡന്റ് ആയിരുന്ന ഡോ. രാധാകൃഷ്ണന്റെ ഉത്തമ സ്നേഹിതനായിരുന്ന തിരുമേനി അത്യപൂർവ്വ പ്രതിഭാസമായിരുന്നു. ആ മഹാനുഭാവനെ നിർവചിക്കുവാൻ അദ്ദഹത്തിൻറെ സഹവാസികൾ, ശിഷ്യഗണങ്ങൾ, കുടുംബാംഗങ്ങൾ സുഹൃത്തുക്കൾ തുടങ്ങി നിരവധി പേരുടെ അതിശയോക്തി കലരാത്ത പ്രതികരണങ്ങൾ വിവിധ വീക്ഷണ കോണുകളിൽ നിന്ന് ഈ ഗ്രന്ഥത്തിൽ വിലയിരുത്തിയിരിക്കുന്നു. ഒരേസമയം ജീവചരിത്രാഖ്യായികയും അദ്ദേഹം അധിവസിച്ച ദേശ ചരിത്രവും കൂടിയാണ് ഈ ഗ്രന്ഥം.

എട്ട് ദളങ്ങളിലായി മഹത്ചരിത വീക്ഷണം, താബോറിന്റെ ഉത്ഭവം, തിരുമേനിയുടെ അന്ത്യ നിമിഷങ്ങൾ,മൗണ്ട് താബോർ ദയറാ ചരിത്രം, ആ മഹാത്മാവിനെ കുറിച്ച് കാലങ്ങൾക്കും മുൻപേ പ്രതിഭാധനരായ ആളുകൾ കോറിയിട്ട വിവരണങ്ങൾ, സമകാലികരുടെ സാക്ഷ്യം, ജീവിത രേഖ, പ്രഭാഷണങ്ങൾ, കൽപ്പനകൾ, ഡയറിക്കുറിപ്പുകൾ എന്നിങ്ങനെ സമഗ്രമാകുന്ന ജീവചരിത്രമാണ് ഈ പുസ്തകത്തിലൂടെ സംവേദിക്കപ്പെടുന്നത്. പഠനത്തിനും ഗവേഷണത്തിനും സഹായകരമായ ഈ ഗ്രന്ഥം അഭി. പിതാവിന്റെ സഹോദര പുത്രൻ കുഞ്ഞ് കല്ലുമ്പുറത്ത് രചിച്ചിരിക്കുന്നു. ഈ പുസ്തക വിൽപനയിൽ നിന്നും ലഭിക്കുന്ന മുഴുവൻ തുകയും പരി. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവ സമാരംഭിച്ച സ്നേഹസ്പർശം ക്യാൻസർ ചികിത്സാ പദ്ധതിക്ക് നൽകുവാനാണ് ഗ്രന്ഥകർത്താവ് ആഗ്രഹിക്കുന്നത്.

# ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം രാജ്യാന്തര സമ്മേളനം



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം 84-ാം രാജ്യാന്തര സമ്മേളനം മാവേലിക്കര പുന്നമൂട് പൗലോസ് മാർ പക്കോമിയോസ് നഗറിൽ ഒക്ടോബർ 3,4,5 തീയതികളിൽ നടന്നു. മുൻ രാജ്യസഭാംഗം സുരേഷ് ഗോപി സമ്മേളനം ഉദ്ഘാടനം ചെയ്തു. പ്രസിഡന്റ് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. യുവജനപ്രസ്ഥാനത്തിന്റെ ലഹരി വിരുദ്ധ ബോധവത്കരണ പദ്ധതിയുടെ സംസ്ഥാന തല ഉദ്ഘാടനം സുരേഷ്ഗോപി നിർവഹിച്ചു. ലഹരി എന്ന പിശാചിനെ തകർത്തെറിയാൻ ഒ.സി.വൈ.എം. ചെയ്യുന്ന എല്ലാ പ്രവർത്തനങ്ങൾക്കും എല്ലാവിധ പിന്തുണയും നൽകുന്നതായി അദ്ദേഹം അറിയിച്ചു മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലീത്ത അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശം നൽകി. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ എന്നിവർ ആശംസകളർപ്പിച്ചു. പ്രസ്ഥാനത്തിന്റെ മുൻ പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ മുൻ വൈസ് പ്രസിഡന്റ് ഫാ. വർഗ്ഗീസ് ടി. വർഗ്ഗീസ്, മുൻ ട്രഷറാർ ജോജി പി. തോമസ് എന്നിവരെ ആദരിച്ചു. Go out of the ark (ഉല്പ. 8:16) ചിന്താവിഷയ പഠനത്തിന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത നേതൃത്വം നൽകി. ഡോ. ഗീവർഗീസ് മാർ ബർണ്ണബാസ് മെത്രാപ്പോലീത്താ വേദപഠനം നടത്തി. ലഹരി വിരുദ്ധ ബോധവത്ക്കരണ സെമിനാറിന് കൊച്ചി മെഡിക്കൽ ട്രസ്റ്റ് ആശുപത്രിയിലെ ഡോ. എൽസി ഉമ്മൻ, ഫാ പി.എ. ഫിലിപ്പ് എന്നിവർ നേതൃത്വം നൽകി. സാമൂഹ്യ മാധ്യമങ്ങളിലെ അപകടങ്ങൾ എന്ന വിഷയത്തെ സംബന്ധിച്ച ക്ലാസിന് ഐപ്പ് വള്ളിക്കാടൻ നേതൃത്വം നൽകി. സഭ, വിശ്വാസം, ആരാധന, യുവജനപ്രസ്ഥാനം എന്നി വിഷയങ്ങൾ അടിസ്ഥാനമാക്കി പൊതുസദസ് അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ് ഉദ്ഘാടനം ചെയ്തു. ഫാ. വർഗ്ഗീസ് പി. ഇടിച്ചാണ്ടി മോഡറേറ്ററായിരുന്നു. യുവജന പ്രസ്ഥാനം മുൻകാല പ്രവർത്തകരുടെ സ്നേഹസംഗമത്തിൽ മുൻ ജനറൽ സെക്രട്ടറി ഫാ. ഡോ. ഒ. തോമസ് അനുസ്മരണം മുൻ ജനറൽ സെക്രട്ടറി വെരി റവ. ഡോ. കെ.എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ നിർവഹിച്ചു.

'മാനവീയം ലഹരി വിരുദ്ധ ബോധവത്ക്കരണ റാലി പ്രസ്ഥാനം പ്രസിഡന്റ് അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ സഭാ രത്നം അഭി ഡോ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ കബറിടത്തിലേക്ക് സെന്റ് പോൾസ് മിഷൻ സെന്ററിലേക്ക് നടത്തി. സെന്റ് പോൾസിൽ വച്ച് നടത്തിയ സന്ധ്യാപ്രാർത്ഥനയ്ക്കും ധൂപപ്രാർത്ഥനയ്ക്കും അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ്, അഭി. എബ്രഹാം മാർ സ്തേഫാനോസ്, അഭി. ഡോ. ഗീവർഗ്ഗീസ് മാർ ബർണ്ണബാസ് എന്നിവർ നേതൃത്വം നൽകി. അഭി. എബ്രഹാം മാർ സ്തേഫാനോസ് വി. വേദപുസ്തക പഠനം നിർവഹിച്ചു. ഫാ. ബഞ്ചമിൻ ഒ. ഐ.സി. സത്യകുമ്പസാര ഒരുക്കധ്യാനം നിർവഹിച്ചു. പുന്നമൂട് സെന്റ് ഗ്രിഗോറിയോസ് ദൈവാലയത്തിൽ പ്രസിഡന്റ് അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത വി. കുർബ്ബാന അർപ്പിച്ചു. വി. വേദപുസ്തകം, വി. സഭ, ആരാധന, എന്നിവകളെ സംബന്ധിച്ച ചോദ്യങ്ങൾക്കും സംശയങ്ങൾക്കും അഭി. ഡോ. ഗീവർഗീസ് മാർ ബർണ്ണബാസ് മെത്രാപ്പോലീത്ത, അത്മായ ട്രസ്റ്റി റോണി വർഗീസ് എന്നിവർ മറുപടി നൽകി. സമാപന സമ്മേളനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. യുവജനപ്രസ്ഥാനത്തിന്റെ യൂണിറ്റ് തല പ്രവർത്തനങ്ങളിൽ നടത്തിയ പ്രവർത്തനങ്ങൾ പ. പിതാവ് പ്രസംഗത്തിൽ പ്രസ്താവിച്ചു. പ. സഭ 2052 നു മുമ്പായി നിർമ്മിച്ചു നൽകുന്ന 2000 വീടുകളുടെ പദ്ധതിയിൽ യുവജന പ്രസ്ഥാനം യൂണിറ്റുകൾ 5 ലക്ഷം രൂപ കണ്ടെത്തിയാൽ സഹോദരൻ പദ്ധതിയിൽ നിന്ന് 5 ലക്ഷം രൂപയുടെ സഹായം നൽകുന്നതിന് പ. കാതോലിക്കാ ബാവാ വാഗ്ദാനം ചെയ്തു. പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. യുവജനപ്രസ്ഥാനം ആരംഭിക്കുന്ന പി.എസ്.സി. ഓൺലൈൻ പരിശീലന പരിപാടി എം.എസ്. അരുൺകുമാർ എം.എൽ.എ. ഉദ്ഘാടനം ചെയ്തു. മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലീത്ത അഭി. അലക്സിയോസ് മാർ യൗസേബിയോസ് സമാപന സന്ദേശം നൽകി. അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ്, അഭി. ഡോ. ഗീവർഗ്ഗീസ് മാർ ബർണ്ണബാസ്, ഗീവർഗ്ഗീസ് മാർ തെയോഫിലോസ്, ഗീവർഗ്ഗീസ് മാർ പക്കോമിയോസ്, ഗീവർഗ്ഗീസ് മാർ പീലക്സിനോസ്, സഖറിയ മാർ സേവേറിയോസ് NCCI യുവജനവിഭാഗം എക്സിക്യൂട്ടീവ് സെക്രട്ടറി ആശേർ ബി. ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ, കൊടിക്കുന്നിൽ സുരേഷ് എം.പി. എന്നിവർ ആശംകളർപ്പിച്ചു. മധു ഇറവങ്കര മുഖ്യ പ്രഭാഷണം നിർവഹിച്ചു.

എണ്ണൂറോളം പ്രതിനിധികൾ സംബന്ധിച്ച രാജ്യാന്തര സമ്മേളനത്തിൽ പ്രസ്ഥാനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, വൈസ് പ്രസിഡന്റ് ഫാ. ഗീവർഗ്ഗീസ് കോശി ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, ട്രഷറർ പേൾ കണ്ണേത്ത് മാവേലിക്കര ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. അജി വർഗ്ഗീസ്, ജനറൽ സെക്രട്ടറി എബിൻ ബേബി, ട്രഷറർ നിബിൻ നല്ലവീട്ടിൽ റീജിണൽ സെക്രട്ടറി ഏബ്രഹാം പി. കോശി, ജോയിന്റ് സെക്രട്ടറിമാരായ ജോൺ, ട്രീഷ്മ എബിൻ സംഘാടക സമിതി ഭാരവാഹികൾ എന്നിവർ നേതൃത്വം നൽകി.



29-ാം പേജിൽ നിന്നും...

പറഞ്ഞു: "ഇനിയും രണ്ടു ദിവസം കൂടി സഹിക്കണമല്ലോ" എന്നു പറഞ്ഞ സമയം തികഞ്ഞപ്പോൾ തിരുമേനി കാലം ചെയ്തു. ജീവിതകാലത്തും കാലശേഷവും ജനം വിശുദ്ധനായി കരുതി.

### അനുഭവത്തിന്റെ സാക്ഷ്യപത്രം:

വിശുദ്ധീകരണത്തിന്റെയും പുനരർപ്പണത്തിന്റെയും ശ്രേഷ്ഠമാർഗ്ഗമാണ് പെരുന്നാളാഘോഷങ്ങൾ. വിശുദ്ധർ ക്രിസ്തുവിനെ എങ്ങനെ അനുഭവിച്ചു എന്നും എങ്ങനെ ജീവിച്ചു കാണിച്ചു എന്നും പെരുന്നാളുകളിൽ നാം കൂടുതലായി സ്മരിക്കുന്നു. വിശുദ്ധർ വെളിപ്പെടുത്തുകയും പകരുകയും ചെയ്യുന്ന ചൈതന്യവും പ്രകാശവും നാമും അനുഭവിക്കുന്നു, കൈമാറുന്നു. ദൈവസ്നേഹിയായി ജീവിച്ച് വാങ്ങിപ്പോയ വിശുദ്ധരുടെ അസ്ഥിക്ഷണങ്ങൾ പോലും അത്ഭുതം പ്രവർത്തിക്കുന്നു. (2 രാജാ 13:20). വ്യാധികൾ വിട്ടുമാറുന്നതിനും ദുരാത്മാക്കൾ നീങ്ങുന്നതിനും ഭക്തരുടെ ഓർമ്മയും കർമ്മമാർഗ്ഗങ്ങളും മുഖാന്തരമായിത്തീരുന്നു. (അ. പ്ര. 19:1,12). നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു. (യാക്കോ. 5:16). അനുഗ്രഹത്തിന്റെ പുണ്യതീരത്തേക്ക് അനുഭവത്തിന്റെ സാക്ഷ്യപത്രവുമായി സ്തോത്രാർപ്പണങ്ങളോടെ വിശ്വാസികൾ പ്രവഹിക്കുന്നു.

വിശുദ്ധിയിലൂടെയും സന്മാർഗ്ഗനിഷ്ഠയിലൂടെയും പരുമല തിരുമേനി വിശ്വഗുരുവും മഹാമുനിയുമായി. പാറമേൽ തട്ടി ഉടഞ്ഞു കിടക്കുന്ന ഒരു കപ്പൽ കണ്ട് പരുമല തിരുമേനി വിഷമിച്ചതുപോലെ നമ്മെ നോക്കി വിഷമിക്കാതിരിക്കട്ടെ. സുവിശേഷ വ്യാപനത്തിന്റെ പുത്തൻ തീയ്ക്കായി നമുക്ക് കാത്തിരിക്കാം. ○

**സ്നേഹ സ്മരണ**

**13-ാം ചരമ വാർഷികം, 9-11-2022**



**Very. Rev. M.T. Joseph Cor-Episcopa**

Thekkel Mary Bhavan
Makkamkunnu
Pathanamthitta

**16th DEATH ANNIVERSARY**

**27-11-2022**



In loving Memory of

**K. M. THOMAS**

Kadavil House,
Kesavadasapuram, Trivandrum

*Prayers & remembrance*



**ALEYAMMA PHILIP** (KUNJUNJAMMA)
SUNNY VILLA
(Parangammoottil - Kaippallil Kolakottu)
Chanjodi, Kottamuri P. O.,
Changanacherry – 686105, Kottayam Dist.

"നിന്റെ മഹത്വമഹിമകളും നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

സന്തപ്ത കുടുംബാംഗങ്ങൾ



**ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ**
വൈദീക ട്രസ്റ്റി

മലങ്കര ഓർത്തഡോക്സ് സഭയുടെ മദ്ധ്യപൂർവ്വദേശത്തെ മാതൃ ദേവാലയമായ ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിന്റെ 64-മത് പെരുന്നാൾ ശുശ്രൂഷകൾക്ക് മുഖ്യ കാർമികത്വം വഹിക്കുവാൻ എത്തിയ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവായ്ക്ക് ഭക്തി സാന്ദ്രവും ആവേശകരവുമായ രീതിയിൽ അനേകായിരങ്ങൾ ചേർന്ന് സ്വീകരണം നൽകി. ആ യോഗം ദേശത്തിനും മലങ്കര സഭയ്ക്കും അഭിമാനകരമായിരുന്നു.

ഒക്ടോബർ ആറിന് രാവിലെ ബഹ്റൈൻ ഇന്റർനാഷണൽ എയർപോർട്ടിൽ പരിശുദ്ധ പിതാവ് എത്തിയ സമയം മുതൽ സഭാ മക്കളുടെ ഇട മുറിയാത്ത ഒരു ഒഴുക്ക് തന്നെയായിരുന്നു ആ തൃക്കരം ഒന്ന് മുത്തി അനുഗ്രഹം പ്രാപിക്കുവാൻ വേണ്ടി. വെള്ളിയാഴ്ച്ച രാവിലെ പരി.പിതാവ് ബഹ്റൈൻ ദേവാലയത്തിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു.

വൈകിട്ട് 5.00 മണി മുതൽ ബഹ്റൈൻ ഇന്ത്യൻ സ്കൂളിൽ വച്ച് പപരിശുദ്ധ പിതാവിന് നൽകിയ സ്വീകരണത്തിൽ ഘോഷയാത്രയിലും സമ്മേളനത്തിലും ബഹ്റൈനിലെ പ്രമുഖ സാമൂഹിക മത രാഷ്ട്രീയ മേലദ്ധ്യക്ഷന്മാർ, നാനാ ജാതി മതസ്ഥർ എന്നിവർ പങ്കെടുത്തു. അനേകായിരങ്ങൾ അണിനിരന്ന ഘോഷയാത്രയിൽ അറബിക്ക് കലാരൂപങ്ങളും സുറിയാനി ക്രിസ്ത്യാനികളുടെ തനത് കലാരൂപങ്ങളായ മാർഗം കളി, കോൽകളി എന്നിവയും സഭയുടെ വിവിധ ടാബ്ലോകളും ഏറെ ശ്രദ്ധേയമായി ക്രമീകരിക്കപ്പെട്ടിരുന്നു.

ബഹ്റൈനിലെ ഇന്ത്യൻ അംബാസിഡർ ശ്രീ. പീയുഷ് ശ്രീവാസ്തവ ഉദ്ഘാടനം ചെയ്ത സ്വീകരണ അനുമോദന സമ്മേളനത്തിൽ കത്തീഡ്രൽ വികാരി റവ. ഫാദർ പോൾ മാത്യു അദ്ധ്യക്ഷത വഹിക്കുകയും സെക്രട്ടറി ബെന്നി വർക്കി സ്വാഗതം അർപ്പിക്കുകയും ചെയ്തു. വെൽഫെയർ & സോഷ്യൽ റീഹാബിലിറ്റേഷൻ അസിസ്റ്റന്റ് അണ്ടർ സെക്രട്ടറി ശ്രീമതി നജവാ ജഹാനി, കിംഗ് ഹമദ് ഗ്ലോബൽ സെന്റർ ചെയർമാൻ ഹിസ് എക് സലൻസി ഡോ. ഷേക്ക് ഖാലിദ് ബിൻ ഖലീഫാ അൽ ഖലീഫാ, ബഹ്റൈൻ ചെയർമാൻ ശ്രീമതി ബെറ്റ്സി മത്യാസൺ, എത്യോപ്യൻ ഓർത്തഡോക്സ് സഭ ആർച്ച്ബിഷപ്പ് അഭിവന്ദ്യ അബ്ബാ ദിമെത്രോസ്, മുതിർന്ന മാധ്യമ പ്രവർത്തകനും ഇടവകാംഗവുമായ ശ്രീ. സോമൻ ബേബി, കത്തീഡ്രൽ ട്രസ്റ്റി സാമുവേൽ പൗലോസ് എന്നിവർ ആശംസകൾ നേർന്നു. സഹവികാരി റവ. ഫാദർ സുനിൽ കുര്യൻ ബേബി നന്ദി അർപ്പിക്കുകയും ഇടവകയുടെ മലയാളം-ഇംഗ്ലീഷ് ക്വയർ അംഗങ്ങൾ ഗാനങ്ങൾ അലപിക്കുകയും ചെയ്തു.

ഒക്ടോ 9 ന് പരിശുദ്ധ കാതോലിക്കാ ബാവ ബഹ്റൈൻ ഭരണാധികാരി ഹിസ് മജസ്റ്റി കിംഗ് ഹമദ് ബിൻ ഇസ അൽ ഖലീഫായുമായി കൂടിക്കാഴ്ച നടത്തി. നീണ്ട 25 വർഷത്തെ ഇടവേളയ്ക്ക് ശേഷമാണ് രാജകൊട്ടാരത്തിൽ വെച്ചു ബഹറൈൻ ഭരണാധികാരിയെ പരി. സഭയുടെ പരമാധ്യക്ഷൻ സന്ദർശിക്കുന്നത്. കാതോലിക്ക ബാവയുടെ മതാതീത സേവന പ്രവർത്തനങ്ങളെ ബഹ്റൈൻ രാജാവ് പ്രശംസിച്ചു. അറബ് രാജ്യങ്ങളിൽ പ്രത്യേകിച്ച് ബഹ്റൈനിൽ ക്രൈസ്തവ സഭയ്ക്ക് നൽകുന്ന ആരാധനാ സ്വാതന്ത്ര്യത്തിനും ക്ഷേമ പ്രവർത്തനങ്ങൾക്കും പരി. ബാവ നന്ദി അർപ്പിച്ചു. ഒരു രാജതലവന്റെ പ്രത്യേക ക്ഷണ പ്രകാരം കൊട്ടാരത്തിലേക്ക് ആനയിക്കപ്പെടുകയും സ്വപ്ന തുല്ല്യമായ ഒരു സ്വീകരണം മലങ്കരയുടെ പരമാധ്യക്ഷന് അവിടെ ലഭിക്കുകയും ചെയ്തു എന്നുള്ളത് മലങ്കര മക്കൾക്ക് മുഴുവൻ അഭിമാനത്തിന് കാരണമാണ്. കൂടിക്കാഴ്ച വേളയിൽ നമ്മുടെ പിതാവിനെ 'ഹിസ് ഹോളിനസ് 'എന്ന് രാജ്യ ഭരണാധികാരി വിളിച്ച് അഭിസംബോധന ചെയ്തത് മലങ്കര സഭയ്ക്ക് ലഭിച്ച അംഗീകാരം തന്നെയാണ്. പെരുന്നാളിന്റെ പ്രധാന ദിവസം വിശുദ്ധ മൂന്നിന്മേൽ കുർബാനയും കത്തീഡ്രലിൽ അംഗങ്ങളായി 25 വർഷം പൂർത്തിയാക്കിയവരേയും 10,12 ക്ലാസ്സുകളിൽ ഉന്നത വിജയം കരസ്ഥമാക്കിയ കുഞ്ഞുങ്ങളേയും ആദരിക്കുന്ന ചടങ്ങും ഒപ്പം പരിശുദ്ധ പിതാവിന്റെ സണ്ടേസ്കൂൾ അധ്യാപകനായ വാഴൂർ, കെ. വർഗ്ഗീസ് മാത്യൂവിനെ ആദരിക്കുന്ന ചടങ്ങും നടത്തപ്പെട്ടു

പരിശുദ്ധ പിതാവിന്റെ ശ്ലൈഹീക സന്ദർശന വേളയിൽ എല്ലാ ചടങ്ങുകളിലും പങ്കെടുക്കുവാൻ ഈ ലേഖകന് ലഭിച്ച എല്ലാ അവസരത്തിനും ദൈവത്തിനും ബഹറിൻ ഇടവയ്ക്കും നന്ദി. പരി. പിതാവിന്റെ സഞ്ചാര പഥങ്ങൾ പരി. സഭയ്ക്ക് വേണ്ടിയുള്ളതാണ്. ഊഷ്മളമായ സ്നേഹബന്ധങ്ങളിലൂടെ മലങ്കര സഭയെ ദേശ ദേശാന്തരങ്ങളിൽ അടയാളപ്പെടുത്തുവാൻ വേണ്ടിയുള്ള വിശ്രമമില്ലാത്ത സമർപ്പണ സഞ്ചാരങ്ങളാണവ.

ഇത്തരം സഞ്ചാരങ്ങളെ കുറിച്ച് സന്തോഷിക്കുന്നവരുണ്ട്. ആകുലപ്പെടുന്നവരുണ്ട്, മാറി നിന്ന് വീക്ഷിക്കുന്നവരുണ്ട്, പരാതികൾ പറയുന്നവരുണ്ട്...

വിശ്രമമില്ലാതെ നടത്തുന്ന ഈ സഞ്ചാരങ്ങൾ മലങ്കര സഭയ്ക്ക് ഒരു പൊതുയോഗപ്പിറവിയെ സമ്മാനിക്കും എന്നതിന് സംശയം വേണ്ട. ആയതിനാൽ ആ പരിശുദ്ധ പിതാവിൻറെ തണലിൽ നമുക്ക് ചേർന്നുനിൽക്കാം ആ ദിശാബോധവും കർമ്മ കുശലതയും ദീർഘവീക്ഷണവും പരിശുദ്ധ സഭയ്ക്ക് ആകമാനം ഉണർവിനും ഉയർച്ചയ്ക്കും കാരണമാകട്ടെ.

# ഒരു സുദിനത്തിന്റെ പ്ലാറ്റിനം ജൂബിലി

**അഡ്വ. ബിജു ഉമ്മൻ**
സെക്രട്ടറി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചത് 1947-ലാണ്. അതേ വർഷം തന്നെയാണ് മലങ്കരസഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയപ്രകാരം പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, മാർ ബസേലിയോസ് യെൽദോ കാതോലിക്കായേയും പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായേയും പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു. മലങ്കര സഭയിൽ ഇദംപ്രഥമമായിരുന്നു ഈ പരിശുദ്ധ പ്രഖ്യാപനം. ഇന്ത്യയുടെ കാര്യത്തിലെന്നതുപോലെ ഒരു നവയുഗപ്പിറവി. ആ പ്രഖ്യാപനത്തിന്റെ 75-ാം വാർഷിക ആഘോഷങ്ങളാണ് ഇപ്പോൾ സമാരംഭിക്കുന്നത്.

തന്റെ അതിവൃദ്ധതയിൽ മദ്ധ്യ പൗരസ്ത്യ ദേശത്തുനിന്നും 1685-ൽ കോതമംഗലത്തെത്തി കേവലം പതിമൂന്നാം ദിവസം ഒക്ടോബർ 2-നു കാലം ചെയ്തു കോതമംഗലം ചെറിയപള്ളിയിൽ കബറടക്കപ്പെട്ട ഒരു പുണ്യ പിതാവായിരുന്നു മാർ ബസേലിയോസ് യെൽദോ കാതോലിക്കാ. ചുരുങ്ങിയ കാലത്തിനുള്ളിൽ തെക്കുവടക്കു ഭേദമന്യേ അദ്ദേഹം ഒരു പരിശുദ്ധനും സ്വർഗ്ഗീയ മദ്ധ്യസ്ഥനും ആയി അംഗീകരിക്കപ്പെട്ടു. വടക്ക് പഴഞ്ഞി - കുന്നംകുളം മുതൽ മാരാമൺ അടക്കമുള്ള തെക്കൻ ഇടവകകളിലും അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ അതിഗംഭീരമായി ആഘോഷിക്കപ്പെട്ടുവന്നു.



തന്റെ 29-മത്തെ വയസിലാണ് 1876 ഡിസംബർ 10-ന് മുളന്തുരുത്തി ചാത്തുരുത്തി റമ്പാൻ ഗീവർഗീസ് കോർ-എപ്പിസ്ക്കോപ്പായെ മാർ ഗ്രിഗോറിയോസ് എന്ന സ്ഥാനനാമത്തോടെ മേല്പട്ട സ്ഥാനത്തേയ്ക്ക് ഉയർത്തുന്നത് അക്കാലത്തു വാഴിക്കപ്പെട്ട 6 മെത്രാന്മാരിൽ ഏറ്റവും പ്രായം കുറവ് ഇദ്ദേഹത്തിനായതിനാൽ കൊച്ചുതിരുമേനി എന്ന നമാത്തിലാണ് ആദ്യം അറിയപ്പെട്ടത്. നിരണം ഭദ്രസനത്തിന്റെ ഭരണച്ചുമതലയേറ്റ അദ്ദേഹം പരുമല സെമിനാരിയിൽ ആസ്ഥാനമുറപ്പിച്ചതുമുതൽ പരുമല തിരുമേനി എന്നു മലങ്കരയെങ്ങും അറിയപ്പെട്ടു വരുന്നു. ജീവിതകാലത്തുതന്നെ പുണ്യപുരുഷനായി അറിയപ്പെട്ടിരുന്ന പരുമല തിരുമേനിയുടെ കാലശേഷം ആ വിശ്വാസം ശതഗുണീകരിച്ചു. 1902 നവംബർ 2-ന് കാലം ചെയ്ത പരുമല തിരുമേനിയെ കബറടക്കിയിരിക്കുന്നതും പരുമല സെമിനാരിയിലാണ്

എല്ലാ ഓർത്തഡോക്സ് സഭകളും റോമൻ കത്തോലിക്കാ സഭയും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ വിശ്വസിക്കുന്നുണ്ട്. കാലാകാലങ്ങളിൽ പരിശുദ്ധന്മാർ ഉയർന്നു വരുന്നുമുണ്ട്. എന്നാൽ 1980-കൾ വരെ കത്തോലിക്കാ സഭയ്ക്കും റഷ്യൻ - മലങ്കര ഓർത്തോഡോക്സ് സഭകൾക്കും മാത്രമാണ് പരിശുദ്ധ പ്രഖ്യാപനം എന്ന കർമ്മവും അതിനു നിയതമായ ഒരു നടപടിക്രമവും ഉണ്ടായിരുന്നത്.

1947 നവംബർ 2-ന് എന്താണ് സംഭവിച്ചത്? കാലാകാലങ്ങളായി ജനലക്ഷങ്ങൾ വിശുദ്ധന്മാരായി ഗണിച്ചുവന്ന പ. യൽദോ ബാവായേയും പ. പരുമല തിരുമേനിയേയും ആ സ്ഥാനത്ത് സഭ ഔദ്യോഗികമായി അംഗീകരിച്ചു. അതോടെ അവർക്കായി പരിശുദ്ധന്മാർ എന്ന നിലയിൽ ധൂപാർപ്പണം നടത്തുവാനും അവരുടെ നാമത്തിൽ ദേവാലയങ്ങൾ സ്ഥാപിക്കുവാനും അതോടെ സാദ്ധ്യമായി.

റോമൻ കത്തോലിക്കാ സഭയിൽ അത്ഭുത പ്രവർത്തനങ്ങൾ നടത്തുക എന്നതാണ് ഒരാളെ പരിശുദ്ധ പദവിയിലേയ്ക്ക് ഉയർത്തുന്നതിനുള്ള അടിസ്ഥാന മാനദണ്ഡം. ഓർത്തഡോക്സ് സഭകളിൽ അത്ഭുത പ്രവർത്തനങ്ങൾ വിശുദ്ധസ്ഥാന പരിഗണനയ്ക്കുള്ള മാനദണ്ഡങ്ങളിൽ ഒന്നു മാത്രമാണ്. ഈ അളവുകോൽ വെച്ച് ഇരുവർക്കും ആയിരക്കണക്കിനു സാക്ഷ്യങ്ങൾ ഇന്നും സംഭവിച്ചുകൊണ്ടിരിക്കുന്നു. ജീവിത വിശുദ്ധിയോടൊപ്പം ഒരു വ്യക്തി പൊതു സഭയ്ക്കും സമൂഹത്തിനും നൽകിയ സംഭാവനകളാണ് ഓർത്തഡോക്സ് സഭകൾ വിശുദ്ധ പദവിക്കായി പരിഗണക്കുന്ന അടിസ്ഥാന യോഗ്യത. പ. യൽദോ ബാവായും പ. പരുമല തിരുമേനിയും ഇക്കാര്യത്തിലും സമ്പന്നരാണ്.

തന്റെ ദിനങ്ങൾ എണ്ണപ്പെട്ടു എന്നു മനസിലാക്കിയ പ. യൽദോ ബാവാ, സഹയാത്രികനും ശിഷ്യനുമായ മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്ക്കോപ്പയ്ക്ക് കീഴ്നടപ്പുകൾക്കു വിരുദ്ധമായി മെത്രാൻപട്ടം കൊടുക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരം നൽകി. ഇത് മലങ്കരയുടെ ഭാഗ്യമായി. ഇതുമൂലം മലങ്കരസഭാദ്ധ്യക്ഷന്മാരായിരുന്ന രണ്ടും മൂന്നും മാർത്തോമ്മാ മെത്രാന്മാർ പിൻഗാമികളെ വാഴിക്കാതെ അപ്രതീക്ഷിതമായി കാലം ചെയ്തപ്പോൾ പട്ടത്വ പി ന്തുടർച്ച നിലനിർത്തി മലങ്കര സഭ ശിഥിലമാകാതെ സംരക്ഷിക്കുവാൻ മാർ ഈവാനിയോസിനു കഴിഞ്ഞു. എന്നു മാത്രമല്ല, അദ്ദേഹം 1686-ൽ ചെങ്ങന്നൂരിൽ മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി അടിസ്ഥാന വിശ്വാസപ്രമാണങ്ങൾ അംഗീകരിപ്പിച്ച് മലങ്കരയുടെ സത്യവിശ്വാസം പുനഃസ്ഥാപിച്ചു.

പ. പരുമല തിരുമേനിയാകട്ടെ തന്റെ ജീവിതകാലത്ത് മലങ്കരയെങ്ങും നിറഞ്ഞുനിന്ന ഒരു വ്യക്തിത്വം ആയിരുന്നു. നിരണത്തോടൊപ്പം കൊല്ലം തുമ്പമൺ ഭദ്രാസനങ്ങളുടെ ചുമതലകൂടി ലഭിച്ചതോടെ കോട്ടത്തിനു തെക്കോട്ടുള്ള ഇടവകകളുടെ ഭാരം മുഴുവൻ അദ്ദേഹത്തിൽ വന്നുചേർന്നു. ഒരു പ്രാർത്ഥനാ മനുഷ്യൻ എന്നതിനൊപ്പം സത്യവിശ്വാസ സംരക്ഷകൻ, ശ്രേഷ്ഠ ഗുരു, പ്രചോദകൻ, വിദ്യാഭ്യാസ പ്രചാരകൻ, പാർശ്വവൽക്കരിക്കപ്പെട്ടവരുടെ ഉദ്ധാരകൻ അങ്ങിനെ പലതുമായിരുന്നു പ. പരുമല തിരുമേനി. ഒരു പ്രശ്ന പരിഹരകൻ എന്ന നിലയിൽ തന്റെ ഭദ്രാസനങ്ങൾക്കു പുറത്തും നിറഞ്ഞുനിന്ന അദ്ദേഹത്തിന്റെ കഴിവിനെ മനസിലാക്കിയാണ് മാനേജിംഗ് കമ്മറ്റി, പ. പരുമല തിരുമേനിയെ അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്താ ആക്കിയത്

1947 ൽ പ. എപ്പസ്ക്കോപ്പൽ സുന്നഹദോസ് മലങ്കരസഭാ ഭരണഘടന അനുസരിച്ച് തങ്ങൾക്കു ലഭിച്ച അധികാരങ്ങളിൽ ഒന്ന് ആദ്യമായി ഉപയോഗിച്ചു. പ. എപ്പസ്ക്കോപ്പൽ സുന്നഹദോസിന്റെ അദ്ധ്യക്ഷനും മലങ്കര നസ്രാണികളുടെ അത്യുന്നത മഹാപുരോഹിതനുമായ മോറാൻ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ആ തീരുമാനം നടപ്പിലാക്കി. പ. യൽദോ ബാവായും പ. പരുമല തിരുമേനിയും മലങ്കര സഭയിലെ പരിശുദ്ധന്മാരുടെ പട്ടികയിലും തുബ്ദേനിലും ഇടം തേടി. ഇതൊരു ചരിത്ര സംഭവമാണ്. ഇത് മലങ്കരയിലെ കാതോലിക്കേറ്റിന്റെയും സഭാഭരണഘടനയുടേയും വിജയംകൂടിയാണ്.

## റമ്പാൻ സ്ഥാനം നൽകി



ഒക്ടോബർ 22 ശനിയാഴ്ച പരുമല സെമിനാരിയിൽ വച്ച് ഫാ. ജിനേഷ് കെ. വർക്കിയും, ഫാ. തോമസ് ജോണിനും റമ്പാൻ സ്ഥാനം നൽകി. അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ശുശ്രൂഷകൾക്ക് കാർമ്മികത്വം വഹിച്ചു.

**വെരി റവ.ഫാ. എബ്രഹാം റമ്പാൻ :** കർണാടകയിലെ സെന്റ് ഗ്രിഗോറിയോസ് ദയാഭവൻ സ്ഥാപനങ്ങളുടെ സെക്രട്ടറിയാണ് എയ്ഡ്സ് ബാധിതരുടെ പുനരധിവാസ കേന്ദ്രം, ടിബി ബാധിതർക്കായുള്ള ആശുപത്രി തൊഴിൽ പരിശീലന കേന്ദ്രം തുടങ്ങിയ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ, ദയാവർഷ സാമൂഹിക സേവനപരിപാടി ദയാകിരൺ അഡോപ്ഷൻ സെൻറർ, ദയ ആഹാരവാഹിനി ഭക്ഷണവിതരണ പദ്ധതി, ദയ ഗ്രീൻസ് കൃഷി വികസന പദ്ധതി തുടങ്ങിയ പരിപാടികൾക്കും നേതൃത്വം കൊടുക്കുന്നു.

**വെരി റവ ഫാ .തോമസ് റമ്പാൻ :** കാൻസർ രോഗികൾക്കും കൂട്ടിരിപ്പുകാർക്കും സുരക്ഷ ഒരുക്കുന്ന തിരുവനന്തപുരം ഉള്ളൂർ കാരുണ്യ ഗൈഡൻസ് സെന്റർ കോ-ഓർഡിനേറ്റർ, കറുകച്ചാൽ കരുണഗിരി എം.ജി.ഡി. ആശ്രമ സെക്രട്ടറി വയോജനങ്ങളുടെ പുനരധിവാസകേന്ദ്രമായ വിശ്രാന്തി ഭവൻ, ആശുപത്രികളിൽ ഉച്ചഭക്ഷണം എത്തിക്കുന്ന സ്നേഹഭോജനം തുടങ്ങിയവയുടെ നേതൃത്വം വഹിക്കുന്നു. കറുകച്ചാൽ കരുണഗിരി എം.ജി.ഡി. ആശ്രമ സെക്രട്ടറിയാണ്.



**വെരി. റവ. ഗീവർഗീസ് റമ്പാൻ**

മലങ്കര ഓർത്തോഡോക്സ് സുറിയാനി സഭയുടെ സഞ്ചാര സുവിശേഷ വിഭാഗമായ സ്നേഹ സന്ദേശത്തിന്റെ കൺവീനറും മാവേലിക്കര സെ. പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ അധ്യാപകനുമായ ബഹു ഫാ. കെ.കെ. ഗീവർഗ്ഗീസ് നല്ലിലയ്ക്ക് അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്ത റമ്പാൻ സ്ഥാനം നൽകി. അഭി. സഖറിയ മാർ അന്തോണിയോസ് അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അഭി. ഡോ. ഗീവർഗീസ് മാർ ബർണബാസ് എന്നീ മെത്രാപ്പോലീത്താമാർ സഹ കാർമ്മികരായിരുന്നു. ബഹു ഗീവർഗ്ഗീസ് റമ്പാൻ നല്ലില ബഥേൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് തീർത്ഥാടന പള്ളി അംഗമാണ്.

## അഖില മലങ്കര പ്രസംഗ മത്സരം



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (കുറിച്ചി ബാവാ)യുടെ 59-ാം ഓർമ്മപെരുനാളിനോടനുബന്ധിച്ച് പ. പിതാവിന്റെ അനുസ്മരണാർത്ഥം നടത്തപ്പെടുന്ന അഖില മലങ്കര സൺഡേസ്ക്കൂൾ പ്രസംഗ മത്സരം 2022 ഡിസംബർ 18-ാം തീയതി ഞായറാഴ്ച (18-12-2022) 11.30 a.m.-ന് കുറിച്ചി വലിയ പള്ളിയിൽ വച്ച് നടത്തപ്പെടുന്നു..

**വിഷയം: കാതോലിക്കാ സിംഹാസനവും പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും**

**നിബന്ധനകൾ:** 1) സൺഡേസ്ക്കൂളിൽ 12-ാം ക്ലാസ്സ് വരെ പഠിക്കുന്ന വിദ്യാർത്ഥികൾ (VII-XII) 2) 17 12 2022 ന് മുൻപായി പേര് രജിസ്റ്റർ ചെയ്യണം; 3) പ്രസംഗ സമയം 5 മിനിറ്റ് 4) ഒന്നും രണ്ടും മൂന്നും നാലും അഞ്ചും സ്ഥാനങ്ങൾ നേടുന്ന വിദ്യാർത്ഥികൾക്ക് 5000, 3000, 2000, 1000, 500 രൂപാ വീതം സമ്മാനം നൽകും. 5. സമ്മാനങ്ങൾ 2023 ജനുവരി 2-ന് കുറിച്ചി വലിയ പള്ളിയിൽ നടക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ അനുസ്മരണ സമ്മേളനത്തിൽ നൽകും.

For Registration- Fr. Kuriakose Elias, St. Peters & St. Paul's Orthodox Church, Neelamperoor P.O., Kurichy-686534

**Ph: 9744581235 (Vicar)**
**9947124980, 9446784516, 9495912812**
**or kurichybava@yahoo.com**

## അക്ഷരങ്ങളിലെ സാമൂഹിക പ്രതിബദ്ധത സുപ്രധാനം : കാതോലിക്ക ബാവ

**കോട്ടയം:** വായന കുറഞ്ഞു വരുന്ന കാലഘട്ടത്തിലും സാമൂഹിക പ്രതിബദ്ധതയുള്ള എഴുത്തുകാർ കടന്നുവരുന്നത് ശ്രദ്ധേയമാണെന്ന് ബസേലിയോസ് മാർത്തോമ്മ പൗലോസ് തൃതീയൻ കാതോലിക്ക ബാവ പറഞ്ഞു. കോട്ടയം ദർശന കച്ചറൽ സെന്ററിൽ ജോസഫ് എം പുതുശേരി രചിച്ച *കാലം കണ്ണാടി നോക്കുന്നു* എന്ന പുസ്തകത്തിന്റെ പ്രകാശനം നിർവഹിച്ച് സംസാരിക്കുകയായിരുന്നു കാതോലിക്കബാവ.

സാമൂഹിക പ്രതിബദ്ധതകൾ ഉൾക്കൊള്ളുന്ന വിമർശനങ്ങളാണ് ഭരണകൂടങ്ങളെ നേർവഴിക്ക് നയിക്കുക. പക്ഷം പിടിക്കാത്ത നല്ല എഴുത്തുകാർ സമൂഹത്തിൽ ഉയർന്നു വരണം. സമകാലിക വിഷയങ്ങളും സാധാരണക്കാരുടെ പ്രശ്നങ്ങളും പഠിച്ച് എഴുത്തിലൂടെ ജനങ്ങളുടെ മുന്നിലേക്ക് എത്തിക്കുക എന്നത് വലിയ കാര്യമാണെന്നും അക്കാര്യത്തിൽ ജോസഫ് എം പുതുശേരിയുടെ കുറിപ്പുകൾ ഏറെ മൂല്യമുള്ളതാണെന്നും ബാവ പറഞ്ഞു

കേരള കോൺഗ്രസ് ചെയർമാൻ പി. ജെ. ജോസഫ് ചടങ്ങിൽ അധ്യക്ഷത വഹിച്ചു. സി പി ഐ (എം) കേന്ദ്രകമ്മിറ്റിയംഗം വൈക്കം വിശ്വൻ ആദ്യപ്രതി ഏറ്റുവാങ്ങി. തിരുവഞ്ചൂർ രാധാകൃഷ്ണൻ, പി കെ കൃഷ്ണദാസ്, തോമസ് ചാഴിക്കാടൻ, ആന്റോ ആന്റണി, കെ സി ജോസഫ്, ഫാ. ഡോ. കെ എം ജോർജ്ജ്, മോൻസ് ജോസഫ്, കെ സുരേഷ് കുറുപ്പ്, ജോയി എബ്രഹാം,കുര്യൻ കെ തോമസ്, ഫാ. എമിൽ പുള്ളിക്കാട്ടിൽ, എസ് രാജീവൻ, എ.ആർ. പ്രശാന്ത് എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി

# അബലരെ കരുതുന്ന നേതൃത്വം മാതൃക:

## മന്ത്രി കെ.എൻ.ബാലഗോപാൽ



**പരുമല:** അബലരെ കരുതുന്ന നേതൃത്വം മഹനീയ മാതൃകയാണെന്ന് സംസ്ഥാന ധനവകുപ്പ് മന്ത്രി ശ്രീ കെ എൻ. ബാലഗോപാൽ പ്രസ്താവിച്ചു. പരിശുദ്ധ ബാവാ തിരുമേനിയുടെ നേതൃത്വം സഭയ്ക്ക് മാത്രമല്ല, സമൂഹത്തിനും തണലാകുന്നുണ്ടെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ഒന്നാം സ്ഥാനാരോഹണ വാർഷികത്തോടനുബന്ധിച്ച് പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രിയുടെ സഹകരണത്തിൽ നടപ്പാക്കുന്ന സൗഖ്യം പഞ്ചവത്സര ജീവകാരുണ്യപദ്ധതിയുടെ ഉദ്ഘാടനം പരി.കാതോലിക്കാ ബാവാ നിർവഹിച്ചു. സഭയുടെ ദൗത്യം കണ്ണീരൊപ്പുന്നതുകൂടിയാണെന്നും പരിശുദ്ധ ബാവാ പ്രസ്താവിച്ചു. പരിശുദ്ധ കാതോലിക്കാ ബാവാ ഒരു സഭയുടെ മാത്രമല്ല, എല്ലാ ക്രൈസ്തവ സഭകളെയും കോർത്തിണക്കുന്ന മഹനീയ നേതൃത്വമാണെന്ന് അനുഗ്രഹ പ്രഭാഷണത്തിൽ ഡോ. ജോസഫ് മാർ ബർണബാസ് സഫ്രഗൻ മെത്രാപ്പോലീത്ത പറഞ്ഞു.

ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഡോ.തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ.കെ.വി.പോൾ റമ്പാൻ, സഭാ പി.ആർ.ഒ. ഫാ. മോഹൻ ജോസഫ്, പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം.സി. പൗലോസ് എന്നിവർ ആശംസകൾ അർപ്പിച്ചു

## മികച്ച വിദ്യാർഥികൾ സർക്കാർ സ്കോളർഷിപ്പ് പ്രയോജനപ്പെടുത്തി പഠിക്കണ[illegible] എൻ. ഷംസീർ




**പരുമല:** പ്രതിഭാശാലികളായ വിദ്യാർഥികൾ സർക്കാർ സ്കോളർഷിപ്പുകൾ പ്രയോജനപ്പെടുത്തി ഉപരിപഠന സാധ്യതകൾ തേടണമെന്ന് കേരള നിയമസഭ സ്പീക്കർ അഡ്വ. എ.എൻ. ഷംസീർ. മിടുക്കരായ കുട്ടികൾ പഠനം ഏതെങ്കിലും മേഖലകളിൽ വച്ച് അവസാനിപ്പിക്കാതെ തുടർ പഠന സാധ്യതകൾ ആരായണമെന്നും അദ്ദേഹം പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിഭകളെ ആദരിക്കുന്നതിനു ള്ള മെറിറ്റ് ഈവനിംഗ് പരുമല സെമിനാരിയിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. പത്താം ക്ലാസ് മുതൽ പി എച്ച് ഡി വരെ ഉന്നത വിജയം നേടിയവരും കലാ-കായിക രംഗത്ത് മികവുറ്റ പ്രവർത്തനം കാഴ്ച വച്ചവരുമായ 2500 ഓളം പ്രതിഭകളെയാണ് ആദരിച്ചത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. മിടുക്കരും പ്രതിഭാശാലികളുമായവർ ജാതിയുടെയും മതത്തിന്റെയും സങ്കുചിത ചിന്താഗതികൾക്ക് അതീതമായി മനുഷ്യസ്നേഹത്തിന്റെ വക്താക്കളായി മാറണമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു. മെത്രാപ്പോലീത്തമാരായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഡോ.ഗീവർഗീസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ പീലക്സിനോസ്, ഡോ.ഗീവർഗീസ് മാർ ബർണബാസ് എന്നിവർ ചേർന്ന് അവാർഡ് വിതരണം ചെയ്തു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ കെ.വി. പോൾ റമ്പാൻ എന്നിവർ പ്രസംഗിച്ചു.



പരിശുദ്ധ കാതോലിക്കാ ബാവാ കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥനകൾ നടത്തി.



വടക്കഞ്ചേരി ബസ് അപകടത്തിൽ മരണപ്പെട്ട അദ്ധ്യാപകന്റെയും കുട്ടികളുടെയും വീടുകൾ പരിശുദ്ധ കാതോലിക്കാ ബാവാ സന്ദർശിച്ചു. മുളന്തുരുത്തി വെട്ടിക്കൽ ബസേലിയോസ് വിദ്യാനികേതൻ സ്കൂളിൽ നിന്നും വിനോദയാത്രയ്ക്ക് പുറപ്പെട്ട ബസ് അപകടത്തിൽ മരണമടഞ്ഞ അദ്ധ്യാപകന്റെയും കുട്ടികളുടെയും ഭവനങ്ങളിൽ സമാശ്വാസവുമായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി എത്തി. മാതാപിതാക്കളെയും കുടുംബാംഗങ്ങളെയും പരിശുദ്ധ ബാവാ ആശ്വസിപ്പിക്കുകയും പ്രാർത്ഥന നടത്തുകയും ചെയ്തു. അൽമായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാമും പരിശുദ്ധ ബാവായ്ക്ക് ഒപ്പമുണ്ടായിരുന്നു.



ഇന്റർനാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (INAMS) കേന്ദ്ര ജനറൽ സെക്രട്ടറിയായി നിയമിതനായ തോമസ് പോൾ, പത്തനംതിട്ട.



തൃച്ചി ഭാരതിദാസൻ യൂണിവേഴ്സിറ്റിയിൽ നിന്ന് എം.എ. ഇക്കണോമിക്സിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ജിബിൻ സജി. തുമ്പമൺ ഭദ്രാസനത്തിലെ കൈപ്പട്ടൂർ സെന്റ് ഇഗ്നെഷ്യസ് ഓർത്തഡോക്സ് മഹാ ഇടവക അംഗവും പരേതനായ സജി വി. കെ. എസിന്റെയും സാറാമ്മ സജിയുടെയും മകൻ.





പൗരസ്ത്യ ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറിയായി കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വൈദികനും, ഭദ്രാസന കൗൺസിൽ അംഗവും, ഓണക്കൂർ സെന്റ് ഇഗ്നാത്തിയോസ് സെഹിയോൻ, ഞാറക്കാട് സെന്റ് ജോൺസ് എന്നീ പള്ളികളിലെ വികാരിയുമായ ഫാ. വിജു ഏലിയാസിനെ പ. കാതോലിക്കാ ബാവാ നിയമിച്ചു.



എംജി യൂണിവേഴ്സിറ്റി ബി.എഡ് പരീക്ഷക്ക് രണ്ടാം റാങ്ക് കരസ്ഥമാക്കിയ ഡോണ ലിസ് ബിജു.

വടക്കൻ മണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്ൾസ് പള്ളി ഇടവകയിൽ ചെന്നിക്കര പതിപ്പറമ്പിൽ ബിജു ഫീലിപ്പോസിന്റെയും സുജ ബിജുവിന്റെയും മകളും തലവൂർ താഴേപുര വീട്ടിൽ അജേഷ് ബാബുവിന്റെ സഹധർമ്മിണിയുമാണ്.



ഓർത്തഡോക്സ് സഭ ബാംഗ്ലൂർ ഭദ്രാസന സെക്രട്ടറിയായി നിയമിതനായ ഫാ. സ്കറിയ മാത്യു (മത്തിക്കര സെന്റ് ഗ്രിഗോറിയോസ് ഇടവക വികാരിയും തുമ്പമൺ ഭദ്രാസനത്തിലെ ഇലന്തൂർ കാരൂർ ചരിവ്പുരയിടത്തിൽ കുടുംബാംഗവും സെന്റ് പീറ്റേഴ്സ് ഇടവക അംഗവുമാണ്).



നവാഗത സംവിധായകനുള്ള ഫിലിം ക്രിട്ടിക്സ് അവാർഡിന് ഫാ. വർഗീസ് ലാൽ അർഹനായി. മലങ്കര സഭയുടെ കുന്നംകുളം ഭദ്രാസനത്തിൽ വൈദികനായി സേവനമനുഷ്ഠിക്കുന്ന ബഹു. അച്ചൻ കൊല്ലം സ്വദേശിയാണ്. സഭയുടെ വെബ് മാനേജരായി പ്രവർത്തിച്ചിട്ടുണ്ട്. സഹധർമ്മിണി: ജിസ വർഗീസ് ലാൽ, മകൻ: ധ്യാൻ വർഗീസ് ലാൽ

## In Ever Loving Memory of

| K.O. MATHEW | V.M. OOMMEN | P.O. ALEYAMMA |
|---|---|---|
| 53rd Anniversary, 05-06-2022 | 6TH ANNIVERSARY 03-10-2022 | 36th Anniversary, 29-11-2022 |





**Karikkottu Vadackal, Punnamoodu, Mavelikara**

*"We shall meet on that beautiful shore"*

*Inserted by*
Sorrowing Family

*In Loving Memory of*

# FR. DR. O THOMAS (68)

Born on: 29/09/1954

Entered Eternal Rest: 12/09/2022

"Death is not extinguishing the light; it is only putting out the lamp because the dawn has come."

Dr. Mathai's International Holistic Health Centre, Bangalore



THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 November/2022

# പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ

**മാർ തോമാ ദിവന്നാസിയോസ് തിരുമേനിയുടെ 50–ാം ഓർമ്മപ്പെരുന്നാൾ**
**2022 ഡിസംബർ 2, 3 തീയതികളിൽ**
**പത്തനാപുരം മൗണ്ട് താബോർ ദയറായിൽ**



അഭി. മാർ തോമാ ദിവന്നാസിയോസ്
മെത്രാപ്പോലീത്താ
50–ാം ശ്രാദ്ധപ്പെരുന്നാൾ



പ. ബസേലിയോസ് മാർത്തോമാ ദിദിമോസ്
പ്രഥമൻ കാതോലിക്കാ ബാവാ
8–ാം ശ്രാദ്ധപ്പെരുന്നാൾ



അഭി. സഖറിയാസ് മാർ ദിവന്നാസിയോസ്
മെത്രാപ്പോലീത്താ
25–ാം ശ്രാദ്ധപ്പെരുന്നാൾ



അഭി. ജോബ് മാർ ഫീലക്സിനോസ്
മെത്രാപ്പോലീത്താ
11–ാം ശ്രാദ്ധപ്പെരുന്നാൾ

പെരുന്നാൾ ആശംസകളോടെ,
**പത്തനാപുരം മൗണ്ട് താബോർ ദയറായും ദയറാ പ്രസ്ഥാനങ്ങളും**

PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM.KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.